# കേസരി



വേങ്ങയിൽ കുഞ്ഞിരാമൻ നായനാർ.

Special Edition

# കേസരി

വേങ്ങയിൽ കുഞ്ഞിരാമൻ നായനാർ

എഴുതിയ

പ്രബന്ധങ്ങളും കഥകളും മററും

Prescribed as a Non-detailed Text-Book for
1946 S. S. L. C. Examination by the Madras Govt.
as per R. C. No. 290. B/44 of 7-2-'45.

PRINTED & PUBLISHED BY
BHARATHA VILASAM PRESS & BOOK-DEPOT,
TRICHUR. (Cochin State.)

1945.

വില ഉറുപ്പിക 1—0—0.

# വിഷയാനുക്രമണിക.

# INTRODUCTION.

Mr. Vengayil Kunhiraman Nayanar has been a close friend and comrade of mine for more years than I like to recall, and several of his articles now republished in this volume were written for me, when I was editing the Vidyavinodini. For these and other reasons my opinion regarding his productions cannot altogether be free from bias, albeit unconscious, and when therefore my old friend, the editor of this volum, asked me to write an introduction of this book, I was somewhat reluctant to comply with his request, though it would otherwise have been altogether a labour of love. But my friend's persistent refusal to accept this view of the matter has left me no alternative but to accede to his request.

Mr. Kunhiraman Nayanar is far too well-known to the Malayalam reading public to need any introduction to them. As a contributor to periodical literature he is as well-known and appreciated as his output has been varied and voluminous. His articles under the *nom de plume* of Kesari, which appeared in rapid succession in the Calicut weeklies in the late eighties and the early nineties, used to be looked forward to with lively interest and read with keen enjoyment by newspaper readers of the day on account of their vigorous style and trenchant treatment of the subjects dealt with. Most of these articles however were but of ephemeral interest, as they treated of contemporary events of no great importance, but several of them, as also most of his articles in the monthly magazines, deal with subjects of general interest and deserve a permanent place in literature. There can be no doubt therefore that Mr. David deserves the thanks of all lovers of Malayalam literature for having rescued some of these articles from the oblivion which would otherwise have been their fate. Most of the articles reprinted in this volume are in Mr. Nayanar's best style but the collection, is far from being exhaustive, for, to the best of my recollection, there are several others which deserve to find to place in it.

I do not propose to attempt any detailed criticism of Mr. Nayanar's writings with this collection before him the reader is now in position to form his own opinion. I would however like to refer to one or two characteristic features of his literary productions which have made them so popular. One is the clearness and facility of his diction. The appropriate words and phrases come to him without any conscious effort, and consequently there is nothing laboured about any of his writings. Though there is thus no straining after effect, they are none the less smart and effective. The articles read as if they were dashed off at one sitting and to the best of my knowledge they generally are. The language is so clear that there is no misunderstanding the writer's meanings nor is a second reading necessary to understand it. One has only, to read an ordinary magazine a ticle of these days after reading any essay in this collection to realise Mr. Nayanar's superiority in this respect over most of his contemporaries. The articles that appear in Malayalam magazines are generally heavy reading, but Mr. Nayanar's are decidedly easy reading.

Another feature which I would like to mention is Mr. Nayanar's humour. Humour is one of the qualities which are generally conspicuous by their absence from Malayalam writings, but Mr. Nayanar's productions from a rare exception to this rule. He is nothing if he is not humerous, not only in his writings but also in his conversation and even in his actions, for he is, as is well-known to his friends not averse to practical joking. There is however nothing ill-natured in his humour, it is always bright and genial, though at times somewhat broad. It is no wonder therefore that writings with characteristics so rare among us should have made them so popular among the Malayalis. Though most of the articles in this collection are characterised by the qualities above indicated, I would draw the readers special attention to the one on latter day novels which is in Mr. Nayanar's very best style both in point of diction and in point of humour.

C. ACHYUTA MENON.

**Mr. T. K. Krishna Menon,** B. A., M. R. A. S., F. R. H. S., M. R. S A., in his Primer of Malayalam Literature says:—

When speaking of newspapers, the one name that suggests itself to my mind is that of Mr. Vengayil Kunhiraman Nayanar. He is the best Malayalam News-paper correspondent of the day. His chaste diction and humour invest his writings with an indefimable charm. If only he worked he could easily gain an undying name in the journalistic history of the country.

---

മ. രാ. രാ. സി. മാധവൻപിള്ള, ബി. എ. അവർകൾ, നമ്മുടെ ഗദ്യമെഴുത്തുകാരനെപ്പററി, 1073 തുലാമാസത്തിലെ "ഭാഷാപോഷിണി"യിലേക്ക എഴുതിട്ടുള്ളതിൽ ഇപ്രകാരം കാണുന്നു:—

"വേങ്ങയിൽ കുഞ്ഞിരാമൻ നായനാരവർകളും ഒരു നല്ല ഗദ്യമെഴുത്തുകാരനാകുന്നു. ഇദ്ദേഹത്തിന്റെ രീതിക്ക നല്ല ഒഴുക്കും സുഗമതയും, സാമാന്യം ഊക്കും പ്രത്യേകം ഒരു സാരസ്യവുമുണ്ട്. വിശേഷിച്ചും അതിലൊരു ഫലിതരസംകൂടി ഉണ്ട്. സംസ്കൃതപദപ്രയോഗങ്ങളുമധികമില്ല. ഇദ്ദേഹത്തെ നമ്മുടെ "സ്വിഫ്ററ്" ആയി വിചാരിക്കാമെന്നു തോന്നുന്നു".

---

ഇതു കൂടാതെ, ഒരു രാജാവവർകളാൽ ഉണ്ടാക്കപ്പെട്ട "മലയാളഗദ്യകവിഭാരത"ത്തിൽ, ഈ കുഞ്ഞിരാമൻ നായനാരവർകളെ "ഭീമസേന"നായി കല്പിച്ചിട്ടുമുണ്ട്.

---

# വേങ്ങയിൽ കുഞ്ഞിരാമൻ നായനാർ.

"യാതൊരു പുമാൻ മഹാമാനിയായ് ജീവിക്കുമ്പോ-
ളാതുരന്മാരാം ബഹു ജന്തുക്കൾ ജീവിക്കുന്നു,
അപ്പുമാനത്രേ ഭൂമൌ കേവലം ജീവിക്കുന്നു,
സൽപുമാനവൻതന്നെ, സാധുതാനവൻതന്നെ." പഞ്ചതന്ത്രം.

ഈ പുസ്തകത്തിലെ പ്രബന്ധങ്ങളുടെ കർത്താവും കേരളസാഹിത്യനഭോമണ്ഡലത്തിൽ "കേസരി"യെന്ന പ്രസിദ്ധപേരിൽ പ്രശോഭിക്കുന്ന ഒരു നക്ഷത്രവും ഉത്തരകേരളത്തിലെ വലിയ ജന്മികളിൽ വെച്ചു പ്രഥമഗണനീയന്മാരിൽ ഒരാളും ആയ വേങ്ങയിൽ കുഞ്ഞിരാമൻ നായനാർ അവർകൾ ചിറക്കൽ താലൂക്കിൽ കുറവര് അംശത്തിൽ, "കുറവരു വേങ്ങയിൽ" എന്നു പ്രസിദ്ധമായി അറിയപ്പെടുന്ന തറവാട്ടിൽ ൧൦൩൬ാമാണ്ട് തുലാമാസത്തിൽ ജനിച്ചു. ഇദ്ദേഹത്തിന്റെ ചുരുങ്ങിയ ഒരു ജീവചരിത്രം ഈ പുസ്തകം വായിക്കുന്നവൎക്കു രസകരമാകാതെ ഇരിക്കയില്ല. എന്നാൽ കുഞ്ഞിരാമൻ നായനാർ അവർകളുടെ ചരിത്രത്തെപ്പററി പറയുന്നതിനുമുമ്പായി വേങ്ങയിൽ തറവാടിനെപ്പററി അല്പം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

ദക്ഷിണകൎണ്ണാടകത്തിൽ കോടോത്തു വേങ്ങയിൽ എന്നു പ്രസിദ്ധപ്പെട്ട നായർഗൃഹത്തെപ്പററി കേൾക്കാത്തവർ അധികം ഉണ്ടായിരിക്കയില്ല. ദക്ഷിണകൎണ്ണാടകത്തിൽ എന്നല്ല, ഉത്തരകേരളത്തിലും ബേക്കലംതാലൂക്കിലും, കോടോത്തു വേങ്ങക്കാരെപ്പോലെ ശ്രേയസ്സും പ്രാബല്യവും ഉള്ള ഗൃഹസ്ഥന്മാർ വേറെ ഇല്ല. ഇവർ വളരെക്കാലം മുമ്പു ഗുരുവായൂരിൽനിന്നു ദക്ഷിണകൎണ്ണാടകത്തിൽപോയി താമസിച്ചവരാണെന്ന് ആ തറവാട്ടിലുള്ള ഒരു ഗ്രന്ഥവരിയിൽ ഉള്ളതായി പറഞ്ഞുകേട്ടിട്ടുണ്ട്. ഏതാണ്ടു മുന്നൂററിൽചില്വാനം കൊല്ലങ്ങൾക്കു മുമ്പ്, കോടോത്തു വേങ്ങയിലെ ഒരു സ്ത്രീയെ താഴക്കാട്ടുമനയിലെ ഒരു വൎഗ്ഗക്കാരായ രയരമങ്ങലത്തുമനയിലെ ഒരു തിരുമുമ്പിനു സംബന്ധം കഴിച്ച്, കുറവരിനു സമീപമുള്ള മാതമംഗലത്തു കൊണ്ടുപോയി താമസിപ്പിച്ചു. അതിലുണ്ടായിരുന്ന സന്താനങ്ങൾക്ക് അവിടെ സമീപം കുറെ വസ്തുവും കൊടുത്തു. അതിൽപ്പിന്നെ അവിടെയുള്ളവർ, മൂലതറവാട്ടിൽ പോകാതെ അവിടെത്തന്നെ ഒരു താവഴിത്തറവാടാക്കി താമസിച്ചും. ആ താവഴിയാണ് "കുറവരു വേങ്ങ" എന്നു പറയപ്പെട്ടുന്നതു്. അതാണ് ഈ ചരിത്രനായകന്റെ തറവാട്. ഈ താവഴി

സ്സ്ഥാനത്തു് അതിലെ യോഗ്യന്മാരായ അംഗങ്ങളുടെ പരിശ്രമശീലത്തിൻെറ ഫലമായി വളരെ വൎദ്ധിച്ചു—ഇന്നു് ഉത്തരകേരളത്തിലുള്ള ജന്മികളിൽവെച്ചു്, ഏററവും പ്രാധാന്യമുള്ളവയിൽ ഈ തറവാടു മുഖ്യതയുള്ള ഒന്നായി തീരത്തക്കവണ്ണം വൎദ്ധിച്ചു. ചിറക്കൽ, കോട്ടയം എന്നി താലൂക്കുകളിൽ, ചിറക്കൽ തമ്പുരാനെ കഴിച്ചാൽ, ശൂദ്രരുടെ ഇടയിൽ ഒന്നാമത്തെ ജന്മി വേങ്ങക്കാരാണെന്നു തോന്നുന്നു.

കോടോത്തുകാര് പണ്ടേതന്നെ വലിയ അദ്ധ്വാനശീലന്മാരായിരുന്നു. അവരുടെ ആ ഉത്തമഗുണം പാരമ്പൎയ്യന്യായമനുസരിച്ചു കുറുക്കാൎക്കും സിദ്ധിച്ചിട്ടുണ്ടെന്നുള്ളതിനു്, കുററൂര്, പാണപ്പുഴ, പെരിമ്പടവ്, മണിയറ മുതലായ ദിക്കുകളിലെ നിലങ്ങളും തോട്ടകളും ഇന്നും സാക്ഷികളായി നില്ക്കുന്നുണ്ടു്. ഇവയൊക്കെ വേങ്ങയിലെ കഴിഞ്ഞുപോയ യോഗ്യന്മാർ കഴിച്ചുണ്ടാക്കിയവയാകുന്നു. കോടോത്തുകാർ ഇന്നും വലിയ കൃഷിക്കാരാണു്. അതുപോലെതന്നെ കുററൂരു വേങ്ങക്കാരും വലിയ കൃഷിക്കാരാകുന്നു. എന്നാൽ വേങ്ങക്കാൎക്ക മററധികം ജന്മികൾക്കില്ലാത്ത ഒരു വിശേഷവിധിയുള്ളതു പ്രസ്താവയോഗ്യമാണു്. പുരാതനകാലത്തു വല്ല കാരണവന്മാരും സമ്പാദിച്ച വസ്തുക്കൾ മുഴുവൻ കുടിയാന്മാൎക്ക ചാൎത്തിക്കൊടുത്തു് അവരിൽനിന്നു കിട്ടുന്ന ആദായംകൊണ്ടു്, കാലക്ഷേപം ചെയ്യുന്ന ജന്മികളാണല്ലോ ഒട്ടുമുക്കാലും ഉള്ളതു്. പാട്ടംപിരിക്കാനും കണക്കുവെക്കാനും കാൎയ്യസ്ഥന്മാരെ നിയമിച്ചുകഴിഞ്ഞാൽ പിന്നെ, "ഇടപ്രഭുവിൻെറ ദിനസരി"യിൽ പറഞ്ഞ ദിനകൃത്യങ്ങളല്ലാതെ അവൎക്ക മറെറാന്നും ഉണ്ടാകയില്ല. വേങ്ങക്കാർ അങ്ങിനെയല്ല. അവർതന്നെ വലിയ കൃഷിക്കാരാണു്. ആ തറവാട്ടിൽ പ്രായംതികഞ്ഞ പുരുഷന്മാൎക്കൊക്കെ പ്രത്യേകം കളങ്ങളും കൃഷിസ്ഥലങ്ങളുമുണ്ടു്. ഇങ്ങിനെ അനന്തരവന്മാൎക്കൊക്കെ പ്രത്യേകം ഭാരവാഹിത്വവും അതുകൊണ്ടു് അവൎക്കൊക്കെ അത്രമാത്രം സമ്പാദ്യവും ഉള്ളതിനാൽ മററുള്ള വലിയ തറവാടുകളെ അപേക്ഷിച്ചു് അവിടെ ഗൃഹഛിദ്രം വളരെ ചുരുങ്ങും. അനന്തരവന്മാൎക്കൊക്കെ ഒരുവിധം സ്വാതന്ത്ര്യവുമുണ്ടു്. വേങ്ങയിലെ സ്ത്രീകളെ കല്യാണംകഴിച്ചുകൊണ്ടുപോയാൽ ഭൎത്തൃഗൃഹത്തിലിരിക്കുന്ന കാലത്തും അവൎക്ക തറവാട്ടിൽനിന്നു ചെലവിനുകൊടുക്കുക പതിവുണ്ടു്.

വേങ്ങയിൽ ഇത്രയധികം ധനപുഷ്ടിയുണ്ടാവാൻ ഈശ്വരാധീനംകൂടി കാരണമായിത്തീൎന്നിട്ടുള്ളതിനു് ഒരു കഥയുണ്ടു്:—"നാര്‌ലെ കലാപ"ത്തിനു് എത്രയോ മുമ്പു പഴയങ്ങാടിക്കു സമീപമുള്ള മാടായിക്കാവെന്നു പ്രസിദ്ധമായ ക്ഷേത്രത്തിലെ നടയിൽ ഒരു മാപ്പിള ഒരു കാളയെ അറുത്തുതൂക്കി. മാപ്പിള വലിയ ശൂരനും ധിക്കാരിയും ആ

യിരുന്നതിനാൽ അവനോട്ട് ഇതിനു് ഉത്തരംചോദിക്കാൻ ആരും ധൈര്യപ്പെട്ടില്ല. അതിൽപ്പിന്നെ ദിവസേന ഉച്ചപ്പൂജസമയത്തു കാവിലെ ഒരു കോമരം വെളിച്ചപ്പെട്ടു് "എൻെറ നടയിൽ മുരിയറുത്തു തൂക്കിയതിനു് ഉത്തരംചോദിക്കാൻ ഒരു നായരുമില്ലേ?" എന്നു ചോദിക്കും. ഇങ്ങിനെ കുറേദിവസം ചോദിച്ചുകൊണ്ടിരുന്നതിനുശേഷം ഒരു ദിവസം ഒരു നായര് കടന്നുചെന്നു് "ഭഗവതിയമ്മയുടെ അനുകൂലമുണ്ടെങ്കിൽ ഞാൻ ചോദിക്കാം" എന്നു മറുപടിപറഞ്ഞു. അപ്പോൾ വെളിച്ചപ്പാട്, കൈവശമുണ്ടായിരുന്ന വാൾ നായക്കു കൊടുത്തു. നായർ അതോടുകൂടി പോയി മുരിയറുത്ത മാപ്പിളയുടെ തലയറുത്തു പിറേറദിവസം പൂജതുറക്കുമ്പോൾ നടയിൽ കൊണ്ടുചെന്നു. ആ നായർ വേങ്ങയിലെ ഒരംഗമായിരുന്നു. നായരുടെ ധീരകൃത്യംകണ്ടു സന്തോഷിച്ചു വെളിച്ചപ്പാട് ഭണ്ഡാരത്തിൽനിന്നു രണ്ടു പണമെടുത്തു് അയാളുടെ കൈയിൽ കൊടുത്തിട്ടു്, "ഇതു ഭണ്ഡാരത്തിലിട്ടു പൊന്നുംപൂപോലെ സൂക്ഷിച്ചോളു. വാരിയാലും കോരിയാലും തീരാത്ത ധനമാണു്. ഭഗവതിയെന്നും കാത്തുരക്ഷിക്കും. പരാധീനം വേണ്ട" എന്നു് അരുളപ്പാടുണ്ടായി. അന്നു കൊടുത്ത പണം വേങ്ങയിലെ പുരാതനമായ കോട്ടയിൽ ഇന്നും ഭദ്രമായി സൂക്ഷിച്ചിട്ടുണ്ടു്. ആ കോട്ടയിൽവെച്ചാണു് വേങ്ങക്കാർ ഇന്നും നവരാത്രിയുത്സവം മുടങ്ങാതെ കഴിച്ചുവരുന്നതു്. വേങ്ങയിലെ കുലപരദേവത ചാമുണ്ഡേശ്വരിയാണു്. മാടായിക്കാവിൽ ഇന്നും വേങ്ങക്കാൎക്കു് അനന്യസാധാരണങ്ങളായ ചില അവകാശങ്ങളുണ്ടു്.

വേങ്ങയിൽ പണ്ടുണ്ടായിരുന്ന നായന്മാരൊക്കെ വലിയ ശൂരന്മാരും പരാക്രമശാലികളും ആയിരുന്നു. കലാപകാലത്തു വേങ്ങക്കാർ എങ്ങും ഓടിപ്പോകാതെ ശത്രുക്കളോടു് എതൃത്തുനിന്നതിനു ലക്ഷ്യങ്ങളുണ്ടു്. എന്നല്ല, ടിപ്പുവിനെ ഭയപ്പെട്ടു് അനവധി ബ്രാഹ്മണർ കുറവരുചെന്നു ശരണം പ്രാപിക്കയും അവൎക്കൊക്കെ താമസിക്കാർ വേങ്ങക്കാർ സ്ഥലം കൊടുക്കയും അവരെയൊക്കെ രക്ഷിക്കയും ചെയ്തിട്ടുണ്ടു്. അന്നൊക്കെ വേങ്ങക്കാൎക്ക സ്വന്തം കോട്ടയും കൊത്തളവും മററും ഉണ്ടായിരുന്നു. ഇപ്പോൾ അവയുടെയൊക്കെ അടയാളങ്ങൾമാത്രമേ കാണാനുള്ളു.

വേങ്ങക്കാരുടെ ജനസ്വാധീനത്തേയും പ്രാബല്യത്തേയും കാണിക്കുന്ന വാസ്തവകഥകളിൽ ഒന്നുകൂടി പ്രസ്താവയോഗ്യമാകുന്നു:—

പണ്ടു ചിറക്കൽ തമ്പുരാനു കീഴടങ്ങാതെ ചില നായന്മാർ പലതും പ്രവൃത്തിച്ചിരുന്നതിനാൽ അവരെ ഒതുക്കി, തമ്പുരാൻെറ രാജ്യത്തു സമാധാനമുണ്ടാക്കേണ്ടതിനു്, അവിടത്തെ അപേക്ഷയനുസരിച്ചു,

തിരുവിതാംകൂർ മഹാരാജാവു്, അന്നത്തെ ദിവാൻജിയും പ്രസിദ്ധനു മായിരുന്ന റായി കേശവദാസനെ വടക്കെ മലയാളത്തിലേക്കയച്ചതു ചരിത്രപ്രസിദ്ധമായ സംഗതിയാണല്ലൊ. അക്കാലത്തു ചിറക്കൽ ത മ്പുരാനു കീഴടങ്ങാത്ത നായന്മാർ നിമിത്തം ഉണ്ടായ കൂട്ടവും കുറിയും ലഹളയും ബഹളവും മററും വിവരിക്കാൻ ശ്രമിക്കുന്നില്ല. അന്നു വേ ങ്ങയിലെ കാരണവരായിരുന്ന ചാത്തു നായനാർ എന്ന ധീരപുരുഷ നെ ചിറക്കലേക്കു ക്ഷണിച്ചുവരുത്താൻ തമ്പുരാൻ ആവുന്നതൊക്കെ ശ്രമിച്ചിട്ടും സാധിച്ചിരുന്നില്ല. തിരുവിതാംകൂർ ദിവാൻജി, റായി കേ ശവദാസൻ, ക്ഷണിച്ചപ്പോൾ, അദ്ദേഹം അനവധിയാളുകളോടുകൂടി പോയി ദിവാൻജിയെ കണ്ടു സംസാരിച്ചു. വേങ്ങയിലെ ഭാഗം അ ധികം തെററില്ലെന്നു ദിവാൻജിക്കു ബോദ്ധ്യംവന്ന ശേഷം, നായനാ രെ തമ്പുരാൻെറ അടുക്കലേക്കു കൂട്ടിക്കൊണ്ടുപോയി തമ്മിൽ യോജി പ്പിക്കേണമെന്നു് അദ്ദേഹത്തിനു തോന്നുകയും അങ്ങിനെ അഭിപ്രായ പ്പെടുകയും ചെയ്തു. ഇതിനു നായനാർ ആദ്യം സമ്മതിച്ചില്ല. എ ന്നാൽ, പൊന്നുതമ്പുരാൻെറ പ്രധാനമന്ത്രിയെ യഥോചിതം ബഹുമാ നിക്കേണമെന്നുവെച്ചു നായനാർ അദ്ദേഹത്തിനു് ഒരു സ്വർണ്ണമാല കൊടുക്കുകയും, അതിനുപകരം, ദിവാൻജി ചന്ദനത്തിൻെറ വിശേഷ പ്പെട്ട ഒരു വടി ഇങ്ങോട്ടു സമ്മാനിക്കുകയും ചെയ്തിരുന്നു. വടി കയ്യിൽ കിട്ടിയ ഉടനെ നായനാർ "ഇനി തിരുമുമ്പാകെ പോകാനും ധൈര്യ മായി" എന്നുപറഞ്ഞു രണ്ടുപേരും ഒന്നിച്ചു പോയി. നായനാർ തമ്പു രാനു കാഴ്ചവെച്ചിരുന്നതു് ഒരു നരിക്കുട്ടിയെയായിരുന്നു. നരിക്കുട്ടിയെ സൂചിപ്പിച്ചുകൊണ്ടു തമ്പുരാൻ, "ഇതെന്താണ്, കാട്ടുപൂച്ചയൊ" എ ന്നു ചോദിച്ചു. ഉടനെ നായനാർ, "ഇതു കാട്ടുപൂച്ചയാണെന്നറിഞ്ഞി ല്ല, ഇതിൻെറ തള്ള വേങ്ങാപ്പുലിയാണ്" എന്നു മറുപടിപറഞ്ഞു. മറുപടിയിൽ ഗർഭിച്ച അർത്ഥം റായി കേശവദാസനു ക്ഷണത്തിൽ മന സ്സിലാകയും വേങ്ങാപ്പുലിയുടെ സന്താനത്തെപ്പററി അദ്ദേഹം വിസ്മ യിക്കുകയും ചെയ്തു. തമ്പുരാനുമായുണ്ടായിരുന്ന കാര്യം അന്നുതന്നെ തമ്മിൽ പറഞ്ഞുതീർന്നു സന്തോഷിച്ചു മടങ്ങി. അന്നുതുടങ്ങി ഇന്നുവ രെ വേങ്ങയിൽ തറവാട്ടുകാരും ചിറക്കൽ കോവിലകവും തമ്മിൽ വള രെ സ്നേഹവിശ്വാസത്തിലാണ്.

റായി കേശവദാസൻ വന്നകാലത്തുണ്ടായിരുന്ന കാരണവരു ടെ ശേഷം പതിന്നാലാമത്തെ കാരണവരാണ് നമ്മുടെ ചരിത്രനാ യകൻ.

പെരിഞ്ചെല്ലൂർ ഗ്രാമത്തിൽ സർവ്വഥാ യോഗ്യനും വിദ്യാസമ്പ ന്നനും മാന്യനും ആയിരുന്ന പുളിയപ്പടമ്പു് ഹരിദാസൻസോമയാജി

യാണ കുഞ്ഞിരാമൻനായനാരുടെ അച്ഛൻ. ആ ബ്രാഹ്മണൻ, ബ്രാഹ്മണൎക്ക വേണ്ടുന്ന എല്ലാ അറിവും ആചാരങ്ങളും ഉള്ള ഒരു പൂജ്യനും ഒരു ദചിവേദിയും ആയിരുന്നു. പ്രാഭവം ലവലേശമില്ലാതെ ബഹുരസികനും സഭ്യനുമായിരുന്ന ഹരിദാസൻ സോമയാജിയെ പെരിഞ്ചെല്ലൂർ ഗ്രാമത്തിലും അതിനു സമീപത്തിലും ഉള്ളവർ, ഇന്നും സ്നേഹബഹുമാനപുരസ്സരം ഓൎമ്മിക്കുന്നു. വിശാഖം മഹാരാജാവു തിരുമനസ്സിലെ കാലത്തുണ്ടായിരുന്ന മുറജപത്തിനു പോയപ്പോൾ വിശേഷവിധിദാനങ്ങൾ മേടിച്ചതുകൂടാതെ പ്രത്യേകം ചില സമ്മാനങ്ങളും വാങ്ങിയിരുന്നു. അവിടുന്ന് ൧൦൬൭-ൽ തന്റെ ൭൦-ാം വയസ്സിൽ കാലധൎമ്മം പ്രാപിച്ചു. കുഞ്ഞിരാമൻനായനാരുടെ അമ്മയും വളരെ കാൎയ്യപ്രാപ്തിയും സൌശീല്യവും ഉള്ളവരായിരുന്നു. എഴുതാനും വായിക്കാനും നല്ലവണ്ണം പഠിച്ചു. ആ അമ്മയുടെ ദേഹവിയോഗം ൧൦൭൭ ചിങ്ങത്തിലാണ്. മരിക്കുമ്പോൾ ൬൫ വയസ്സ് പ്രായമുണ്ട്.

നമ്മുടെ ചരിത്രനായകനെകുറിച്ച അദ്ദേഹത്തിന്റെ വളരെ അടുത്ത ചില സ്നേഹിതന്മാർ, "നിങ്ങൾ തറവാട്ടിൽ ജനിച്ച കുട്ടിയാണോ?" എന്നു നേരംപോക്കായി ചോദിക്കാറുള്ളത് കേട്ടിട്ടുണ്ട്. അദ്ദേഹത്തെ പ്രസവിക്കുന്ന കാലത്ത് ഇപ്പഴത്തെ വേങ്ങയിൽ വീട് പണിചെയ്യുന്നേ ഉണ്ടായിരുന്നുള്ളു, അതിനാൽ മുമ്പ് തേവാരമുണ്ടായിരുന്നസ്ഥലത്ത് ഒരു ചെറിയ ഭവനം പ്രത്യേകം കെട്ടിയുണ്ടാക്കപ്പെട്ടതിലായിരുന്നു കുഞ്ഞിരാമൻനായനാരെ പ്രസവിച്ചത്. അതാണ് ഇപ്പോഴും തന്റെ സ്നേഹിതന്മാരുടെ നേരംപോക്കിന് സംഗതിയായതെന്നു പറയേണ്ടതില്ലല്ലോ.

സംസ്കൃതത്തിൽ തൎക്കവ്യാകരണാദി ശാസ്ത്രങ്ങളൊന്നും നായനാർ പഠിച്ചിട്ടില്ല. ശ്രീരാമോദന്തവും ശ്രീകൃഷ്ണവിലാസവും വായിച്ചുകഴിഞ്ഞ ഉടനെ ഇംഗ്ലീഷുപഠിക്കാൻ ആരംഭിച്ചു. തളിപ്പറമ്പത്ത് സ്കൂളിലാണ് ആദ്യം ചേൎന്നത്. അന്ന് അവിടെ മുൻസിപ്പായിരുന്നത് കഴിഞ്ഞുപോയ ദിവാൻ ബഹദൂർ ഇ. കെ. കൃഷ്ണൻ അവർകളായിരുന്നു. ഈ കുട്ടിക്ക് അന്നു പഠിപ്പിലുണ്ടായിരുന്ന സാമൎത്ഥ്യം കണ്ടുസന്തോഷിച്ചിട്ട് മിസ്റ്റർ കൃഷ്ണൻ അന്നു വളരെ ചിത്രപുസ്തകങ്ങൾ സമ്മാനം കൊടുത്തിട്ടുണ്ട്. ഒരിക്കൽ ക്ലാസ്സിൽ ഒന്നാമനായതുകൊണ്ട് മിസ്റ്റർ കൃഷ്ണർ, Lord Chesterfield's Letters. എന്ന പുസ്തകം സമ്മാനമായി കൊടുത്തിരുന്നു. അതിനെ കുറിച്ച നായനാർ ഇന്നും അത്യന്തം കൃതജ്ഞതാസൂചകമായി സംസാരിക്കാറുണ്ട്. മിസ്റ്റർ കൃഷ്ണന് നായനാരോടുണ്ടായിരുന്ന സ്നേഹംപോലെ തന്നെ നായനാൎക്ക് അങ്ങോട്ട് വലിയ ബഹുമതിയായിരുന്നു. സസ്യശാസ്ത്രം, മൃഗശാസ്ത്രം

മുതലായവയിൽ മിസ്റ്റർ കൃഷ്ണനുണ്ടായിരുന്ന വാസനയും പാണ്ഡിത്യവും പ്രസിദ്ധമാണല്ലൊ. ആവക സംഗതികളിൽ അദ്ദേഹം കാണിച്ച വാസനയെ നായനാർ മാതൃകയാക്കി അനുകരിച്ചിട്ടുണ്ട്.

തളിപ്പറമ്പ് സ്കൂൾ വിട്ടതിനുശേഷം, കോഴിക്കോട്ട് ഗവമ്മേണ്ട കോളേജിലാണു പഠിച്ചതു്. വടക്കെ മലയാളത്തിലെ ഇടപ്രഭുക്കന്മാരുടേയും, ജന്മികളുടേയും ഇടയിൽ ഇംഗ്ലീഷുവിദ്യാഭ്യാസം ആരംഭിച്ചവർ അക്കാലം അധികമില്ലായിരുന്നതിനാൽ കുഞ്ഞിരാമൻ നായനാരുടെ വിദ്യാഭ്യാസത്തെപ്പറ്റി വിദ്യാഭിമാനികളൊക്കെ ഉൽക്കണ്ഠയുള്ളവരായിരുന്നു. ഇതിൽ ഒന്നു് അന്നത്തെ മലയാംകലക്ടരായിരുന്ന ലോഗൻ സായ്പവർകളാണ്. നായനാരുടെ വിദ്യാഭ്യാസാഭിവൃദ്ധിയെക്കുറിച്ചു ലോഗൻസായ്പ് കൂടക്കൂടെ അന്വേഷിക്കുകയും പല ഉപദേശങ്ങളെക്കൊണ്ടു് അദ്ദേഹത്തെ പ്രോത്സാഹിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഒരു ദിവസം കോളേജിൽവെച്ചു സായ്പവർകൾ, നായനാൎക്ക് Mungo Parks' Travels എന്ന പുസ്തകം സമ്മാനം കൊടുത്തിരുന്നു. അന്നൊക്കെ വലിയ യൂറോപ്യൻ ഉദ്യോഗസ്ഥന്മാർ നാട്ടുകാരുമായി അധികം എടപെടുകയും അവരുടെ അഭിവൃദ്ധിയിൽ ശ്രദ്ധയുള്ളവരായിരിക്കയും ചെയ്യാറുണ്ട്. അങ്ങിനെയുള്ള ഉദ്യോഗസ്ഥന്മാരിൽ പ്രഥമഗണനീയനായിരുന്നു ലോഗൻ സായ്പ്. ബ്രിട്ടീഷുമലബാറിലുള്ള പഴമക്കാൎക്ക് ശ്രവണമാത്രയിൽ ഹൎഷാശ്രുക്കൾ ജനിപ്പിക്കത്തക്കവിധം പ്രേമസൂചകമായ ഒരു പേരാണ് ലോഗൻ എന്നതു്. ഈ സായ്പ് വേങ്ങയിൽ തറവാട്ടിലെ വലിയൊരു സ്നേഹിതനും, അഭ്യുദയകാംക്ഷിയുമാണ്. അദ്ദേഹം പ്രവൃത്തിയിൽ നിന്നു പിരിഞ്ഞു ബിലാത്തിയിൽ പോയതിനുശേഷം, ഇ. കെ. കൃഷ്ണൻ അവർകൾക്ക് പതിവായി എഴുതാറുള്ള കത്തുകളിലൊക്കെ വേങ്ങക്കാരെപ്പററി സ്നേഹപൂൎവ്വം എഴുതാറുണ്ടെന്നു ഞാനറിയും. ലോഗൻസായ്പവർകൾ ഇന്നും ഭാൎയ്യാമക്കളോടുകൂടി സ്വഗൃഹത്തിൽ ക്ഷേമത്തോടെ താമസിച്ചുവരുന്നു. കുറെക്കാലം മലയാംകലക്ടരും പിന്നീട് അല്പസമയം മദിരാശി ഗവൎണ്ണരും ആയിരുന്ന മിസ്റ്റർ ഗാർസ്റ്റൻഎന്ന സായ്പും വേങ്ങയിൽപോയി അവിടത്തെ അന്നത്തെ കാരണവരും വലിയ ധീരപുരുഷനുമായിരുന്ന ചാത്തുനായനാരുമായി പരിചയമാകയും അതിന്റെ ഒരു സൂചനയായി വിലപിടിച്ച ഒരു ദൂരദൎശിനിക്കണ്ണാടി സായ്പവർകൾ അദ്ദേഹത്തിനു സമ്മാനംകൊടുക്കുകയും ചെയ്തിട്ടുണ്ട്. ഈ കണ്ണാടി ഇന്നും വേങ്ങയിലുണ്ടെന്നറിയുന്നു. അക്കാലത്തു യൂറോപ്യൻ ഉദ്യോഗസ്ഥന്മാർ നാട്ടുകാരുമായി അധികം ഐകമത്യത്തിലായിരുന്നുവെന്നു മാത്രമല്ല, വലിയ തറവാട്ടുകളിൽ ഗൃഹഛിദ്രങ്ങളുണ്ടായാൽ സന്ധിപ്പിക്കുന്നതിനും അ

വരിൽ ചിലർ ഏതപ്പെട്ടിരുന്നുവെന്നുള്ളതിനു ധാരാളം ലക്ഷ്യങ്ങൾ കാണാം.

കേരളത്തിലെ, എന്നല്ല, തെക്കെ ഇന്ത്യയിലെ വിദ്യാഭ്യാസകാൎയ്യത്തിൽ ഏറ്റെപ്പെട്ട വിഖ്യാതിപ്രാപിച്ച ബാറൊസായ്യവർകൾ, "കേരളവിദ്യാശാല" എന്ന കോളേജ് ഏപ്പെടുത്തിയ കാലത്തു് അവിടെ ഒന്നാമതു ചേൎന്ന വിദ്യാൎത്ഥികളിൽ ഒരാൾ കുഞ്ഞിരാമൻ നായനാരായിരുന്നു. അവിടുന്നാണു "മട്രിക്കലേഷൻ" ജയിച്ചതു്. എഫ്. ഏ. പരീക്ഷയ്ക്കു് അവിടുന്നു തോററശേഷം മദിരാശി പ്രസിഡൻസി കോളേജിൽ ചേൎന്നു പഠിച്ചു. അവിടെ ഒരുകൊല്ലം പഠിച്ചതിൽപിന്നെ മിസ്റ്റർ ലോഗൻെറ ഉപദേശപ്രകാരം സയിദാപ്പേട്ടയിൽ കൃഷിശാസ്ത്രം പഠിക്കാനുള്ള വിദ്യാലയത്തിൽ പഠിച്ചാണു വിദ്യാഭ്യാസം പൂൎത്തിയാക്കിയതു്.

ഒരു പ്രസിദ്ധ സംസ്കൃതവിദ്വാനും, ബ്രഹ്മവിദ്യാപ്രവീണനും ഒന്നാംക്ലാസ്സു മുൻസിപ്പായിരുന്ന നിലയിൽ പെൻഷ്യൻ വാങ്ങിയിരിക്കുന്ന ആളുമായ അറത്തിൽ കണ്ടോത്ത് കണ്ണൻനമ്പ്യാരവർകളുടെ ഏകഭാഗിനേയിയെയാണു് കുഞ്ഞിരാമൻ നായനാർ സംബന്ധം കഴിച്ചിട്ടുള്ളതു്. ഈ അമ്മ സംസ്കൃതത്തിൽ നല്ല വ്യുല്പന്നയാണു്. സംബന്ധം കഴിഞ്ഞതിനുശേഷമാണു് കാവ്യനാടകങ്ങളും വ്യാകരണവും പഠിച്ചതു്. ഇവരുടെ വിദ്യാഭ്യാസത്തിൽ മാതുലനും ഭൎത്താവും കാണിച്ചിരുന്ന പ്രത്യേകശ്രദ്ധ പഴതിലായിട്ടില്ലെന്നു അവരുമായി പരിചയമുള്ളവരൊക്കെ സമ്മതിക്കുന്നുണ്ടു്. ഇവൎക്കു് സംസ്കൃതത്തിന്നുപുറമെ, കുറെ ഇംഗ്ലീഷുമറിയാം. മൂത്തമകളുടെ വിദ്യാഭ്യാസമൊക്കെ അമ്മയുടെ കീഴിൽതന്നെയാണു് കഴിച്ചതു്. ഈ ദമ്പതിമാൎക്കു് ആകെ എട്ടുമക്കളാണുള്ളതു്. മൂത്ത മകനു് ഇപ്പോൾ ഏകദേശം ഇരുപത്തൊന്നു വയസ്സായിരിക്കും. അദ്ദേഹം നാലുകൊല്ലമായിട്ടു ബിലാത്തിയിൽ പഠിച്ചുവരികയാണെന്നുള്ളതു് എല്ലാവരും അറിയുന്നതാണല്ലൊ. കേംബ്രിഡ്ജ്കലാശാലയിൽ രണ്ടു് "ട്രിപ്പോസ്സ്"ബഹുമതിയോടുകൂടി ജയിച്ചിട്ടുണ്ടെന്നും, വരുന്നകൊല്ലം ഒന്നിനുകൂടി പോകാനായിട്ടു് വിചാരിക്കുന്നുണ്ടെന്നും അറിയുന്നു. അതിലിടയ്ക്കു ബാരിസ്റ്റർ പരീക്ഷയ്ക്കും വായിക്കുന്നുണ്ടു്. അതു കഴിഞ്ഞാൽ "ഇന്ത്യൻ സീവിൽ സാൎവ്വീസ്സ്" പരീക്ഷയ്ക്കും പോകാൻമതി. മലയാളികളുടെ ഇടയിൽനിന്നു ഐ. സി. എസ്. പരീക്ഷയ്ക്കു പഠിക്കാൻ ചിലരൊക്കെ പോയിരുന്നുവെങ്കിലും, ഇതുവരെ ആരും വിജയിയായി വന്നിട്ടില്ലെന്നുള്ളതു പരിതാപകരമായ വാസ്തവമാണു്. മിസ്റ്റർ മാധവൻനമ്പ്യാർ, മലയാളികളെ ഈ അപവാദത്തിൽനിന്നു രക്ഷിക്കുമാറു് സൎവ്വശക്തനായ ഈശ്വരൻ കടാക്ഷിക്കട്ടെ.

മിസ്റ്റർ ലോഗൻ ഇദ്ദേഹത്തെ ബിലാത്തിയിൽ സ്വന്തം വീട്ടിൽ ക്ഷണിച്ചു വരുത്തി കുറെ ദിവസം അവിടെ താമസിപ്പിച്ചു പലവിധ സൽക്കാരങ്ങളും ഉപദേശങ്ങളും നൽകിയയച്ചിരുന്നു. അദ്ദേഹത്തിനു ഇപ്പോഴും കൂടക്കൂടെ എഴുത്തയയ്ക്കുകയും ക്ഷേമാദികളെ അന്വേഷിക്കുകയും ചെയ്തുവരുന്നുണ്ടെന്നുള്ളതു്, അറിയുന്നവൎക്കൊക്കെ ആദ്യകാലങ്ങളിൽ ഇവിടെവന്ന യൂറോപ്യന്മാൎക്കു നാട്ടുകാരോടുള്ള വാത്സല്യത്തിന്റെ പരിമാണം ഏകദേശം ഊഹിക്കാമല്ലൊ. നായനാരുടെ മൂത്ത രണ്ടു പെൺമക്കൾ നാലുകൊല്ലം തലശ്ശേരി കന്യാമഠത്തിൽ പഠിച്ചിട്ടുണ്ടു്. ഇംഗ്ലീഷ് ഏതാനും വായിക്കാനും, ഒരുമാതിരി നല്ലവണ്ണം സംസാരിക്കാനും അറിയാം. മക്കളുടെ വിദ്യാഭ്യാസകാൎയ്യത്തിൽ നായനാർ കാണിക്കുന്ന ശ്രദ്ധയ്ക്കും അതു നടക്കുന്ന പരിഷ്കൃതരീതിക്കും ഒരു ഉത്തമദൃഷ്ടാന്തമാണിതു്. നായന്മാരിൽ വലിയ തറവാട്ടുകാർ തങ്ങളുടെ പെൺകുട്ടികളെ "കൊൺവെൻറിൽ" അയച്ചു പഠിപ്പിക്കുന്നതിൽ പ്രായേണ വിമുഖന്മാരായിരുന്നു. അതിൽ മാൎഗ്ഗദൎശി വേങ്ങയിൽ കുഞ്ഞിരാമൻ നായനാരാണു്. അദ്ദേഹത്തെ അനുകരിച്ചു് ഇപ്പോൾ പലരും തങ്ങളുടെ പെൺമക്കളെ കന്യാമഠങ്ങളിലേക്കു അയച്ചു പഠിപ്പിക്കുന്നുണ്ടു്. മൂത്തപുത്രിയുടെ ഭൎത്താവു മദിരാശി റവന്യൂബോർഡിലെ ഒരു ചെറിയ ഉദ്യോഗസ്ഥനാണു്. രണ്ടാമത്തെ മകളെ വേങ്ങയിൽ തറവാട്ടിൽ മൂന്നാമനാണു് സംബന്ധം. ഇദ്ദേഹം കുഞ്ഞിരാമൻനായനാരുടെ നേരെ മരുമകനാണു്. മെട്രിക്കുലേഷൻ പരീക്ഷവരെ പഠിച്ചശേഷം കാശിയിൽ "സെൻട്രൽ ഹിന്തുകോളേജിൽ" ചേൎന്നു സംസ്കൃതം പഠിച്ചിട്ടുണ്ടു്. നല്ല വ്യുല്പത്തിയാണു്. ഈ ചെറുപ്പക്കാരൻ വലിയ ഉത്സാഹിയും പരിശ്രമശീലനുമാണു്. നായനാരുടെ മറ്റൊരുമകൻ മദിരാശിയിൽ മട്രിക്കുലേഷൻ പരീക്ഷയ്ക്കു പഠിക്കുന്നുണ്ടു്. ശേഷം കുട്ടികളൊക്കെ ചെറുപ്പമാണു്.

കുഞ്ഞിരാമൻനായനാർ വിദ്യാഭ്യാസം കഴിഞ്ഞശേഷം സ്വന്തം കാൎയ്യങ്ങൾ അന്വേഷിച്ചും, രാജ്യഭരണകാൎയ്യത്തിൽ ഗവൎമ്മെണ്ടിനു ന്യായമായ സഹായം ചെയ്തുംപോന്നു. ഇദ്ദേഹംപത്രലോകത്തിൽ ഇറങ്ങി കൈക്കൂലിക്കാരായ ഉദ്യോഗസ്ഥന്മാരെ ഒരുകാലം ഇട്ടു നട്ടംതിരിച്ച കഥകളൊക്കെ പ്രത്യേകം പ്രസ്താവിക്കേണ്ടതാകുന്നു.

൧൮൯൮-ൽ നായനാരെ ഡിസ്ട്രിക്ട്ബോർഡ്മെമ്പറാക്കി. അന്നു് ഇദ്ദേഹം തറവാട്ടിൽ ആറാമനായിരുന്നു. ൧൯൦൪-ൽ തറവാട്ടിൽ കാരണവസ്ഥാനം ലഭിക്കുന്നതുവരെ ബോർഡുമെമ്പറായി ഇരുന്നിട്ടുണ്ടു്. കാരണവരായ ഉടനെ പല കാൎയ്യങ്ങളും വ്യവസ്ഥപ്പെടു

ത്താനുണ്ടായ ജോലിത്തിരക്കുനിമിത്തം രണ്ടുകൊല്ലം മെമ്പർസ്ഥാനം വേണ്ടെന്നുവെച്ചു. ൧൯൦൭-ൽ രണ്ടാമതും മെമ്പറായി നിശ്ചയിക്കപ്പെട്ടു. കോയമ്പത്തൂർ കൃഷിവിദ്യാശാലയിൽ ഇദ്ദേഹം ഒരു അനുദ്യോഗാംഗമാണ്. ഇന്ത്യയിൽനിന്ന് ഇംഗ്ലണ്ടിൽപോയി പഠിക്കുന്ന വിദ്യാർത്ഥികളുടെ ക്ഷേമത്തെ ഉദ്ദേശിച്ചു വേണ്ടുന്ന കാര്യങ്ങൾ ചെയ്യാൻ ഒരു ഉപദേശസംഘം (Students' Advisry Committee) കഴിഞ്ഞ കൊല്ലം ഇന്ത്യാ ഗവർമ്മേണ്ടിൽനിന്ന് ഏൎപ്പെടുത്തിട്ടുള്ളതു എല്ലാവരും അറിയുന്നതാണല്ലോ. ഇതിൽ നായനാരെയും ഒരംഗമായി ചേൎത്തിട്ടുണ്ട്. പൊതുജനങ്ങളെ സംബന്ധിക്കുന്ന കാൎയ്യത്തിലും ഡിസ്ത്രിക്ട് ബോർഡിന്റെ ഭരണസംഗതികളിലും കുഞ്ഞിരാമൻ നായനാർ കാണിച്ച ശ്രദ്ധനിമിത്തം അദ്ദേഹത്തിനു, കഴിഞ്ഞുപോയ ചക്രവൎത്തി മഹാരാജാവിന്റെ പട്ടാഭിഷേകാവസരത്തിൽ ഗവർമ്മേണ്ടിൽനിന്ന് ഒരു പ്രശംസാപത്രം (Certificate of Honour) ലഭിച്ചിരുന്നു. ഇങ്ങിനെ ലഭിച്ചതു് അദ്ദേഹത്തിന് തറവാട്ടിൽ കാരണവസ്ഥാനം ലഭിക്കുന്നതിനുമുമ്പാണ്. അതു് അസാധാരണയാകയാൽ പ്രത്യേകം പ്രസ്താവയോഗ്യമാണ്. വിക്ടോറിയാമഹാരാജ്ഞിക്ക് ൧൮൭൭-ൽ ഇന്ത്യാചക്രവൎത്തിനിയെന്ന സ്ഥാനം ലഭിച്ച അവസരത്തിൽ ഈ വിധം ഒരു പ്രശംസാപത്രം വേങ്ങയിൽ അന്നത്തെ കാരണവരായിരുന്ന രയരപ്പൻനായനാർ അവർകൾക്ക് ഗവർമ്മേണ്ടിൽനിന്നു കല്പിച്ചുകൊടുത്തിരുന്നുവെന്നു കേട്ടിട്ടുണ്ട്. ഈ നായനാരാണ് നമ്മുടെ നായനാരെ വിദ്യാഭ്യാസത്തിന്നാക്കിയതു്. താൻ മരിക്കുന്നതുവരെ വിദ്യാഭ്യാസത്തിൽ വളരെ നിഷ്കൎഷ ചെയ്തിരുന്നു. വേങ്ങയിൽ തറവാട്ടിലെ ഇപ്പോഴത്തെ നടവടികളും സമ്പ്രദായങ്ങളും പുതുക്കി ശരിപ്പെടുത്തി ഒരു പന്ഥാവിലാക്കിവെച്ചതും ഈ രയരപ്പൻനായനാരാണ്. നീതിന്യായമനുസരിച്ചുള്ള തന്റെ ഗൃഹഭരണകാലത്ത് ഗൃഹഛിദ്രം അവിടെ നാമാവശേഷമായിപ്പോയിരിക്കുന്നു. വേങ്ങയിൽതറവാട്ടിൽനിന്നു ആദ്യമായി ലോക്കൽഫണ്ടു് മെമ്പറായതും ഇദ്ദേഹമായിരുന്നു.

ഗവർമ്മേണ്ടുദ്യോഗസ്ഥന്മാരായ യൂറോപ്യന്മാരിൽ പലരുമായി കുഞ്ഞിരാമൻ നായനാർ നേരിട്ടു പരിചയമാകുകയും ഭരണവിഷയത്തെയും രാജ്യത്തിന്റെ പൊതുവിലുള്ള ക്ഷേമത്തെയും ഉദ്ദേശിച്ചു അവരുമായി സ്വകാൎയ്യം കത്തെടവാടുകൾ നടത്തുകയും അങ്ങിനെ രാജ്യത്തിനു പല നന്മകൾ വരുത്തുകയും ചെയ്തിട്ടുണ്ടു്. ഇപ്പോഴും അങ്ങിനെ ചെയ്തുവരുന്നുമുണ്ടു്.

മലബാറിൽ ഇതിനെടെ കലക്ടരായിരുന്ന മിസ്റ്റർ ഫ്രാൻസിസ്സ്, വേങ്ങയിലെ കാട്ടിൽപോയി പത്തുപതിനഞ്ചുദിവസം നായാട്ടുക

ിക്കയും ആ അവസരത്തിൽ നായനാർ ചെയ്ത ഒത്താശകളുടെയും മററും ഓർമ്മക്കായി സായ്പിൻെറയും നായന്മാരുടേയും പേരുകൾ കൊത്തിയ അതിവിശേഷമായ ഒരു വെള്ളിപ്പാത്രം സമ്മാനമായി കൊടുക്കുകയും മററും ചെയ്തിട്ടുള്ള വിവരം പത്രമുഖേന എല്ലാവരും അറിയുന്നതാണ്. ഇപ്പഴത്തെ മദിരാശിഗവൎണ്ണർ സർ, ആത്തർ ലാലി മംഗലാപുരത്തു പോകുന്നവഴിക്ക്, നായനാരുടെ ക്ഷണമനുസരിച്ച പുഴുന്നൂർ സ്റ്റേഷനിൽ ഇറങ്ങി സന്തോഷിച്ചുപോയ വിവരങ്ങളും പത്രത്തിലുള്ളതാണ്. നായനാരെപ്പോലെ ജനസ്വാധീനവും പ്രാബല്യവും വിദ്യാഭിവൃദ്ധിയും ഉണ്ടായി ജനങ്ങളുടേയും രാജ്യത്തിൻേറയും അവസ്ഥയും ആവശ്യവും നല്ലവണ്ണം അറിവാൻ സംഗതിയും സൌകൎയ്യവും ഉള്ള യോഗ്യന്മാർ, ഭരണകൎത്താക്കന്മാരായ യൂറോപ്യൻ ഉദ്യോഗസ്ഥന്മാരോട് ഇങ്ങിനെ അടുത്തുപെരുമാറി, പ്രജകളേയും ഗവൎമ്മേണ്ടിനേയും യോജിപ്പിക്കുന്ന കണ്ണികളായി ജീവിക്കുന്നതായാൽ, ആ വക യോഗ്യന്മാരെക്കൊണ്ട്, നിയമനിൎമ്മാണസഭാംഗങ്ങളെക്കൊണ്ടും മററും ഉണ്ടാകുന്നതിനേക്കാൾ അധികം ഗുണം രാജ്യത്തേക്കുണ്ടാകുമെന്നുള്ളതിനു സംശയമില്ലല്ലൊ. അന്യന്മാരുമായി അനാവശ്യമായ വ്യവഹാരം കൂടാതെയും അധികമായ അന്തഃഛിദ്രമില്ലാതെയും കാരണവന്മാര് സമ്പാദിച്ചുമുതൽ ഒരുവിധത്തിലും ശോഷിപ്പിക്കാതെ ന്യായമായി കഴിയുന്നത്ര പോഷിപ്പിച്ച തറവാട്ടിൻെറ സ്ഥിതിക്കനുസരിച്ചുമാത്രം ഉചിതവ്യയം ചെയ്യുന്നതുകൊണ്ടും ആഭിജാത്യം വിചാരിച്ചോ, വെറും ധാൎഷ്ട്യത്തിനുവേണ്ടിയോ കടം മേടിച്ചും കാണത്തിനുവെച്ചും അനാവശ്യമായ അടിയന്തരങ്ങൾക്ക് അനവധിപണം വെറുതെ ചെലവിടാത്തതുകൊണ്ടും വേങ്ങക്കാര് കൊല്ലംതോറും വസ്തു "എടുക്കുക"യല്ലാതെ"വെക്കാ"റില്ല നിശ്ചയം. ഇവർ പണ്ടെക്കുപണ്ടേ വലിയ ധൎമ്മിഷ്ഠന്മാരാണെന്നുള്ളതു പ്രസിദ്ധമാണ്. മുമ്പേതന്നെ പതിവായി നടന്നും നടത്തിച്ചും വന്ന പലേ അടിയന്തരങ്ങളും ഇന്നും മുടങ്ങാതെ അനുഷ്ഠിച്ചുപോരുന്നുണ്ട്. അവയ്ക്കു പുറമെ ഇപ്പോൾ കുറേ കാലങ്ങളായി മിഥുനംകൎക്കിടകമാസങ്ങളിൽ അവരുടെ വക എല്ലാ കളങ്ങളിലും വേറെ സ്ഥലങ്ങളിലും വെച്ച ജാതിമതവ്യത്യാസംകൂടാതെ സാധുക്കൾക്കു ധൎമ്മക്കഞ്ഞി കൊടുക്കുക പതിവാക്കിയിരിക്കുന്നതു കുഞ്ഞിരാമൻനായനാരുടെ ധൎമ്മബുദ്ധിയുടെ ദൃഷ്ടാന്തങ്ങളിൽ ഒന്നാണ്. തലശ്ശേരി, മദിരാശി എന്നീ ദിക്കുകളിൽ അദ്ദേഹത്തിൽ നിന്നു ദ്രവ്യസഹായം സ്വീകരിച്ച പഠിച്ചുവരുന്ന വിദ്യാൎത്ഥികൾ ചിലരുണ്ട്. പൊതുജനങ്ങളുടെ ക്ഷേമത്തെ ഉദ്ദേശിച്ച ഏൎപ്പെടുത്തപ്പെടാറുള്ള ഓരോ ഫണ്ടിലേക്കും വേങ്ങക്കാർ, തറവാട്ടിൻെറ അവസ്ഥയനുസരിച്ച പണം കൊടുത്തുവരാറുണ്ട്.

നമ്മുടെ ചരിത്രനായകൻ തറവാട്ടിൽ കാരണവരായതിനുശേഷം വരവുചെലവുകളടെയൊക്കെ കണക്കവെക്കുന്നതു പരിഷ്കൃതരീതിയിലാക്കിയിരിക്കുന്നു. രശീതി, ജമ, നാൾവഴി മുതലായവയൊക്കെ അച്ചടിച്ച പുസ്തകങ്ങളിലാക്കി ആക്കം സംശയമോ അസൌകര്യമോ വരാത്തനിലയിൽ ചട്ടംകെട്ടീട്ടുണ്ട്. അദ്ദേഹത്തിനു കൈകാര്യകർത്തൃത്വം ലഭിച്ചതിനുശേഷം തറവാട്ടവകയായി കോടതിചിലവിനും വളരെ കുറവുണ്ട്; വ്യവഹാരം പാട്ടമുള്ളത വളരെ ചുരുങ്ങിയിരിക്കുന്നു. കഴിഞ്ഞ അഞ്ചാറു കൊല്ലങ്ങളായി പുതിയ വ്യവഹാരം ഉണ്ടായിട്ടേ ഇല്ലെന്നു പറയാം. എല്ലാ കുടിയാന്മാരേയും നേരിട്ട പരിചയമാകുകയും അവരുടെ അവസ്ഥകളൊക്കെ ശരിയായി മനസ്സിലാക്കുകയും ചെയ്തിട്ടുള്ളതിനാൽ നായനാക്ക കുടിയാന്മാരുടെ സ്നേഹവും ഉത്സാഹവും ധാരാളമുള്ളതിനുപുറമെ, വാരം പാട്ടം ബാക്കിയാകാതെ എളുപ്പം പിരിഞ്ഞുകിട്ടുന്നുമുണ്ട്.

"ശ്രീനാരായണധർമ്മപരിപാലനയോഗ"ത്തിൻെറ സംരക്ഷണയിൻകീഴിൽ കണ്ണൂരിൽവെച്ചു നടത്തപ്പെട്ടിരുന്ന പ്രദർശനത്തിനു കുഞ്ഞിരാമൻനായനാരുടെയും അദ്ദേഹത്തിൻെറ ഉത്സാഹിയായ അനുജൻ കൃഷ്ണൻനായനാരുടെയും ഉത്സാഹവും സഹായവും ധാരാളം ഉണ്ടായിട്ടുണ്ട്. കൃഷിവക സാധനങ്ങളിൽ അധികവും പ്രദർശിപ്പിച്ചിരുന്നതു ഇവരായിരുന്നു. ഇവക്ക് അതുനിമിത്തം കീർത്തിമുദ്രകളും പ്രശംസാപത്രങ്ങളും ലഭിച്ചിട്ടുമുണ്ട്.

കുഞ്ഞിരാമൻ നായനാക്ക് മുമ്പുണ്ടായിരുന്ന കാരണവന്മാരൊക്കെ യോഗ്യന്മാരും സമത്ഥന്മാരുമായിരുന്നുവെങ്കിലും അദ്ദേഹത്തെപ്പോലെ ഇംഗ്ലീഷുവിദ്യാഭ്യാസവും പരിഷ്കാരവും സിദ്ധിച്ചവർ പൂർവ്വന്മാരിൽ ആരും ഉണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ വാസസ്ഥലമായ "കാനായി" എന്ന പ്രദേശം ഒരിക്കലെങ്കിലും ചെന്നു കണ്ടവക്കൊക്കെ ഈ കാര്യം പറയാതെ തന്നെ മനസ്സിലാക്കാം. പ്രകൃത്യാതന്നെ അതിമനോഹരമായ ആ സ്ഥലം, നായനാരുടെ വാസനയും പരിഷ്കാരബുദ്ധിയും നിമിത്തം ചെയ്യപ്പെട്ട ഓരോ പ്രവൃത്തികളാൽ, രമണീയമായി തീന്നിരിക്കുന്നു. അവിടത്തെ കുന്നും, അതിൽ കയറിപ്പോകാനുള്ള വഴിയും, അവിടവിടയുള്ള കുററിക്കാടും, അവയ്ക്കുക്കൊയായി വിശ്രമാത്ഥം കല്ലുകൊണ്ടു നിർമ്മിക്കപ്പെട്ട ആസനങ്ങളും, അതിഥികൾവന്നാൽ താമസിക്കാനായി ഉണ്ടാക്കിയ കെട്ടിടങ്ങളും, പഴയ കോട്ടയും അനവധി ഗുഹകളും, ചെറുപുഴകളും എല്ലാം കാണുന്നവക്ക്, സ്കാട്ട്ലാണ്ടു രാജ്യത്തുള്ളതായി സ്കാട്ട് എന്ന ആംഗ്ലേയപണ്ഡിതൻ തൻെറ ആഖ്യായികകളിൽ വിവരിച്ച ചില പ്രഭുക്കന്മാരുടെ ആവാസസ്ഥലങ്ങളുടെ

ഭാൎയ്യയുണ്ടാകുന്നതാണ്. യൂറോപ്യന്മാരും നാട്ടുകാരുമായി നായനാൎക്കുള്ള പല സ്നേഹിതന്മാരും നായാട്ടു മുതലായ വിനോദത്തിനുവേണ്ടി ഇവിടെ സാധാരണ ക്ഷണിക്കപ്പെടാറുണ്ടു്. മലയാളത്തിലുള്ള ജൎമ്മൻ മിഷ്യനറിമാരിൽ പലരും കൊല്ലത്തിലൊരിക്കൽ കാനായിയിൽപോയി രസിക്കയെന്നുള്ളതു പതിവായിത്തീൎന്നിട്ടുണ്ടു്. അങ്ങിനെയുള്ള അവസരങ്ങൾ അവൎക്കുമാത്രമല്ല നായനാൎക്കും അത്യന്തം രസകരങ്ങളായിരിക്കുന്നതാണെന്നു പറയേണ്ടതില്ലല്ലോ.

നായനാരുടെ ദിനകൃത്യങ്ങൾക്കുള്ള സമയമൊക്കെ നിജപ്പെടുത്തിയിരിക്കുന്നതിനാൽ അദ്ദേഹത്തിനുമാത്രമല്ല, അദ്ദേഹവുമായി ഇടപെടാനിടയുള്ള സൎവ്വജനങ്ങൾക്കും ബുദ്ധിമുട്ടുകുറവും സൌകൎയ്യവും ഉണ്ടു്. കാലത്തെ എഴുന്നീററു ചുരുങ്ങിയതു് നാലഞ്ചുനാഴികയെങ്കിലും നടക്കാത്ത ദിവസമില്ല. വേനൽകാലത്തു എല്ലാ കളങ്ങളിലും പോയി അല്പദിവസം താമസിക്കാറുണ്ടെങ്കിലും സ്ഥിരതാമസം കാനായിത്തന്നെയാണ്. ഏതു സമയത്തുമെന്നാലും ആൎക്കും എളുപ്പത്തിൽ കണ്ടു സംസാരിച്ചുപോകാമെന്നുള്ള അന്യജന്മികൾക്കില്ലാത്ത ഒരു വിശേഷവിധിഗുണം അദ്ദേഹത്തിനുണ്ടു്. കാണാൻ ചെല്ലുന്ന ഇതരജാതിക്കാർ വെയിലുംകൊണ്ടു് അരിപ്പുക്കാട്ടിൽ അഞ്ചാറുമണിക്കൂർ നേരം കാത്തിരിക്കേണ്ടതില്ല. അവൎക്കൊക്കെ ഇരിക്കാനും താമസിക്കാനും പ്രത്യേകസ്ഥലമുണ്ടു്.

തലശ്ശേരിക്കടുത്ത എരഞ്ഞോളി എന്ന സ്ഥലത്തു് ഭാൎയ്യക്കും മക്കൾക്കുംവേണ്ടി ഉണ്ടാക്കികൊടുത്ത അതിവിശേഷമായ വീടോടുസംബന്ധിച്ചുള്ള പൂന്തോട്ടവും അവിടെ വെച്ചുപിടിപ്പിച്ച അപൂൎവ്വങ്ങളായ വൃക്ഷലതാദികളും അദ്ദേഹത്തിൻെറ "ആരാമഭ്രമ"ത്തിനുള്ള ലക്ഷണങ്ങളാണ്.

ദുരഹങ്കാരമൊ, ദുരഭിമാനമോ ലേശമില്ലാതെ സൎവ്വജനങ്ങളോടും സ്നേഹമായും മധുരമായും സംസാരിക്കയും ലോഹ്യം പറകയും ശീലമുള്ളതിനാലും, പ്രകൃത്യാബഹുരസികനാകയാലും, ഫലിതോക്തിയിൽ ചതുരനാകയാലും, വെറും അസൂയാകുക്ഷികളായ ചില കുസൃതികളല്ലാതെ കുഞ്ഞിരാമൻനായനാരെ വെറുക്കുന്നവർ ആരും ഇല്ല. വടക്കേമലയാളത്തിലെ പ്രഭുക്കന്മാരിൽ പ്രഥമഗണനീയനാണെങ്കിലും സഞ്ചരിക്കുമ്പോൾ ഒരു ഭൃത്യനല്ലാതെ, ഒന്നിച്ചു അനവധികാൎയ്യസ്ഥന്മാരും വെററിലച്ചെല്ലവും ചങ്ങലവട്ടയും പിടിമോന്തയും പരിവാരവും ഒന്നും ഉണ്ടാകാറില്ല. മദിരാശിസംസ്ഥാനത്തിൽ പല ദിക്കിലും ഇദ്ദേഹം സഞ്ചരിച്ചിട്ടുണ്ടു്. ൧൮൮൯-ൽ ബോമ്പായിൽ കോൺഗ്രസ്സിനും പോയിരുന്നു.

കുഞ്ഞിരാമൻനായനാരെപ്പററി കേട്ടറിവെങ്കിലും ഇല്ലാത്തവർ തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷ് മലബാർ എന്നിവിടങ്ങളിൽ വല്ലവരും ഉണ്ടെന്നു തോന്നുന്നില്ല

കേരളത്തിലെ ഒരു പ്രസിദ്ധ നായർതറവാട്ടിലെ തലവന്റെയോ, ദ്രവ്യസ്ഥനായ, ഒരു പ്രഭുവിന്റെയോ, വലിയ ഒരു കൃഷിക്കാരന്റെയോ നല്ലൊരു പരിഷ്കാരിയുടേയൊ, ഡിസ്ട്രിക്ട് ബോർഡ് മെമ്പരുടെയോനിലയിൽ അറിയപ്പെടുന്നതിനേക്കാൾ സരസനായ ഒരു പത്രലേഖകന്റെ നിലയിലാണ് കുഞ്ഞിരാമൻ നായനാര കേരളീയരുടെ ഇടയിൽ അറിയപ്പെടുന്നതു്. ആ നിലയിലാണ് അദ്ദേഹത്തിന്റെ പേർ ഇനിയുള്ള തലമുറകൾ ഓമ്മിക്കാൻ സംഗതിയുള്ളതും. അതുകൊണ്ടു് ഇനി പറവാൻപോകുന്ന സംഗതികളെ സംബന്ധിച്ചേടത്തോളം വേണ്ടയെന്നും കുഞ്ഞിരാമനെന്നും, നായനാരെന്നും ഉള്ള പേരുകൾ വായനക്കാർ തൽക്കാലം വിസ്മരിച്ചു, “കേസരി”യെന്നും “ദേശാഭിമാനി”യെന്നുംഉള്ള പേരുകൾ മനസ്സിൽ കരുതിക്കൊൾവാൻ അപേക്ഷിക്കുന്നു.

൧൦൬൯-ാം കൊല്ലത്തിൽ തിരുവിതാംകൂറിൽനിന്നു പുറപ്പെട്ട “കേരളചന്ദ്രിക”യെന്ന പത്രത്തിലായിരുന്നു അദ്ദേഹം ഒന്നാമത് സരസ്വതിക്ക് കുറിച്ചതെങ്കിലും “കേരളപത്രിക”യിലാണ് “കേസരി” അധികമായി വിളയാടിയതു്. “കേരളപത്രിക”യിൽ കടന്നു “കേസരി” കളിച്ചുകൂട്ടിയ കളി ഭാഷാസാഹിത്യരസികന്മാർ ഒരുകാലത്തും വിസ്മരിക്കുന്നതല്ല. കൈക്കൂലി മുതലായ ദുരാചാരങ്ങൾ ബാധിച്ച ഉദ്യോഗമൃഗങ്ങൾ, അന്നു “കേസരി”യെന്നപേർ കേൾക്കുമ്പോൾ തന്നേ, കിടുകിടവിറച്ചിരുന്നു. കുറെക്കാലംമുമ്പു കേരളത്തിൽ സുഗ്രീവവാഴ്ച വാണുകൊണ്ടു മദോന്മത്തന്മാരായി കാലക്ഷേപംചെയ്ത ഉദ്യോഗവാരണങ്ങളുടെ ദുർന്നയങ്ങളെ വെളിപ്പെടുത്തി അവരിൽ ചിലരെ ശിക്ഷിക്കാൻ സംഗതിവരുത്തിയതും “കേസരി”തന്നെയായിരുന്നു. “ദേശാഭിമാനി” “സ്വദേശമിത്രൻ” എന്നീ പേരുകൾ വെച്ചും “കേരളപത്രിക”യിൽ അതിരസകരങ്ങളായ പല ലേഖനങ്ങളും അദ്ദേഹം എഴുതീട്ടുണ്ടു്. അന്നൊക്കെ “കേരളപത്രിക” കയ്യിൽ കിട്ടിയാൽ പലരും ഒന്നാമതു നോക്കുന്നതു “കേസരി”യോ, “ദേശാഭിമാനിയോ” ഉണ്ടോ എന്നായിരുന്നു. “കേസരി”യുടെ ലേഖനങ്ങൾമാത്രം വായിക്കാനുണ്ടായിരുന്ന രസംനിമിത്തം വളരെപേർ “കേരളപത്രിക”യുടെ വരിക്കാരായിത്തീർന്നിട്ടുണ്ടായിരുന്നു. കോഴിക്കോട്ട് ഒരു രണ്ടാംഗ്രേഡ് വക്കീലായിരുന്ന മിസ്റ്റർ പൂവാടൻ രാമൻ എന്ന പ്രസിദ്ധനായ ഒരു ധീരപുരുഷൻ “മലബാർസ്പെക്ടേറർ” എന്നൊരു

പത്രം നടത്തി അതിൻെറ പത്രാധിപന്മാരായി ഡാക്ടർ കീസ്സ്, മിസ്സർ റോളോ പ്ലെററൽ എന്നിവരെ നിശ്ചയിച്ച കേരളം ഇട്ടകലൂക്കിയിരുന്ന കാലത്ത്, ഒരു മലയാളപത്രംകൂടി നടത്തേണമെന്ന് അദ്ദേഹത്തിന് ആഗ്രഹമുണ്ടാകയും അങ്ങിനെ "കേസരി"യുടെ പത്രാധിപത്യത്തിൻകീഴിൽ "കേരളസഞ്ചാരി" ആരംഭിക്കുകയും ചെയ്തു. "കേസരി"പദം കട്ടത്തേണ്ടുന്ന ഉദ്ദേശത്തോടുകൂടിയായിരുന്നു "കേരളസഞ്ചാരി" എന്ന പേർ പത്രത്തിനു കൊടുത്തിരുന്നത്. "കേരളസഞ്ചാരി"യുടെ ആദ്യത്തെ ലക്കത്തിലെ ഒന്നാമത്തെ മുഖപ്രസംഗത്തിൻെറ തലവാചകം "ലോകാസ്സമസ്താസ്സുഖിനോഭവന്തു" എന്നായിരുന്നു. ആ ലേഖനത്തിൻെറ മിക്ക വാചകങ്ങളും ചില രസികന്മാർ ഇന്നും മനപ്പാഠംചൊല്ലും. ആറുമാസം മാത്രമേ"കേരളസഞ്ചാരി" യുടെ പത്രാധിപരായി "കേസരി"യുണ്ടായിരുന്നുള്ളു. "കേരളസഞ്ചാരി"ക്ക് ചുരുങ്ങിയ കാലത്തുണ്ടായിരുന്ന പ്രസിദ്ധിയും പ്രചാരവും പിന്നെ വല്ലപ്പോഴും ആ പത്രം അനുഭവിച്ചിരുന്നുവോ എന്നു സംശയമാണ്.

ഡാക്ടർ കീസ്സ്, മിസ്സർ പ്ലെററൽ, കേസരി, എന്നീ ത്രിമൂത്തികൾ ഒത്തുകൂടി "സ്പെക്ടെറർ", "സഞ്ചാരി" എന്നീ ശക്തികൾ വഴിയായി കേരളത്തിലെ അധമ്മികളെ അടക്കാൻചെയ്ത ധീരകൃത്യങ്ങൾ ഇന്ത്യയിലെ വൃത്താന്തപത്രചരിത്രത്തിൽ അനുപമേയങ്ങളായ സംഭവങ്ങളായിരുന്നുവെന്നു പറഞ്ഞാൽകഴിഞ്ഞല്ലൊ. "സഞ്ചാരി"യുടെ പത്രാധിപത്യം കൈവെടിഞ്ഞശേഷം അധികകാലം ആ പത്രത്തിലേക്ക് അദ്ദേഹം എഴുതിയിരുന്നില്ല. പിന്നീട് ഈ ചരിത്രം എഴുതുന്ന ആൾ, "കേരളസഞ്ചാരി"യുടെ പത്രാധിപത്യം വഹിച്ചിരുന്ന കാലം പ്രത്യേകാപേക്ഷയനുസരിച്ച്, "കേസരി" "വജ്രബാഹു", "വജ്രസൂചി" "ദേശാഭിമാനി" എന്നീ പേരുകൾവെച്ച് അനവധി ലേഖനങ്ങൾ എഴുതിയിരുന്നു. "മലയാളമനോരമ" കോഴിക്കോടൻ "മനോരമ" എന്നീ പത്രങ്ങളിലും ദുല്ലഭം എഴുതീട്ടുണ്ട്. "ജനരഞ്ജിനി" യിൽ ഇദ്ദേഹത്തിൻെറ ഒരു ലേഖനം കണ്ടതായി ഓമ്മയുണ്ട്. തൻെറ സബ്രഹ്മചാരിയായ സി. അച്യുതമേനോൻ അവർകൾ "വിദ്യാവിനോദിനി"യുടെ പത്രാധിപരായിരുന്നപ്പോൾ,കുറച്ചുകാലം"കേസരി" അതിൻെറ സഹപത്രാധിപരായിരുന്നു. "ആഖ്യായിക, അല്ലെങ്കിൽ നോവൽ" എന്ന വിഷയത്തെപ്പററിയാണ് "വിദ്യാവിനോദിനി"യിൽ ഒന്നാമത് എഴുതിയ ലേഖനം. "വികടദൂഷകൻ", "വിദൂഷകൻ" എന്നെല്ലാം പേരുകൾവെച്ച് പല രസകരങ്ങളായ കഥകളും നേരംപോക്കുകളും വിദ്യാവിനോദിനിയിൽ പ്രകടിപ്പിച്ചിട്ടുണ്ട്.

ഞാൻ "സരസ്വതി"യെന്ന മാസിക നടത്തിയ കാലം എനിക്ക് "കേസരി" ധാരാളം സാഹിത്യസഹായം ചെയ്തിട്ടുണ്ട്. "മിതവാദി"യിലാണ് പിന്നീട് യഥാർത്ഥ"കേസരി"കടന്നു ചാടിയത്. "കേസരി", മിതവാദിയിൽ ലേഖനങ്ങൾ എഴുതിത്തുടങ്ങിയപ്പോൾ, ആ സംഗതി നിമിത്തം ആ പത്രത്തിന്റെ വരിക്കാർ വളരെ വർദ്ധിച്ചിരുന്നുവെന്നുള്ളതു് എനിക്ക് അനുഭവമാണ്. "ഭാഷാപോഷിണി"യിലും അദ്ദേഹം എഴുതാതിരുന്നിട്ടില്ല.

"കേസരി"യുടെ വാചകങ്ങൾ ഒരു പ്രത്യേകരീതിയിലാണെന്നുള്ളത് എല്ലാവരും മനസ്സിലാക്കിട്ടുള്ളതാണെല്ലോ. ആംഗ്ലേയവിദ്വാന്മാരിൽ "സ്വിഫ്റ്റ്" (Swift) എന്ന ഗദ്യകാരകനോടാണ് ഇദ്ദേഹത്തെ ഒരു സഹൃദയൻ ഉപഗമിച്ചിട്ടുള്ളത്. ഇടക്കിട ഫലിതരസസമ്മിശ്രങ്ങളായ ചെറിയ വാചകങ്ങൾ എഴുതി വായനക്കാരെ രസിപ്പിക്കാൻ "കേസരി"ക്കുള്ള സാമർത്ഥ്യം പ്രത്യേകംതന്നെയാണ്. അദ്ദേഹത്തിന്റെ പുതിയ ചില മനോധർമ്മങ്ങൾ അനുകരണീയങ്ങളല്ലെന്ന് സഹൃദന്മാർക്കൊക്കെ അറിയാം. "അനുകരണമാണ് സർവ്വോത്തമമായ സ്തോത്രം" എന്ന ചൊല്ലിനെ ആലോചിച്ചാൽ, മിക്കപേരും "കേസരി"യുടെ വാചകരീതിയെ അനുകരിക്കുവാൻ ശ്രമിച്ചുകൊണ്ട്, അവരവർ അറിയാതെ തന്നെ അദ്ദേഹത്തെ സ്തുതിക്കാറുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. "കേസരി"യുടെ വാചകങ്ങൾ വായിച്ചാൽ അങ്ങിനെ ആർക്കും എളുപ്പത്തിൽ എഴുതാമെന്നു തോന്നിപ്പോകും. പക്ഷെ, അതിനുള്ള ശ്രമമൊക്കെ "കേസരി"യെന്നോ "ദേശാഭിമാനി"യെന്നോ പേർ എഴുതുന്നതിൽ മാത്രമേ അടങ്ങാറുള്ളുവെന്ന് അനുഭവസ്ഥന്മാരൊക്കെ സമ്മതിക്കുന്നതാണ്.

ചന്തുമേനോൻ അവർകൾക്ക് ദേശാഭിമാനിയുടെ ലേഖനങ്ങൾ വളരെ ബോദ്ധ്യമായിരുന്നു. "ദേശാഭിമാനി"യെപ്പോലെ എഴുതാൻ ശീലിക്കേണമെന്നു എന്നെ അദ്ദേഹം പലപ്പോഴും ഉപദേശിച്ചിട്ടുണ്ട്. "ദേശാഭിമാനിയെപ്പോലെ സരസന്മാരായ ലേഖകന്മാർ" എന്നു "ഇന്ദുലേഖ"യുടെ രണ്ടാംപതിപ്പിലെ മുഖവുരയിൽ പറഞ്ഞിട്ടുള്ളതുതന്നെ തൽകർത്താവിനു "ദേശാഭിമാനി"യെക്കുറിച്ചുള്ള നല്ല അഭിപ്രായത്തിന് ദൃഷ്ടാന്തമാണല്ലോ. ടി. കെ. കൃഷ്ണമേനോൻ (ബി. എ., എം. ആർ. എ. എസ്., എം. ആർ. എച്ച്. എസ്.) അവർകൾ ഇംഗ്ലീഷിൽ എഴുതിയ "കേരളഭാഷാചരിത്ര"ത്തിനു വല്ല ദോഷവും ഉണ്ടെങ്കിൽ, അതു വളരെ ചുരുങ്ങിപ്പോയെന്നുള്ളതു മാത്രമാണല്ലോ. ആ ചുരുങ്ങിയ ചരിത്രത്തിലും "കേസരി"യെ പത്രലേഖകന്മാരുടെ ഇടയിൽ പ്രഥമഗണനീയയായി പ്രത്യേകം പറഞ്ഞിട്ടുണ്ട്.

പലവിധപുസ്തകങ്ങളും ഇംഗ്ലീഷിലെ വിശേഷപ്പെട്ട പത്രങ്ങളും മാസികളും എപ്പോഴും വായിച്ചുകൊണ്ട് തന്റെ അറിവിനെ അദ്ദേഹം അന്നന്നു പുതുക്കുകയും വൎദ്ധിപ്പിക്കുകയും ചെയ്യാറുണ്ടെന്നുള്ളതിന് "മിതവാദി"യിലെ "കേസരി"യുടെ ലേഖനങ്ങൾ ദൃഷ്ടാന്തങ്ങളാണ്. "കേസരി"യുടെ വീട്ടിൽ ആയിരത്തിലധികം പുസ്തകങ്ങൾ അടങ്ങിയ ഒരു "ലൈബ്രറി" സ്വന്തമായിട്ടുണ്ട്.

ഇങ്ങിനെ അറിവും ശേഷിയും ഉള്ള ഒരു ഗദ്യകാരകൻ ഈ വിധം ലേഖനങ്ങളല്ലാതെ, പറയത്തക്ക വലിയൊരു പുസ്തകം എഴുതി പരസ്യം ചെയ്യാതിരിക്കുന്നത് കേരളീയരുടെ നിർഭാഗ്യമെന്നേ പറയാനുള്ളു. ഏതായാലും അങ്ങുമിങ്ങും ചിതറിക്കിടന്നു നശിച്ചുപോകാൻ സംഗതിയുള്ള ഈ കഥകളേയും ലേഖനങ്ങളേയും ഈ വിധം ശേഖരിച്ചു പരസ്യം ചെയ്തിരിക്കുന്ന മിസ്റ്റർ സി. ഡി. ഡേവിഡിനോട്, കേരളഭാഷാഭിമാനികൾ എന്നെന്നും കൃതജ്ഞതയുള്ളവരായിരിക്കുന്നതാണ്.

ഈ പുസ്തകത്തിലെ ഉപന്യാസങ്ങളുടെ കൎത്താവായ ആ മാന്യൻ ഇനിയും അനേകകാലം അരോഗദൃഢഗാത്രനായി ജീവിച്ചു, ഇനിയും അനേകം ചെറുലേഖനങ്ങൾ മാത്രമല്ല, വിലയേറിയ വലിയ പുസ്തകങ്ങളും കേരളഭാഷയിൽ എഴുതാൻ സൎവ്വശക്തനായ ഈശ്വരൻ ഇടവരുത്തട്ടെ.

സെൻറ് അലോഷിയസ്സ് കോളേജ്,
മംഗലാപുരം,
൧൯൨൦ ഒക്ടോബര ൨൧-ാംനു. } മൂൎക്കോത്ത് കുമാരൻ.

യാദാസ്റ്റ്—മേലെഴുതിയ ചരിത്രം എഴുതുന്നതിൽ, അതിൽ ഒരു ദിക്കിൽ പ്രസ്താവിച്ചിട്ടുള്ള മാന്യനായ രയരപ്പൻ നായനാർ അവർകളുടെ മകനും, കോഴിക്കോട് ഡിപ്യൂട്ടി ടെല്ലിഗ്രാഫ് മാസ്റ്ററും ആയ കെ. രാഘവൻനമ്പ്യാരവർകൾ പല അറിവുകളും എനിക്കു തന്നു എന്നെ സഹായിച്ചിട്ടുള്ളതിന് ഞാൻ അദ്ദേഹത്തോട് ഏററവും കൃതജ്ഞതയുള്ളവനായിരിക്കുന്നു.

എം. കെ.

# മുഖവുര.

മ. രാ. രാ. വേങ്ങയിൽ കുഞ്ഞിരാമൻ നായനാരവർകൾ ഒരു നല്ല ഗദ്യമെഴുത്തുകാരനാണെന്നും, താൻ എഴുതുന്ന സംഗതികൾ മുഴുവനും സന്തോഷത്തോടുകൂടി മററുള്ളവരെക്കൊണ്ടു വായിപ്പിച്ച്, അവരുടെ മനസ്സിൽ കാൎയ്യം പതിപ്പിക്കത്തക്കവണ്ണം ഫലിതമയമായി എഴുതി ഫലിപ്പിപ്പാനുള്ള അനിതരസാധാരണമായ ഒരു സാമൎത്ഥ്യം ഇദ്ദേഹത്തിന്നുണ്ടെന്നും സാഹിത്യരസികന്മാരെല്ലാവരും ഒരുപോലെ സമ്മതിക്കുന്ന ഒരു സംഗതിയാണ്. ഈ മഹാൻ "കേസരി" "സ്വദേശാഭിമാനി" മുതലായി ഓരോ പേരുകൾ വെച്ച് സരസമായി അനവധി ലേഖനങ്ങൾ, ഓരോ അവസരങ്ങളിൽ, പല മാസികകളിലേക്കും പത്രങ്ങളിലേക്കും എഴുതീട്ടുണ്ടെന്നു വരികിലും സ്വന്തം പേരുവെച്ചു നന്നെ കുറച്ചുമാത്രമേ എഴുതീട്ടുള്ളു. താനൊരു ഗദ്യമെഴുത്തുകാരനാണെന്നു മററുള്ളവരെ ധാരാളമായി ധരിപ്പിക്കേണമെന്നുള്ള വിചാരം ഇദ്ദേഹത്തിന്നില്ലായ്കനിമിത്തം ഇങ്ങിനെ ചെയ്യുതാണെങ്കിൽ, ഇദ്ദേഹമെഴുതീട്ടുള്ളതെന്തെല്ലാമെന്ന് അധികമാളുകൾ പൂൎണ്ണമായി അറിയാതിരിക്കുന്നതിൽ ഒട്ടുംതന്നെ അത്ഭുതപ്പെട്ടുവാനില്ല. എങ്കിലും, സ്വന്തം പേരുവെച്ച് എഴുതീട്ടുള്ള ദുല്ലഭംചില ലേഖനങ്ങൾ വായിച്ചിട്ടുള്ളവക്കപോലും, ഇദ്ദേഹം ഒരു പുസ്തകമുണ്ടാക്കുന്നതായാൽ അതു ബഹുരസമായിരിക്കുമെന്നും തന്നിമിത്തം വാങ്ങി വായിക്കണമെന്നുമുള്ള വിചാരം കലശലായിട്ടുണ്ടാകുമെന്നുള്ളതിന്ന് ഒട്ടും സംശയമില്ല. അങ്ങിനെ വിചാരിച്ചുകൊണ്ടിരിക്കുന്നവക്ക് ഇച്ഛാഭംഗത്തിന്നിടവരേണ്ടതിന്നായിട്ടോ എന്നു തോന്നുമാറ്, ഇദ്ദേഹം പുസ്തകമുണ്ടാക്കുന്ന കാൎയ്യത്തിൽ ഇതേവരെ മനസ്സുവെക്ക ഉണ്ടായില്ല എന്നല്ലേ പറയേണ്ടു!

ഈ സ്ഥിതിക്ക്, ഇനിയും പുസ്തകത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നപക്ഷം, "ഇദ്ദേഹമെഴുതീട്ടുള്ള ലേഖനങ്ങളൊക്കെ പോകയും ചെയ്യു; പുസ്തകമൊട്ടുണ്ടായതുമില്ല" എന്നു വന്നേക്കാവുന്നതുകൊണ്ട്, ഇച്ഛാഭംഗം ദ്വിഗുണീഭവിച്ചേക്കാവുന്ന

തിന്നാൽ, അതിനെ സാമാന്യമായിട്ടൊന്നു പരിഹരിക്കാമെന്നു കരുതി, നായനാരവർകൾ എഴുതീട്ടുള്ള ലേഖനങ്ങൾ എല്ലാം കൂട്ടിച്ചേർത്തു പുസ്തകമാക്കുവാൻ അനുവാദം കിട്ടേണ്ടതിലേക്കു ഞാൻ ഒരെഴുത്തയക്കയുണ്ടായി. അതിന്നുള്ള മറുപടിയാണിതു്:—

Kanayi,
Kavvayi,
N. Malabar.,
15—12—86.

മ. രാ. രാ. സി. ഡി. ഡേവിഡ് അവർകൾക്കു്,
തൃശ്ശിവപേരൂർ.

പ്രിയസ്നേഹിതരേ!

നമ്മൾ തമ്മിൽ ഇതുവരെ കണ്ടിട്ടില്ലെങ്കിലും ൧൮൮൮-മുതൽക്കേ എനിക്കു നിങ്ങളെ ധാരാളം കേട്ടുപരിചയമുണ്ടു്. ആ നിലയിൽ നിങ്ങൾ ആദ്യമായി ആവശ്യപ്പെട്ട കാൎയ്യം, എനിക്കത്ര ഹിതമല്ലെങ്കിലും, നിങ്ങളുടെ ന്യായത്തിന്നനുസരിച്ചു തൽക്കാലം സമ്മതിക്കയേ നിവൃത്തിയുള്ളൂ.

ഞാൻ ൧൮൯൦-മുതൽ പലേ പത്രങ്ങളിലും മാസികകളിലുമായി അനവധി ലേഖനങ്ങളും ഉപന്യാസങ്ങളും എഴുതീട്ടുണ്ടു്. അതൊക്കെ ശേഖരിച്ചു് ഒരു പുസ്തകമാക്കണമെന്നുള്ള വിചാരം എനിക്കു് ഒരിക്കലും ഉണ്ടായിരുന്നില്ല. അതുകൊണ്ടു ഞാൻ എഴുതിയ ലേഖനങ്ങൾ ഒന്നുപോലും സൂക്ഷിച്ചില്ലെന്നല്ല ആ വക പത്രങ്ങളോ മാസികകളോ ഒന്നും തൽക്കാലം നമ്മുടെ കൈവശമില്ലെന്നും പറയേണ്ടിവന്നിരിക്കുന്നു.

എന്റെ ലേഖനങ്ങൾ ഒന്നായി ചേർത്തു് ഒരു പുസ്തകമാക്കി പ്രസിദ്ധപ്പെടുത്താൻ തീർച്ചപ്പെടുത്തുന്നപക്ഷം, എന്റേതാണെന്നു തോന്നുന്നതെല്ലാം കിട്ടുന്നേടത്തോളം പകൎത്തി അയച്ചാൽ, ഒരുമാതിരി പരിശോധിച്ചു് അല്പാല്പമായി ചില ഭേദഗതികൾ ചെയ്തയക്കാനും ഒരുക്കമുണ്ടു്. ശേഷം മറുപടിപോലെ

എന്നു സ്നേഹിതൻ,

Vengayail Kunhi Raman Nayanar.

ഈ എഴുത്തിലെ താല്പൎയ്യപ്രകാരം പ്രവൎത്തിക്കേണ്ടതിലേക്കായി ലേഖനങ്ങൾ ശേഖരിപ്പാൻ തുടങ്ങിയപ്പോഴാണ്, മാസികകളും മററും കിട്ടുവാൻ എത്രത്തോളം പ്രയാസമുണ്ടെന്നു നല്ലവണ്ണം മനസ്സിലായത്. എന്തെല്ലാം വിഷയങ്ങളെക്കുറിച്ചാണ് എഴുതീട്ടുള്ളതെന്നും, അവയിൽ ഓരോന്നിന്നും, വെച്ചിട്ടുള്ള പേരുകൾ എന്തെല്ലാമെന്നും, ഏതെല്ലാം മാസികകളിലേക്കും പത്രങ്ങളിലേക്കുമാണ് എഴുതീട്ടുള്ളതെന്നും, കൃത്യമായി അറിവുതരുവാൻ പ്രബന്ധകൎത്താവവർകളെക്കൊണ്ടു സാധിക്കയില്ലെന്ന് അറിവാനിടയായതും ഇതോടുകൂടിത്തന്നെയാണ്. ഈ സ്ഥിതിക്ക്, എല്ലാ ലേഖനങ്ങളും കൂട്ടിച്ചേൎത്തു പുസ്തകമാക്കണമെന്നു കരുതി കാലം കളയുന്നതിനേക്കാൾ, ഇപ്പോൾ കിട്ടുന്നിടത്തോളം ലേഖനങ്ങൾ കൂട്ടിച്ചേൎത്തു പുസ്തകമാക്കുകയാണ് എല്ലാംകൊണ്ടും അധികം നല്ലതെന്നു തീൎച്ചപ്പെടുത്തേണ്ടതായി വന്നു. അതിനാൽ ലേഖനങ്ങൾ മുഴുവനും ഈ അവസരത്തിൽ കിട്ടാഞ്ഞതിലുള്ള അതൃപ്തിയെ തിരസ്കരിക്കയും, ഇത്രയെങ്കിലും കിട്ടിയതിലുള്ള സന്തോഷത്തെ പുരസ്കരിക്കയും ചെയ്തുകൊണ്ടു, തൽക്കാലം കിട്ടിയ ലേഖനങ്ങളെ കൂട്ടിച്ചേൎത്തു പുസ്തകത്തെ ഇതാ മാനനീയന്മാരായ വായനക്കാരുടെ മുമ്പിൽ വെക്കുന്നു.

ഇപ്പുസ്തകത്തിൽ ആകെ ൨൨ ലേഖനങ്ങളുള്ളതിൽ, "കഥയൊന്നുമല്ല" ൯൩ മകരത്തിലെ "മിതവാദി"യിൽനിന്നും, "ഒരു പൊട്ടഭാഗ്യ"വും "മതിരാശി പിത്തലാട്ട"വും "സരസ്വതി"യെന്ന മാസികയിൽനിന്നും ബാക്കിയുള്ളതെല്ലാം ൮൭-ന്നുമുമ്പുള്ള "വിദ്യാവിനോദിനി"യിൽനിന്നും കിട്ടീട്ടുള്ളതാകുന്നു.

ഈ ലേഖനങ്ങളെല്ലാം കൂട്ടിച്ചേൎത്തു പുസ്തകമാക്കുവാൻ അനുവദിക്കയും ലേഖനങ്ങൾ യഥാവസരം പരിശോധിച്ചയക്കയും ചെയ്തതിനാൽ മഹാമനസ്കനും ഭാഷാപോഷണാഭിലാഷിയുമായ ഈ നായനാരവർകൾക്കു ഞാൻ സൎവ്വാത്മനാ വന്ദനം പറഞ്ഞുകൊള്ളുന്നു.

വിദ്യാവിനോദിനീ പത്രാധിപരെന്ന നിലയിൽ ഇടവിടാതെ എന്നെ സ്നേഹപൂൎവം ഉത്സാഹിപ്പിച്ച്, ഇപ്പോൾ കാണും

പ്രകാരമെങ്കിലും, എഴുത്തുമാറാക്കിയ മ. രാ. രാ. സി. അച്യുതമേനോൻ (ബി. എ.) അവർകൾ, എന്റെ അപേക്ഷയെ ഉപേക്ഷിക്കാതെ, ഒരു മുഖവുര എഴുതിത്തന്നതിനാൽ എത്രമാത്രം കൃതജ്ഞനായിരിക്കുന്നുവെന്നു പറഞ്ഞറിയിപ്പാൻ തക്കശക്തിയുള്ളവാക്കുകൾ ഞാൻ കാണുന്നില്ല എന്നല്ലേ പറയേണ്ടു.

സാഹിത്യസംബന്ധമായി പലതും പ്രവൎത്തിച്ചു സൽക്കീൎത്തി സമ്പാദിച്ചുകൊണ്ടിരിക്കുന്ന വാഗ്മിയായ മിസ്റ്റർ മൂക്കോത്തു കുമാരൻ, എന്റെ അപേക്ഷാനുസരണം, ജീവചരിത്രമെഴുതിത്തന്നതു നിമിത്തം എനിക്കുണ്ടായിട്ടുള്ള കൃതജ്ഞത സീമാതീതമായിരിക്കുന്നു.

കുറെ ബദ്ധപ്പെട്ട് അച്ചടിക്കേണ്ടതായി വന്നതിനാൽ ഇതിൽ ചില സ്ഖലിതങ്ങൾ കണ്ടേക്കാമെങ്കിലും, ഇനി അച്ചടിക്കുമ്പോൾ നേരെയാക്കാവുന്നതാകകൊണ്ടു മാന്യവായനക്കാർ തല്ക്കാലം അതൊക്കെയും സദയം ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

നല്ല ഗദ്യമെഴുത്തുകാരിൽ ഓരോരുത്തർ, ഓരോ അവസരങ്ങളിൽ മാസികകളിലേക്കും പത്രങ്ങളിലേക്കും എഴുതീട്ടുള്ള പ്രയോജനകരങ്ങളായ ലേഖനങ്ങളുംമററും, കാലാന്തരത്തിൽ നഷ്ടപ്പെട്ടുപോയി എന്നു വരാതിരിപ്പാൻ അവയെ എല്ലാം കൂട്ടിച്ചേൎത്തു പുസ്തകമാക്കുന്നതായാൽ അതു, (പ്രസിദ്ധകവികളുടെ പദ്യങ്ങൾ കൂട്ടിച്ചേൎത്തുണ്ടാക്കീട്ടുള്ള പുസ്തകങ്ങളെന്നപോലെത്തന്നെ) ഭാഷാപോഷണത്തിന്ന് അനുകൂലമാണെന്നു തെളിഞ്ഞു കാണ്മാൻ ഇതൊരു മാൎഗ്ഗമായിത്തീരുന്നതായാൽ ഞാൻ കൃതാൎത്ഥനായി.

തൃശ്ശിവപേരൂർ<br>൧൦൯൩ തുലാം ൩൦-ാംനു-

സി. ഡി. ഡേവിഡ്.

# ആഖ്യായിക അല്ലെങ്കിൽ നോവൽ.

വിദ്വാന്മാരുടെ ദരിദ്രതയും ധനവാന്മാരുടെ അപാണ്ഡിത്യവും പ്രസിദ്ധമാണെങ്കിലും, കൊടുങ്ങല്ലൂര്, കോട്ടയം, കടത്തനാട് മുതലായ രാജ്യങ്ങളിലെ രാജാക്കന്മാർ പണ്ടു പണ്ടെ മഹാ വിദ്വാന്മാരായിരുന്നു. സാമാന്യം ശ്ലോകാൎത്ഥമുള്ള പരദേശികൾ നമ്മുടെ നാട്ടിൽവന്ന് കാരോ തക്കിടിയും പറഞ്ഞ് അനവധി പണവും പററിച്ചുകൊണ്ടുപോകുന്ന പതിവു പണ്ടും ലേശംപോലും കുറവുണ്ടായിരുന്നില്ല. ഇതു നല്ലൊരു തരമാണെന്നു കരുതി അല്പം ലോകവ്യുല്പത്തിയുള്ള ഒരു "ശാസ്ത്രി" തഞ്ചാവൂരുനിന്നു പുറപ്പെട്ടു മലയാളത്തിലെ ഒരു രാജാവിൻെറ അടുക്കൽവന്നു. പണ്ഡിതസംസൎഗ്ഗം ആ രാജാവിന്നു വളരെ സന്തോഷപ്രദവുമായിരുന്നു. താൻ വലിയ ഘനപാഠിയാണ് മഹാകവിയാണെന്നൊക്കെ പറഞ്ഞു നടക്കുന്ന ഈ ശാസ്ത്രി കോവിലകത്ത് എത്തിയത് രാത്രിയിലാണ്. അകാലമായതുകൊണ്ട് അന്നു രാജാവിനെക്കണ്ടു സംസാരിപ്പാനൊന്നും തരമായില്ല.

പിറെറന്നാൾ പ്രകാശത്തിന്നെഴുനീററ കാലുംമുഖവും കഴുകി, കുളിച്ചു വേഷംകെട്ടി നനച്ചുനനച്ച് സ്വതേയുള്ള നിറം കേവലം മാറി പഴപ്പുവൎണ്ണമായിട്ടുള്ള ഒരു സോമൻകൊണ്ട് "പഞ്ചഉച്ചം" വെച്ചുടുത്ത്, സൎവ്വാംഗം ഭസ്മവും പൂശി, കഴുത്തിൽ രുദ്രാക്ഷമാലയും ധരിച്ചു തോളിൽ ഭാണ്ഡവും എടത്തെ കയ്യിൽ വിശറിയുമായി പൂമുഖത്ത്, ചെന്നിരുന്നു. രാജാവ് പതിവുപോലെ പുറത്തെഴുന്നള്ളിയിരുന്നപ്പോൾ ശാസ്ത്രി വേഗത്തിൽ എഴുനീററ് "ഭോ ഭോ മഹാരാജ" എന്ന് ഉച്ചത്തിൽ വിളിച്ചുംകൊണ്ട്,

"യം പാലയസി പാലയസി
യം യം പാലയസി പാലയസി
യം പാലയസി ധൎമ്മം ത്വം
ധൎമ്മ ധൎമ്മ ധൎമ്മം ത്വം
പാലയസി ധൎമ്മം ത്വം
ധൃത്വാ ച ധൃത്വാ ച നിയമേന ച

സമൈവരാഘല, രാഘവ രാഘവശാർദ്ദൂല
ധർമ്മ ധർമ്മ ധർമ്മസ്വാം ത്വാമഭിരക്ഷതു”

എന്നിങ്ങിനെ ശ്വാസംവിടാതെ പടകം പൊട്ടിക്കുംപോലെ ചടപട ചടപടയെന്ന് പൊടിപാറി ആശീർവാദംചെയ്ത്, അവിടെത്തന്നെ ഇരുന്നു. ഇതുഃകേട്ടപ്പോഴെക്കു നാലുപുറത്തും നിന്നിരുന്നവർ, ഇദ്ദേഹം ഒരു മഹാവിശിഷ്ടൻതന്നെയാണെന്നു ധരിച്ചുവശായി. ഈ പകിട്ടുകൊണ്ടൊന്നും രാജാവ് ലേശംപോലും കുലുങ്ങിയില്ല.

ശ്ലോകം കേട്ടപ്പോൾതന്നെ രാമായണത്തിലൊ മറ്റൊ ഉള്ള ഒരുശ്ലോകം ഈ മട്ടിൽ ചൊല്ലിയതാണെന്നു രാജാവിന്നു മനസ്സിലായിക്കഴിഞ്ഞു. എങ്കിലും പട്ടരുടെ വിഡ്ഢിത്വം എത്രമേലുണ്ടെന്നറിയണമെന്നു വിചാരിച്ച് തല്ക്കാലം ഒന്നും മിണ്ടിയില്ല. രാജാവ് ഒരു വങ്കനാണ്; വ്യുൽപ്പത്തിയുടെ ഗന്ധംപോലുമില്ല; ഇദ്ദേഹത്തിനെ എളുപ്പത്തിൽ തോല്പിക്കാമെന്നു ശാസ്ത്രിയും കരുതി. കുറേനേരം കഴിഞ്ഞപ്പോൾ, അദ്ദേഹം മുമ്പെതന്നെ ഒരോലയിൽ എഴുതിക്കൊണ്ടുവന്നിട്ടുള്ള ഒരു ശ്ലോകം കാഴ്ചയായി തിരുമുമ്പാകെ വെച്ചു. രാജാവ് അതെടുത്തു നോക്കിയപ്പോൾ നൈഷധത്തിലെങ്ങാൻ ഉള്ളതാണെന്നു ക്ഷണത്തിൽ ധരിച്ചുവെച്ചു. ഈ വക ആളുകൾ അത്ര അധികമൊന്നും വായിക്കയില്ലെന്നാണ് പട്ടര് ഊഹിച്ചത്. കവനം വളരെ വിശേഷമായിരിക്കുന്നു എന്നും പറഞ്ഞു പട്ടരെഴുതിയ ശ്ലോകത്തിന്ന്താഴെ ക്ഷണത്തിൽ,

ഛായാമപഹരതി കവിഃ
പദമേകം പാദമേകമർദ്ധം വാ
സകലനിബന്ധനഹർത്രേ
സാഹസകർത്രേ നമസ്തുഭ്യം.

എന്നും എഴുതി ഓല അങ്ങട്ടുതന്നെ മടക്കിക്കൊടുത്തു. അതു വായിച്ചപ്പോൾ പട്ടര് സാമാന്യത്തിലധികം വഷളായി എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ.

കേവലം ഈവിധമല്ലെങ്കിലും ഏകദേശം ഈ മട്ടിലുള്ള വിദ്വാന്മാർ ഇപ്പോഴും ധാരാളമുണ്ടെന്നു നമുക്ക് ഇയ്യെടയിലും ദൃഷ്ടാന്തമായി.

വക്കീൽ അപ്പുനെടുങ്ങാടി അവർകൾ ഉണ്ടാക്കിയ "കുന്ദലതാ" എന്ന നോവൽ സാമാന്യം നന്നായിരിക്കുന്നുവെങ്കിലും തല്ക്കാലം അതിനെ കൊണ്ടാടുവാനും പ്രശംസിക്കുവാനും ആരും ഇല്ലാതിരുന്നതിനാൽ ദുർല്ലഭം ചിലക്കേ അതു വാങ്ങി വായിച്ചു രസിപ്പാൻ ഇടയായിട്ടുള്ളൂ. "ഇന്ദുലേഖാ" എന്ന പുസ്തകം ബഹുരസികവും അതിസമർത്ഥവുമാണെന്നു മുമ്പെതന്നെ പ്രസിദ്ധിയുള്ള ഒരാൾ എഴുതിയുണ്ടാക്കിയതാണെന്ന് അറിഞ്ഞപ്പോൾ അതു് എല്ലാവക്കും വായിക്കേണ്ടതിന്നുള്ള ഭ്രമം കലശലായി. എന്നുമാത്രമല്ല ആ പുസ്തകം വായിച്ചിട്ടുള്ളവക്കൊക്കെ അസാമാന്യമായ സന്തോഷവും, രസവും ഉണ്ടാവുകനിമിത്തം ഇനിയും ഈവിധം പുസ്തകം എഴുതി ഉണ്ടാക്കിയാൽ നന്നായിരുന്നു എന്നുള്ള വിചാരം മിക്ക ജനങ്ങൾക്കുമുണ്ടായി.

അതിൽ പിന്നെ നോവൽ വായിക്കാനുള്ള ഭ്രമം കലശലായതുപോലെ, ചിലക്ക് അതു് എഴുതുവാനുള്ള ഭ്രമവും വദ്ധിച്ചു. നോവൽ എഴുതി ഉണ്ടാക്കുന്നതു് എളുപ്പത്തിലാവുന്ന ഒരു പ്രവൃത്തിയുടെ കൂട്ടത്തിലാണു ചിലർ കരുതീട്ടുള്ളതു്. കുറെ ശ്ലോകമോ പാട്ടോ ഉണ്ടാക്കണമെങ്കിൽ വളരെയെല്ലാം ബുദ്ധിമുട്ടുണ്ടു്. പ്രാസം, വൃത്തം, എന്നുവേണ്ട ചലതുകൊണ്ടും ഉപദ്രവംതന്നെ. മറേറതിനു് ആ വക യാതൊരു തടസ്ഥവുമില്ല. നാം തമ്മിൽ ഓരോന്നു സംസാരിക്കുന്ന മാതിരിയിൽ കുറെ എഴുതിക്കൂട്ടിയാൽ ഒരു നോവൽ ആയി. ശൃംഗാരവിഷയമായ ചില ശ്ലോകങ്ങളും, പോരെങ്കിൽ മുമ്പെയുള്ള വിദ്വാന്മാർ ശ്ലോകരൂപേണ ഓരോന്നിനെപ്പററി വർണ്ണിച്ചതു നേരെ പകത്തെഴുതുന്നതു കേവലം മദ്ധ്യമമാണെന്നു തോന്നുന്ന ഭാഗം, ആ വക ശ്ലോകങ്ങളുടെ അന്വയാത്ഥത്തിൽ ചിലതു കൂട്ടിയും കിഴിച്ചും അല്പം ചില ഭേദഗതികൾ ചെയ്തു് എടയെടെ കുറെ പൊടിപ്പും തൊങ്ങലും ചേത്തുക്കണം.

നോവലിൽ പഴഞ്ചൊല്ലുണ്ടാവുന്നതു വിശേഷമാണെന്നു് ഊഹിക്കേണ്ടിവന്നിരിക്കുന്നു. സംസ്കൃതപദങ്ങൾ ഉപയോഗിക്കുന്നതിൽ പക്ഷാന്തരമുണ്ടു്. ചിലക്ക് അതു് അധികം പാടില്ലെന്നാണഭിപ്രായം. മററ ചിലക്ക് അപൂവ്വപദ

ങ്ങളിട്ടു വഷളാക്കുന്നതാണു സാമർത്ഥ്യമെന്നുമുണ്ട്. നോവലിൽ ഒന്നാമതു വേണ്ടതു പരിഹാസമാണത്രെ! വേറെ രസങ്ങളൊന്നും ഇല്ലെങ്കിലും തരക്കേടില്ല. കുറെ നേരമ്പോക്കുണ്ടായാൽ വളരെ വിശേഷമായി! നായികാനായകന്മാരായി രണ്ടാളെ കൂടാതെ കഴികയില്ലല്ലൊ. അവക്കു കഥകളിക്കാർ പറയുംപോലെ "ആദ്യവസാനം" ഒന്നും വേണമെന്നില്ല. എന്തെങ്കിലും വിധത്തിൽ പുസ്തകം കുറെ വലിപ്പത്തിലായിരിക്കണം. അദ്ധ്യായം ഏറുംതോറും പണിക്കെളുപ്പമുണ്ട്. അതു് അധികമാക്കാൻ നാം വിചാരിക്കുന്നത്ര ബുദ്ധിമുട്ടമില്ല.

"കൊളത്തിൽ പോയതും നീക്കോലിയെ കണ്ടതും" ഒന്നാമദ്ധ്യായം. "ഒരത്ഭുതം" രണ്ടാമദ്ധ്യായം. "നമ്പൂതിരിയുടെ വിഡ്ഢിത്വവും ചങ്ങനെ ചെണ്ടകൊട്ടിച്ചതും" മൂന്നു്. നാലാമത്തേതു് "കരാണ്ടിയൂട്ട്." അഞ്ചാമത്തേതു "മകരം തിരണ്ടതും മരുമകൻ വക്കീലായതും." "കൊട്ടുങ്ങല്ലൂര് ഭരണി" ആറാമദ്ധ്യായം. "തോക്കു് ഉണക്കിയതും രസക്കയറ മുറിഞ്ഞതും" ഏഴ്. എട്ടാമദ്ധ്യായത്തിൽ "പറങ്ങോടിയുടെ പരിഭ്രമവും പങ്ങന്റെ പരിങ്ങലും" "പങ്ങൻ പറങ്ങോടനായതു്" ഒമ്പതാമദ്ധ്യായവും കഴിഞ്ഞു. ഇങ്ങിനെ ആവശ്യംപോലെ വൎദ്ധിപ്പിക്കാം. അല്പം മനസ്സുവെച്ചാൽ ഈ അദ്ധ്യായങ്ങൾ തമ്മിൽ ഒരുവിധം ഘടിപ്പിപ്പാനും സാധിക്കുന്നതാണ്. അവസാനം പറങ്ങോടിക്കു ചങ്ങനും പങ്ങനും സംബന്ധം അനുഷിച്ചു, പങ്ങൻ കാൎയ്യം പററിച്ചു എന്നും വരണം. അതിൽ അവൾക്കു ചാപ്പനെന്നും ചീരുവെന്നും പേരായി രണ്ടു മക്കൾ ഉണ്ടായി എന്നും അവരെല്ലാവരും "ആയുരാരോഗ്യസമ്പൽക്ഷേമാദികളോടുകൂടി ചിരകാലം ജീവിച്ചിരുന്നു" എന്നുംകൂടി ഉണ്ടായാൽ വളരെ വെടിപ്പായി. കഥയും കഴിഞ്ഞു. ആകപ്പാടെ ഒരു നോവലും ആയി. പുസ്തകത്തിന്നു "പറങ്ങോടീപരിണയം" എന്ന പേരും ഇട്ടേക്കണം. കാൎയ്യത്തിനു് എത്ര എളുപ്പം. ഈ വിദ്യ ഇതുവരെ ആരും കണ്ടുപിടിച്ചില്ലല്ലൊ കഷ്ടം!

ഓരോ അദ്ധ്യായങ്ങൾ തമ്മിൽ അധികമായ സംബന്ധം ഒന്നും അരുതു് എന്നുതന്നെയല്ല എല്ലാ അദ്ധ്യായങ്ങളുടേയും

തലവാചകം വായിച്ചുനോക്കിയാൽ ലേശംപോലും അങ്ങുമി ങ്ങും സംബന്ധം ഇല്ലാതെ ശുദ്ധ പിറാട്ടുകാരൻ സംസാരിക്കും പോലെ ഇരിക്കണം. ഒന്നു വായിച്ചു കഴിയുമ്പോഴെക്കു മറ്റേ തു വായിക്കേണ്ടതിന്നുള്ള ഭ്രമം ഒട്ടും ഉണ്ടാവരുതു്. ഈ ഒരു ദോഷം ഇന്ദുലേഖയിൽ ധാരാളം ഉണ്ടു്. അതിൽ ഒരദ്ധ്യാ യം കഴിയുമ്പോഴേക്കു മറ്റേതിലെ വിവരം അറിയേണ്ടതിലു ള്ള ധൃതി കലശലാവുന്നു. ഇങ്ങിനെ അവസാനംവരെ ബഹു രസത്തിൽ കൂട്ടിച്ചേൎത്തു കൊണ്ടുപോയിട്ടുണ്ടു്. മലയാളഭാഷ യിൽ ഗദ്യരീതിയിൽ പുസ്തകങ്ങൾ അധികമില്ലാത്തതുകൊണ്ടു വല്ലതും എഴുതിക്കൂട്ടിയാൽ എളുപ്പത്തിൽ ഒരു പേരു സമ്പാ ദിക്കാമെന്നല്ല, അത്രമാത്രം വല്ലതും ആദായം കിട്ടുവാനും മതി എന്നു വിചാരിച്ചു നാളെമുതൽ ചെട്ടി പിള്ളന്മാർകൂടി "അ ളകാപുരി അളകാപുരി എന്നൊരു പട്ടണം, അളകേശ്വരൻ അളകേശ്വരൻ എന്നൊരു രാജാവു, ഭട്ടിഭട്ടി എന്നൊരു മ ന്ത്രി, അവൎക്കു് അതികോമളന്മാരായി രണ്ടു പുത്രന്മാരും, അ ങ്ങിനെ രാജകുമാരന്മാരും മന്ത്രികുമാരനും വളരെ സ്നേഹമായി രിക്കുന്ന സമയം" എന്നിങ്ങിനെ അവനവൻെറ സരസ്വതീ പ്രസാദംപോലെ വല്ലതും എഴുതി കഥ നാലഞ്ചായി ഭാഗിച്ചു് എടയെടെ അസംബന്ധമായി പേററ ഓരോന്നു വൎണ്ണിച്ചു കു റെ അദ്ധ്യായങ്ങളാക്കി നോവൽ എഴുതാൻ തുടങ്ങും. കുറെ കാലം കഴിയുമ്പോൾ ജനങ്ങൾക്കു് ഈ വക കൃതിയിൽ വിര ക്തി ഉണ്ടാകുമെന്നുതന്നെയല്ല, യഥാൎത്ഥത്തിൽ യോഗ്യന്മാരാ യിട്ടുള്ളവൎക്കു മേലിൽ നോവൽ എഴുതാൻതന്നെ വളരെ മടി യും ഉണ്ടാകും.

കാലപ്പഴക്കത്തിൽ ഗുണമുള്ളതും ഇല്ലാത്തതും ഏതാണെ ന്നു് എല്ലാവൎക്കും അറിയാറാവും എന്നുള്ളതിന്നു യാതൊരാക്ഷേ പവുമില്ല. ഗുണമില്ലാത്തതു്, അതുണ്ടായതുപോലെതന്നെ ക്ഷ ണത്തിൽ നശിച്ചുപോകുന്നതാണു്. ഓട്ടംതുള്ളൽ ആദ്യംഉണ്ടാ ക്കിയതു കുഞ്ചൻനമ്പ്യാരാണു്. ആ രീതിയിൽ ബഹുജന ങ്ങൾ ഇന്നും കവിത ഉണ്ടാക്കുന്നുണ്ടു്, ഇതിൽ എത്ര ദുർല്ലഭ മേയുള്ളു ആ മഹാൻെറ കവിതയോടു സദൃശീകരിപ്പാൻ എ ന്നു നമുക്കു് അറിഞ്ഞുകൂടെ? മയൂരസന്ദേശത്തിനുശേഷം എത്ര

2*

യെത്ര സന്ദേശങ്ങളുണ്ടായി. ഒന്നുപോലും ബാക്കിയില്ല. അതുകൊണ്ടു കവിതാ ഉണ്ടാക്കുന്നതിന്നു വിരോധമില്ല.

പക്ഷെ ഗുണദോഷനിരൂപണം ചെയ്വാൻ തക്ക സാമത്ഥ്യമുള്ളവര് നല്ലത് ഏതാണ്, ചീത്ത ഏതാണെന്നു ജനങ്ങൾക്കു പറഞ്ഞുകൊടുക്കണം. അതല്ലാതെ "അദ്ദേഹം ഉണ്ടാക്കിയ നോവലും വിശേഷം, ഇദ്ദേഹമുണ്ടാക്കിയതും നന്നായിരിക്കുന്നു. അല്പ ചില ദൂഷ്യങ്ങൾ ഉണ്ടാവുന്നത് അസാധാരണമല്ലെങ്കിലു പുസ്തകം ആകപ്പാടെ വിശേഷമായിരിക്കുന്നു. കഥയിൽ അസംഭാവ്യങ്ങളായ ചില സംഗതികളുണ്ടെന്നുവരികിലും വാചകത്തിന്നു വളരെ പുഷ്ടിയുണ്ട്" എന്നൊക്കെ അങ്ങുമിങ്ങും തട്ടാത്തവിധത്തിൽ വഴക്കി വഴക്കി ഒരഭിപ്രായം പറയുന്നതുകൊണ്ടു യാതൊരു സാദ്ധ്യവുമില്ല. ഓരോന്നിന്ന് ഇന്നിന്ന ഗുണമുണ്ട്, ഇന്നിന്ന ദോഷമുണ്ട് എന്നവിധം തിരിച്ചുപറയാതിരുന്നാൽ യോഗ്യന്മാരായ ഗ്രന്ഥകത്താക്കന്മാക്ക് ആയതു വലുതായ ഒരു വൈമനസ്യത്തിന്നുകൂടി കാരണമായി തീരുന്നതാണ്.

നോവൽ ഉണ്ടാക്കാനായി പ്രത്യേകിച്ച സഹജമായ ഒരു വാസനയോ, മനുഷ്യരുടെയും ലോകത്തിലുള്ള അനേകവിധ സാധനങ്ങളുടെയും ഗുണദോഷചേഷ്ടകളെ എത്രയും സൂക്ഷ്മമായും കൃത്യമായും അറിയേണ്ടതിന്നുള്ള ഒരു ശക്തിയോ സ്വതസ്സിദ്ധമായ ഒരു രസികതയോ സ്വഭാവോക്തിക്കനുസരിച്ച, സംഭവ്യങ്ങളായ സംഗതികളെപ്പററി സരസമായും സരളമായും എഴുതാനുള്ള ഒരു വിശേഷസാമത്ഥ്യമോ യാതൊന്നും വേണമെന്നില്ല സാമാന്യം തെററകൂടാതെ എഴുതാനും വായിക്കാനും അറിയുന്നവക്കൊക്കെ 'ഒരോ പുതിയ കഥ' എഴുതാമെന്നാണ് വെച്ചിട്ടുള്ളത്. ഈ വക ആളുകൾ ഒരു നോവലിൻെറ ഉദ്ദേശം എന്താണെന്നു തന്നെ മനസ്സിലാക്കിട്ടുണ്ടെന്നു തോന്നുന്നില്ല.

"സാധാരണയായി മനുഷ്യക്ക് അറിവും പഠിപ്പും കൊടുക്കുന്ന ഗ്രന്ഥങ്ങൾ മനസ്സിനെ എല്ലായ്പോഴും വിനോദിപ്പിക്കുകയോ രസിപ്പിക്കുകയോ ചെയ്യുന്നമാതിരിയിലല്ല. എന്നാൽ, 'നോവൽ' അാതെ അറിവും പഠിപ്പും എല്ലായ്പോഴും

മനസ്സിനെ വിനോദിപ്പിച്ചുംകൊണ്ട് കൊടുക്കുന്നതാണ്. ഇങ്ങിനെ ഏകകാലത്തിൽതന്നെ മനസ്സിനെ വിനോദിപ്പിക്കുകയും നമുക്ക് അറിവു വൎദ്ധിപ്പിക്കുകയും ചെയ്യാത്ത ഒരു പുസ്തകത്തെ "നോവൽ" എന്നു പറഞ്ഞുകൂടുന്നതല്ല.

ഒരു നോവൽ വായിക്കുമ്പോൾ മനസ്സിന് അവശ്യമായ ഒരാനന്ദവും സുഖവും ബുദ്ധിക്കു ഗുണവും ഉണ്ടാകേണ്ടതാണ്. മനോഗുണത്തിന്നാസ്പദമായ കൃത്യാകൃത്യബോധത്തെ ഉണ്ടാക്കുന്നത്, ഇന്നതു ചെയ്യണമെന്നും ഇന്നതു ചെയ്യരുതെന്നും സ്പഷ്ടമായി പറയുന്നതുകൊണ്ടല്ല കൃത്യ കൃത്യങ്ങളെ നമുക്ക് അനുഭവസിദ്ധങ്ങളാക്കി തീൎക്കുന്നതുകൊണ്ടാണ്. രാവണനെപ്പോലെയല്ല രാമനെപ്പോലെയാണ് നാം പ്രവൃത്തിക്കേണ്ടത് എന്നു പറഞ്ഞതുകൊണ്ടു മാത്രം നമുക്ക് അനുഭവം തോന്നുന്നതല്ല. അനുഭവം തോന്നണമെങ്കിൽ രാമായണം വായിക്കുമ്പോൾ രാമന്റെ പ്രവൃത്തികൾക്കും വാക്കുകൾക്കും അനുകൂലമായും രാവണന്റെ പ്രവൃത്തികൾക്കും വാക്കുകൾക്കും വിരോധമായും മനോവികാരങ്ങൾ ഉണ്ടാകണം. അങ്ങിനെയുള്ള മനോവികാരങ്ങളുണ്ടാവണമെങ്കിൽ കവിതയിൽ അതാതു പ്രകൃതത്തിന് അനുരൂപമായ സ്വോഭം നല്ലവണ്ണം പുറപ്പെടണം. ഇങ്ങിനെ സ്വേഭം പുറപ്പെടുന്നതിനാണ് സാഹിത്യഗ്രന്ഥങ്ങളിൽ രസമെന്നു പറയുന്നത്. ഒരു വാക്യത്തിന്നു മറെറ അനേകഗുണങ്ങൾ ഉണ്ടായിരുന്നാലും, രസശൂന്യമായാൽ അതിന്നു കാവ്യത്വമുണ്ടെന്നു പറഞ്ഞുകൂട. അലങ്കാരം ഗുണം മുതലായതു കവിതക്കു വളരെ ആവശ്യമായിട്ടുള്ളതാണെങ്കിലും അപരിത്യാജ്യമല്ല. കവിതക്കു കൂടിയെ കഴിയൂ എന്നു പറയത്തക്കതായിട്ടു രസം മാത്രമേ ഉള്ളു. "വാക്യം രസാത്മകം കാവ്യം" എന്നാണ് പറഞ്ഞിട്ടുള്ളത്. കാവ്യത്തിന്റെ ജീവനായതു രസമാണ്. ഒരു വാക്യം രസാത്മകമാണെങ്കിൽ ഗദ്യരൂപമായാലും അതിനെ കാവ്യമെന്നു പറയാം". ഈ വക സംഗതികളെപ്പററിയെല്ലാം പലതവണയായി വിദ്യാവിനോദിനിയിൽ പ്രസ്താവിച്ചതു നല്ലവണ്ണം വായിച്ചു മനസ്സിലാക്കേണ്ടതാണ്.

എന്തായാലും ഗദ്യരീതിയിൽ ഈ വക ഉദ്ദേശത്തോടുകൂടി

യ ഒരു ഗ്രന്ഥത്തിൽ പ്രത്യേകിച്ച് ഇംഗ്ലീഷ് നോവൽ മാതിരിയിൽ എഴുതപ്പെട്ടിട്ടുള്ള ഒരു കഥയിൽ, അപൂർവ്വരചനാശക്തിയെ കാണിക്കേണ്ടതിന്നു രസശൂന്യങ്ങളായ ഉപമ, ഉൽപ്രേക്ഷ, അതിശയോക്തി മുതലായ അലങ്കാരങ്ങളിട്ടു വർഷിക്കുന്നത് അത്ര ഭംഗിയാണെന്നു തോന്നുന്നില്ല. ഇങ്ങിനെയുള്ള കൃതികളിൽ അലങ്കാരം അധികമായി പ്രയോഗിക്കുന്നതു്, സ്ത്രീകളുടെ ആഭരണങ്ങളായ കടകകുണ്ഡലാദികൾ പുരുഷന്മാർ അണിയുന്നതുപോലെ ആയിരിക്കും. "അലങ്കാരപ്രധാനമായ കവിത വായിക്കുമ്പോൾ കവിയേയും, രസപ്രധാനമായിട്ടുള്ളതു വായിക്കുമ്പോൾ കവിതാവിഷയത്തേയു"മാണ് നമുക്ക് ഓർമ്മയുണ്ടാകുന്നത്. അതുകൊണ്ട് ഒരു നോവലിന്റെ പ്രധാനോദ്ദേശത്തെ സാധിക്കുന്നതിനെ സംബന്ധിച്ചേടത്തോളം എതിന്നാണ് പ്രബലത അധികമുള്ളതെന്നു പറയേണ്ടതില്ലല്ലൊ.

ഒരു നോവലിന്നു മുഖ്യമായിട്ടു വേണ്ടതു കഥയുടെ രചനാഭംഗിയാണ്. അതിന് അനുസരിച്ച് അതിലെ വാക്യങ്ങൾക്കു സ്പഷ്ടതയും, സരളതയും, ശക്തിയുംകൂടി വേണ്ടതാണ്.

കഥയ്ക്കു യഥാർത്ഥമായ ചമൽക്കാരം വേണമെങ്കിൽ സാധാരണ സംഭവ്യാവസ്ഥകൾകൊണ്ടുതന്നെ ഉണ്ടാക്കണം. "ഒരു കാക്ക എന്തൊ ശബ്ദിച്ചതുകൊണ്ടു വരാൻപോകുന്ന ഒരു കാൎയ്യം മുഴുവൻ മനസ്സിലായി. മന്ത്രം ജപിച്ചു മടിച്ച ആനയെ പിടിച്ചുകെട്ടി, മാരണം ചെയ്തു ശത്രുവെ കൊന്നു" എന്നൊക്കെ പഴെ പെണ്ണുങ്ങൾ പറയുന്ന അസംഭവ്യസംഗതികളെ കഥയുടെ അംഗങ്ങളാക്കി ഒരേടത്തും പറയരുത്. സംഭവ്യസംഗതികൾ ചേക്കുന്നതുതന്നെ യുക്തിയുക്തമായും രസകരമായും ഇരിക്കേണ്ടതാണ്. അതല്ലാതെ "ഒരു ചാപ്പൻനായരുണ്ടായിരുന്നു. അയാൾക്കു ചീരു എന്നൊരു ഭാൎയ്യയുണ്ടായിരുന്നു" എന്നുംപറഞ്ഞ്, അവരുതമ്മിൽ ദിവസംപ്രതി നടന്നിരുന്ന കാൎയ്യങ്ങളേയും ഉണ്ടായ സംഭാഷണങ്ങളേയും എഴുതിക്കൂട്ടുന്നതുകൊണ്ടു യാതൊരു ഫലവും ഉണ്ടെന്നു തോന്നുന്നില്ല.

ഇങ്ങിനെ എഴുതുന്നതിൽ സ്വഭാവോക്തി എന്ന അലങ്കാരം ഉണ്ടെന്നു ധരിക്കുന്നുണ്ടെങ്കിൽ ആയതു ശുദ്ധമേ തെ

ററാണ്. "ചാപ്പൻനായർ ചീരുവോടു സംസാരിച്ചതു കിഴക്കോട്ടുനോക്കി നിന്നിട്ടാണ്. ചീരു തലമുടി അഴിച്ചിട്ടിരിക്കുന്നു. ചാപ്പൻനായരുടെ തോളിൽ ഒരു തോൎത്തുമുണ്ടുണ്ടായിരുന്നു. സംസാരിച്ചുനിന്നിരുന്ന അറയിൽ ഒരു എണ്ണക്കോറിയും തൂക്കീട്ടുണ്ടായിരുന്നു" എന്നൊക്കെ പറഞ്ഞതുകൊണ്ടു സ്വഭാവോക്ത്യലങ്കാരം ഉണ്ടാവുന്നതല്ല.

കഥ വായിക്കുമ്പോൾ അതു വായിക്കുന്നവൻെറ മനസ്സിന്നു പലേ സ്ഥോഭങ്ങളും താനേതന്നെ ജനിക്കണം. ഓരോരോ ഘട്ടങ്ങൾ വായിക്കുമ്പോൾ ആഹ്ലാദം, അത്ഭുതം, കരുണ, വ്യസനം, ക്രോധം, ആശ്ചൎയ്യം മുതലായ അനേകരസങ്ങളെ ജനിപ്പിച്ചുംകൊണ്ടേ ഇരിക്കണം. "ചാപ്പൻനായർ ചീരുവിൻെറ മുഖത്തുനോക്കി ഒന്നു ചിരിച്ചു, ചീരു ഒന്നു കരഞ്ഞു, കോരപ്പച്ചാര് ഒരുപാമ്പിനെക്കണ്ടു പേടിച്ചു, കണ്ടരമേനോൻ കള്ളന്മാരെ പിടിച്ചടിച്ചു" എന്നിങ്ങിനെ ചെട്ടന്നെഴുതിയതുകൊണ്ടു വായനക്കാരുടെ മനസ്സിന്നു യാതൊരു സ്ഥോഭങ്ങളും ഉണ്ടാവുന്നതല്ല. ഒരു കഥ പറയുമ്പോൾ അതിൽപറയുന്ന ആളുകളുടെമേൽ വായനക്കാൎക്കു പ്രീതിയൊ, സന്തോഷമൊ, സന്താപമൊ, വെറുപ്പൊ, വിമുഖതയൊ ഉണ്ടാക്കിത്തീൎത്തിട്ടു വേണം, അവസ്ഥാനുസരണം ഓരോരുത്തൎക്കു സംഭവിച്ച ഗുണദോഷങ്ങളെപ്പററി പറയാൻ. എന്നാൽ മാത്രമേ വായിക്കുന്നവൎക്കു അതാതു സംഗതികൾക്കനുസരണമായ രസങ്ങൾ ഉണ്ടാവാൻ ഇടയുള്ളു.

നോവൽ എഴുതുന്നതു് ഒരു വിഷയത്തെപ്പററി ഒരു പ്രബന്ധം എഴുതുന്നമാതിരി ആവരുത്. ഈ നാട്ടിലെ സ്ത്രീകളുടെ ചില പ്രത്യേകനടവടികൾ ചീത്തയായിട്ടുള്ളതാണെന്നു കാണിച്ചു് ആവക നടവടികളെ വിടീപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഒരു നോവൽ എഴുതുന്നതായാൽ ആ നടവടിയുടെ സ്വഭാവത്തെ മുഴവനും വൎണ്ണിച്ചു് ആയതു മഹാ ചീത്തയാണെന്നു് ഒരു "ഉപദേശിയാര്" പ്രസംഗിക്കുംപോലെ എഴുതുകയല്ല വേണ്ടതു്. ആ നടവടിയുടെ സ്വഭാവത്തെ കഥാത്രുപേണ കൊണ്ടുവന്നു് അതു വളരെ വഷളായിട്ടുള്ളതാണെന്നു കഥാത്രുപേണതന്നെ വായനക്കാരുടെ മനസ്സിന്നു ഫ

ലിതം വരുത്തിക്കൊടുക്കുകയാണ വേണ്ടതു്. കഥകളി നന്നല്ല, വഷളായിട്ടുള്ളതാണെന്നു ഒരു ഗ്രന്ഥകത്താവു പറവാൻ വിചാരിക്കുന്നു എങ്കിൽ, കഥകളിനിമിത്തം ഉണ്ടായ ദോഷത്തെ കഥാംഗമായി കാണിച്ചു വായനക്കാൎക്കു ബോദ്ധ്യംവരുത്തുകയാണ വേണ്ടതു്. അതിന്നു പകരം കഥകളിയുടെ ഗുണദോഷത്തെപ്പററി ഒരു 'പ്രസംഗ'മോ പ്രബന്ധമോ എഴുതുകയല്ല നല്ലതു്.

ഗ്രന്ഥകത്താവിൻെറ ഉദ്ദേശപ്രകാരമുള്ള രസം, ആയതു വായിക്കുന്നവനുകൂടി ഉണ്ടാക്കിത്തീക്കണം. എന്നാൽ മാത്രമേ ആ കഥയ്ക്കു രചനാഭംഗി ഉണ്ടെന്നു പറഞ്ഞുകൂടു. ഇതിനെപ്പററി ദൃഷ്ടാന്തപൂൎവ്വം പറയുന്നതായാൽ വളരെ പറയേണ്ടിവരും.

ഒരു കഥയിലെ സംഗതികൾ രണ്ടുവിധമായിട്ടാണ്. പ്രശസ്തസംഗതികൾ, അപ്രശസ്തസംഗതികൾ. ഈ രണ്ടു സംഗതികളും അവസ്ഥാനുസരണം തരംപോലെ കൊണ്ടുപോകുന്നതിലാണ് കഥാരചനയ്ക്കുള്ള ഭംഗി ഇരിക്കുന്നതു്. "ചറുങ്ങാടീചരിത്രം" എന്ന കഥയിൽ ചറങ്ങോടൻെറ ഭൃത്യൻ കോരപ്പച്ചാരുടെ കഥ പ്രസ്താവിക്കേണ്ടിവന്നാൽ, ആ കഥയ്ക്കു് ആവശ്യമുള്ളേടത്തോളമേ പറയാവു. ചറുങ്ങോടനെക്കുറിച്ചു പറഞ്ഞതുപോലെ കോരപ്പച്ചാരെക്കൊണ്ടും വിസ്തരിച്ചു പറയുന്നതു് ആവശ്യമില്ല.

കഥാരചനയിൽ പിന്നൊന്നു സൂക്ഷിക്കേണ്ടതു, മനസ്സിന്നു് അത്യന്തം വെറുപ്പു തോന്നുന്നതായ വളരെ നിന്ദ്യമായിട്ടുള്ള സംഗതികളെ ഒട്ടേടത്തും കാണിക്കാതിരിക്കേണ്ടതിനാണു്. നോവലിൽ ഒരുത്തനെ പരിഹസിക്കേണ്ടിവരുന്നതായാൽ അതിൽ ഗ്രന്ഥകത്താവിനു് ഒരു സിദ്ധാന്തമൊ അസൂയയൊ ഉണ്ടെന്നു തോന്നാൻ തക്കവിധം എഴുതരുതു്. ഇങ്ങിനെയുള്ള ഗുണങ്ങളോടുകൂടി മനസ്സിനെ വിനോദിപ്പിക്കാൻ തക്കവിധത്തിൽ വളരെ ഭംഗിയായി എഴുതീട്ടുള്ള ഒരു കഥയ്ക്കു രചനാഭംഗിയുണ്ടെന്നു പറയാം.

ഒരു വാക്യത്തിന്നു സ്പഷ്ടത ഉണ്ടെന്നു പറയണമെങ്കിൽ ആ വാക്യം ഒന്നാമതു് ഒരു പ്രാവശ്യം വായിക്കുമ്പോൾതന്നെ

അതിന്റെ താല്പൎയ്യം വായനക്കാരനു മനസ്സിലാവണം. താല്പൎയ്യം മനസ്സിലാവാൻ രണ്ടാമതു് ഒന്നുകൂടി വായിപ്പാൻ എടവരുത്തരുതു്. വാക്യത്തിന്റെ കൌതുകംനിമിത്തം രണ്ടുപ്രാവശ്യമൊ, നൂറുപ്രാവശ്യമൊ വായിച്ചോട്ടെ. അൎത്ഥം ഗ്രഹിക്കുന്നതു് ഒരു പ്രാവശ്യം വായിക്കുന്നതുകൊണ്ടുതന്നെ ആവണം.

സരളത എന്നു പറഞ്ഞാൽ, പദങ്ങളും വാക്യങ്ങളും രചിപ്പിക്കുന്നതിൽനിന്നു് ആ വാക്യത്തിനുണ്ടാവുന്ന ഒരു സ്നിഗ്ദ്ധതയാണു്. ഇതു്, എഴുത്തുകാൎക്കു ദൈവികമായി ഉണ്ടാകേണ്ടുന്ന ഒരു ഗുണമാണു്. വളരെ സംസ്കൃതപദങ്ങൾ ഉപയോഗിച്ചാലും, കേവലം പട്ടുഭാഷയായി എഴുതിയാലും, എഴുതിയ വാക്യം വായിക്കുമ്പോൾ എഴുതിയവന്റെ ഉദ്ദേശം സഹൃദയഹൃദയാഹ്ലാദത്തോടെ വായിക്കുന്നവനു മനസ്സിലായാൽ ആ വാക്യത്തിന്നു സരളത ഉണ്ടെന്നു പറയാം.

"മണ്ടുന്നവണ്ടുകൾ തെണ്ടിക്കൊണ്ടു കൊണ്ടൽവേണിയുടെ കചക്കൊണ്ടലിൽ ഇരിക്കുന്നതും തൊണ്ടിപ്പഴത്തിന്നു് ഇണ്ടൽ കൊടുക്കുന്ന ചുണ്ടും പണ്ടേ കണ്ടു് കണ്ടു് തണ്ടാർബാണൻ നിമിത്തം ഉണ്ടായ ഇണ്ടലിനാൽ ഹൃദയം കണ്ടം കണ്ടമായി വിണ്ടു ഞാൻ വലയുന്നു." ഈ വാക്യം ചില രസികന്മാരു് "ഒന്നാംതരം വാചകമാണെ"ന്നു പറയും. എന്നാൽ "ണ്ട" എന്ന അക്ഷരം വളരെയുള്ള ഒരു ചണ്ടിവാക്യമാണിതെന്നുള്ളതു വാക്യത്തിന്റെ സരളത അറിയുന്ന ഏവനും ക്ഷണത്തിൽ തോന്നുന്നതാണു്.

ഇതുപ്രകാരംതന്നെ സംസ്കൃതപദങ്ങൾ ഉപയോഗിപ്പാൻ ആഗ്രഹമുള്ള ചിലർ "ദിനമണികിരണങ്ങളായ കുദ്ദാലങ്ങളാൽ വിഭിന്നമായ പങ്കജകോരകങ്ങളിൽനിന്നു മധുഗണങ്ങളെ മന്ദവായു അപഹരിച്ചുകൊണ്ടു ഗമിക്കുന്നതിനെ പ്രതിബന്ധം ചെയ്യാമോ എന്നു തോന്നും, ഗ്രഥിതസുമരജഃകഞ്ചുകന്മാരായ മദനവിഭുഭടന്മാർ ചഞ്ചരീകങ്ങൾ അനുദ്രവിക്കുന്നതുകണ്ടാൽ" എന്നൊക്കെ എഴുതാറുണ്ടു്. ഇതിന്നു് എത്രത്തോളം സരളത ഉണ്ടെന്നു വായനക്കാർതന്നെ തീൎച്ചയാക്കട്ടെ.

ഒരു വാക്യം വായിച്ചാൽ അതിന്റെ അൎത്ഥം അത്യന്തം തീക്ഷ്ണതയോടെ മനസ്സിൽ കടന്നു പ്രതിഫലിച്ചു മനസ്സിനെ

വിടാതെ എളക്കി ലയിപ്പിച്ചു ഏകീകരിപ്പിക്കുന്ന ഗുണത്തിന്നാകുന്നു ശക്തി എന്നു പറയുന്നതു്. ഏതെങ്കിലും ഒരു വസ്തുവിനേയോ ഒരു മനുഷ്യനേയോ വർണ്ണിച്ചതു വായിച്ചാൽ, ആ വസ്തുവോ മനുഷ്യനോ ഇവൻെറ കണ്ണിൽ കാണുന്നതുപോലെ ഇരിക്കണം. സുന്ദരിയായ ഒരു യുവതിയുടെ സ്വരൂപത്തേയും സ്വഭാവത്തേയും വർണ്ണിച്ചതു വായിച്ചാൽ, അതുപ്രകാരം ജീവിച്ചിരിക്കുന്ന ഒരു സ്ത്രീയെ കണ്ടാൽ ഉണ്ടാവാൻ എടയുള്ള വികാരം വായനക്കാരനു തോന്നണം. ഇങ്ങിനെയുള്ള ആസക്തി ഉണ്ടാക്കുന്നതാണ് വാക്യത്തിൻെറ ശക്തി.

---

## ദ്വാരക.

---

ഞാൻ മദിരാശിയിൽ പഠിച്ചുംകൊണ്ടിരിക്കുന്ന കാലം, ഈ സംസ്ഥാനത്തിലെ സാമാന്യപഠിപ്പിൻെറ മേലദ്ധ്യക്ഷനായിരുന്ന ഡോക്ടർ ഡങ്കൻസായ്പിൻെറ ഉപദേശപ്രകാരം ബിലാത്തിക്കുപോയി. ബി. സി. ഇ. എന്ന പരീക്ഷ ജയിച്ചതിൽപിന്നെ, ഭാരതഖണ്ഡമഹാചരിതകത്താവെന്നു, പ്രഖ്യാതനായ ശ്രീവില്യം ഹണ്ടർ എന്ന മഹാൻെറ ശിപാശിപ്രകാരം സർവ്വജനവന്ദ്യനും മുമ്പൊരിക്കൽ നമ്മുടെ സർവ്വദേശാധിപതിയുമായ റിപ്പൺപ്രഭുവിൻെറ പരിചിതനാവാനെടയായതിനാൽ, സ്വരാജ്യത്തിലേക്കു മടങ്ങിപ്പോംകുന്നതിന്നു മുമ്പായി എൻെറ വിദ്യാഭ്യാസം പൂത്തിയാക്കേണ്ടതിന്നു സാമാന്യം യോഗ്യനായ ഒരാളുടെ കീഴിൽ ഉദ്യോഗം ഭരിക്കേണമെന്നുള്ള അത്യാഗ്രഹം, ആശ്രിതവത്സലനും ഏതദ്രാജ്യനിവാസികളുടെ ക്ഷേമാഭിവൃദ്ധിയിങ്കൽ സദാ ഉദ്യുക്തനുമായ ആ മഹാപ്രഭുവിൻെറ സഹായംകൊണ്ടു, വിദ്യുച്ഛക്തിശാസ്ത്രപടുവും വളരെ ദയാലുവുമായ ശ്രീമാർട്ടിൻ ജെയിംസിൻെറ കീഴിൽ "ഹിമവാൻ" എന്ന പ്രസിദ്ധമായ തീക്കപ്പലിൽ എന്നെ രണ്ടാമത്തെ ശില്പിശാസ്ത്രിയായി നിശ്ചയിച്ചതിനാൽ, ആയതു് ഒരുവിധം സാധിക്കാൻ സംഗതിയായി. ഈ കപ്പൽ ബിലാത്തിയിലെ ഒരു വലിയ കച്ചവടസംഘക്കാര് ഇംഗ്ലീഷുഗവമ്മെണ്ടിൻെറ ആവശ്യപ്രകാരം, ഏഡൻപട്ടണത്തിൽനിന്നു ബോമ്പായി നഗരത്തിലേക്കു കടൽവഴിയായി ഒരു കമ്പിത്തപ്പാൽ

ടത്തേണ്ടതിന്ന് എളുപ്പമായ മാൎഗ്ഗം എതാണെന്നു പരിശോധിച്ച കമ്പി ഇടേണ്ടതിന്നു കൂലിക്കു വാങ്ങിയതാണ്.

കമ്പിയുടെ ഒരററം എഡൻപട്ടണത്തിലുറപ്പിച്ച വല്ല അററകുററവും ഉണ്ടോ എന്നു പരീക്ഷിക്കേണ്ടതിന്നു കപ്പലിൽനിന്നു കരയിലേക്കും അങ്ങുന്നിങ്ങട്ടും കൂടെക്കൂടെ കമ്പി അറിയിച്ചുംകൊണ്ടു, കുംഭം മീനം മാസകാലങ്ങളിൽ, ബോമ്പായിൽനിന്ന് അല്പം നാഴിക ദൂരം ആ നഗരത്തിലെ തുറമുഖത്തിന്നരികേയുള്ള ലോകവിശ്രുതമായ ഹസ്സിദ്വീപിന്റെ സമീപംവരെ എത്തി. ഞങ്ങൾ വടക്കുഭാഗത്തുകൂടി ഈ ദ്വീപു ചുററികുറെ കിഴക്കോട്ടു വന്നു, ബോംമ്പായി തുറമുഖത്തെത്താറായപ്പോൾ ഒരു ദിവസം രാവിലെ, പതിവുപ്രകാരം അങ്ങട്ടും ഇങ്ങട്ടും വൎത്തമാനമൊന്നും അറിയാതെകണ്ടായി. കമ്പിക്ക് എവിടെയോ ഒരു തടസ്ഥമുണ്ടെന്നു നിശ്ചയിച്ച വിദ്യുച്ഛക്ത്രംകൊണ്ട് ആയതു് എവിടെയായിരിക്കണമെന്നു ഖണ്ഡിതമായി അറിയേണ്ടതിന്നു കപ്പൽ വഴിയോട്ടുതന്നെ കൊണ്ടുപോയി. ഹസ്സിദ്വീപിനു കഷ്ടിച്ച് അര മുക്കാൽ നാഴിക സമീപിച്ചപ്പോൾ എകദേശം അവിടെയെങ്ങാനായിരിക്കണം ഒരുടവുള്ളതെന്നു മനസ്സിലായി. ഇനി ഈ കേട്ടുപാടു തീൎക്കേണ്ടതിന്നു, മുമ്പോട്ടു കൊണ്ടുപോയ കമ്പി വെള്ളത്തിൽനിന്നു പൊന്തിക്കാതെ മറെറാരു നിവൃത്തിയുമില്ലെന്നുവെച്ച് അതിനു വേണ്ടുന്ന വട്ടംകൂട്ടി ഭാഗ്യവശാൽ ഈ കാലങ്ങളിൽ കാററും മോതയും അധികമില്ലാത്തത് ഞങ്ങൾക്കു വലിയ അനുകൂലമായിത്തീൎന്നു കുംഭം മീനം മാസങ്ങളിൽ ഇന്ദ്രനീലവൎണ്ണത്തോടുകൂടി കലൎന്നു വിളങ്ങിവരുന്ന പ്രഭാതസമയത്തു് ആ കടലിലെ കാഴ്ച എത്രയോ നേത്രാഭിരാമമെന്നേ പറയേണ്ടതുള്ളു. അതിമനോഹരമായ അരുണോദയത്തിന്നുശേഷം ആദിത്യൻ ഭൂചക്രവാളത്തിൽ കാണപ്പെടുമ്പോൾ ആകാശമെല്ലാം പത്തരമാററുള്ള തങ്കംപോലെ തേജോമയമായിരുന്നു.

ഞങ്ങൾ കമ്പി ക്രമേണ പൊന്തിച്ച കപ്പലിൽ ചുററിവെച്ചുംകൊണ്ട് എകദേശം ആ കേടുള്ളതിനു സമീപംവരെ എത്തി. കടലിൽ ഇട്ടതായ കമ്പി പൊന്തിക്കുമ്പോൾ, ചില സമയം അതിന്മേൽ സമുദ്രത്തിന്റെ അടിക്കുള്ള അപൂൎവ്വമായ

പലവിധ പന്മികളും പെറപെടികളും ദുല്ലഭം പിലപ്പോൾ അതിസൂക്ഷ്മങ്ങളായ പ്രാണികളും പററി കൂടങ്ങിയതായി കാണാം. ഇങ്ങിനെ മെല്ലമെല്ലെ പൊന്തിച്ചു പുററിക്കൊണ്ടുവരുമ്പോൾ അടിക്കു കല്ലും പാറയും കുറെ അധികമുള്ള ദിക്കിലാണ് കമ്പി കൂടങ്ങീട്ടുള്ളതെന്നു തോന്നി. അതിൽപിന്നെ, ഞങ്ങൾ മുമ്പത്തേതിലും അധികം സൂക്ഷിച്ചു. കമ്പി വല്ല പാറക്കെട്ടിന്നെങ്ങാൻ കൂടങ്ങീട്ടുണ്ടെങ്കിൽ പൊന്തിക്കുമ്പോൾ എളുപ്പത്തിൽ പൊട്ടിപ്പോകാനാണ് അധികം സംഗതി എന്ന്, ഈ വക കാൎയ്യത്തിൽ വളരെ പഴക്കവും പരിചയവുമുള്ള ശ്രീ തെധയിംസിന്ന് ആദ്യമേ ശങ്കയുണ്ട്. ഞങ്ങൾ രണ്ടുപേരും കമ്പി പതുക്കെപ്പതുക്കെ പൊന്തിച്ച് ഏതാണ്ടു വെള്ളത്തിനുമീതെ എത്താറായപ്പോൾ, അദ്ദേഹം മുമ്പ ഊഹിച്ചപോലെ തന്നെ, —ഠാ—ഠാ—ഠാ— മെല്ലെ—മെല്ലെ—പോയി—പോയി—ഠാ—ഛെ! എന്തിനു പറയുന്നു കഷ്ടം! കമ്പി രണ്ടു കഷ്ണം! പോരേ ഗ്രഹപ്പിഴ! കമ്പിയുടെ മറേറത്തല കടലിൽ ആണ്ടുപോയി എന്നു കണ്ടപ്പോൾ തല്ക്കാലം ഞങ്ങൾക്കുണ്ടായ ആധി ഇത്രയാണെന്നും ഇന്നവിധമാണെന്നും പറഞ്ഞുകൂട. ഇതുവരെ ബുദ്ധിമുട്ടിയതൊക്കെ "ജലലിപിരിതി കാമം സംഗിരന്താം ഗിരന്താം" എന്നു പറഞ്ഞ പാകത്തിലായല്ലൊ, ഈശ്വര!—ആട്ടെ—എന്നിയും ഭഗ്നോത്സാഹന്മാരായിന്നാൽ പോരാ. കഴിയുന്നത്ര ശ്രമിക്കുകതന്നെ എന്നുവിചാരിച്ചു ശ്രീ തെസയിംസ് കപ്പലിലെ മാലുമിയുമായി എന്തോ ചിലതാലോചിച്ച് ഏഡൻ പട്ടണത്തിൽനിന്ന് അതുവരെ ഇട്ടിട്ടുള്ള കമ്പിയുടെ കഷ്ണം ഇന്നദിക്കിലാണ് ഉള്ളതെന്നു തിട്ടമായി അറിയേണ്ടതിന്നു കപ്പൽ പിന്നേയും സാവധാനത്തിൽ പിന്നോക്കംതന്നെ തിരിച്ചു. കുറെ അങ്ങട്ടുമിങ്ങട്ടും ഓടിച്ചുനോക്കിയപ്പോൾ, ഈശ്വരാനുഗ്രഹംകൊണ്ട് അധികം ആഴമില്ലാത്ത ഒരു ദിക്കിലാണ് കമ്പിയുള്ളതെന്നു തീച്ചപ്പെടുത്തി. ക്ഷണത്തിൽ അവിടെ നങ്കൂരം താഴ്ത്തി, എത്രയോ ഘനമുള്ള സാധനങ്ങളെ എളുപ്പത്തിൽ പൊന്തിച്ചെടുക്കാൻ സംധിക്കുന്ന ഉദ്ധരണയന്ത്രംകൊണ്ടു മുറിഞ്ഞുപോയ കഷ്ണം പിന്നെയും മെല്ലെ പൊന്തിക്കാനാരംഭിച്ചു. ഒന്നു രണ്ടു പ്രാവശ്യം വലിച്ചിട്ടും പ

ററിയില്ല. സാഹസപ്രവൃത്തിക്കു ലേശംപോലും വൈമുഖ്യമി
ല്ലാത്ത ശ്രീമാട്ടിൻ, ഇനി ജലമജ്ജനകവചം ധരിച്ച് കട
ലിന്റെ അടിക്കുപോകുയ നിവൃത്തിയുള്ളൂ എന്നു പറഞ്ഞ
പ്പോഠം അതൊരു നേരമ്പോക്കായിരിക്കുമെന്നേ ഞാൻ ആദ്യം
വിചാരിച്ചുള്ളൂ. അദ്ദേഹം പിന്നേയും, കമ്പി വീണതു അറ
ബിസമുദ്രത്തിൽ അധികം ആഴമില്ലാത്ത ഈ സ്ഥലത്തായി
പ്പോയതു പിന്നത്തേതിൽ ഭാഗ്യം. ഇവിടെ കഷ്ടിച്ചു വന്നാൽ
ഇരുനൂറടിയിൽ കൂടും ഏറായില്ല. എന്നൊക്കെ അഭിപ്രായ
പ്പെട്ടപ്പോഠം ഇതൊരു പൊടിക്കൈ ഒന്നുമല്ല, കാൎയ്യംതന്നെയാ
ണ് അദ്ദേഹം പറയുന്നതെന്നു ബോദ്ധ്യമായി. അനന്തരം
സാധാരണ ജലമജ്ജനയന്ത്രത്തെപ്പററിയും കടലിൽ മുങ്ങി മു
ത്തെടുക്കുന്ന മാതിരിയെപ്പററിയും മററും സംഗതിവശാൽ അ
ല്പം സംസാരിച്ചതിൽ പിന്നെ, രണ്ടുനാലു കൊല്ലം മുമ്പെ, ഇ
പ്പോഴം നവലോകമെന്നുകൂടി പേരുപറഞ്ഞുവരുന്നതായ അമേ
രിക്കയിലെ മഹാ പ്രഖ്യാതനായ ഒരു വിദ്യുച്ഛക്തിശാസ്ത്ര
ജ്ഞൻ, ഉണ്ടാക്കിയതായ ജലമജ്ജനകവചത്തിന്റെ സ്വഭാ
വത്തെപ്പററിയും അതുകൊണ്ടുള്ള അനേകവിധ ഉപകാരത്തെ
ക്കുറിച്ചും കാരേന്നു പ്രസംഗിക്കാൻ തുടങ്ങി. സാധാരണയായി
ഇതുവരെ ഉപയോഗിച്ചുവരുന്ന ജലമജ്ജനയന്ത്രത്തിൽ അട
ങ്ങിയിരിക്കുന്ന വായു, അതിലുള്ള ആളുകഠം ശ്വാസം കഴിക്കു
മ്പോഠം ക്രമേണ നശിച്ചുപോകുന്നതിനാൽ, ബാക്കിയുള്ള യ
വക്ഷാരവായുവിനെക്കൊണ്ടു ജീവിച്ചുകൂടായ്കനിമിത്തം, കരയി
ലുള്ളവർ കൂടെക്കൂടെ ഒരു കുഴലിൽക്കൂടി പുതിയ വായുവിനെ
കടത്തിക്കൊണ്ടിരിക്കുകയായിരുന്നു പതിവ്. എന്നു മാത്രമല്ല
അതിനു ദുഷ്ഘടങ്ങളായ വേറെയും പലവിധ പ്രതിബന്ധങ്ങളു
മുണ്ട്. ഈ പുതിയ കവചം ധരിക്കുന്നതായാൽ അതിനു സ്വ
തേയുള്ള ഭാരംകൊണ്ട് അനായാസേന ആണ്ടുപോവാൻ തര
മുണ്ടെന്നു മാത്രമല്ല, അതിനോടു ചേൎത്തിരിക്കുന്നതും ഘനം
കുറഞ്ഞതുമായ ഒരുവക അപൂൎവ്വലോഹനിൎമ്മിതമായ തൊപ്പി
ക്കു ഒരു വിശേഷവിധികൂടെയുണ്ട്. നമ്മുടെ ജീവസന്ധാരണ
ത്തിന്നു എത്രയും സാരമായിട്ടുള്ള പ്രാണവായുവിനെ നമുക്കാ
വശ്യംപോലെ ഉപയോഗിക്കത്തക്ക വിധത്തിൽ വേണ്ടേട

ത്തോളം സംഗ്രഹിപ്പാനും ബഹിഷ്കൃതമായിരുന്ന അശുദ്ധവാ
യുവിനെ ആകർഷിച്ചെടുപ്പാനും, രസവാദശാസ്ത്രാനുസരണ
മായ ചില പ്രയോഗങ്ങൾ ഈ തൊപ്പിയുടെ അകത്തു ഭദ്രമാ
യി സംഭരിച്ചുവെച്ചതുകൊണ്ട് അതുപയോഗിക്കുന്ന ആൾക്കു
ശ്വാസം കഴിപ്പാൻ യാതൊരു പ്രയാസവുമില്ലാത്തതിനാൽ,
വെള്ളത്തിന്റെ അടിക്കു വളരെനേരം നില്ക്കുന്നതിനു യാ
തൊരു തടസ്ഥവുമില്ല എന്നുതന്നെയല്ല, ഈ കവചം ധരിക്കു
ന്നതായാൽ സമുദ്രത്തിലുള്ള ദുഷ്ടമൃഗങ്ങളെക്കൊണ്ടും യാതൊരു
ഉപദ്രവവും തട്ടാനിടയില്ലാത്തതാണ്. ഞാൻ, പഠിക്കുന്ന കാല
ത്ത് ഇങ്ങിനെയുള്ള കവചത്തെപ്പററി ഒരു മാസികയിൽ വാ
യിച്ചതും, അതിന്റെ ആകൃതിയോടെയുള്ള സ്വഭാവത്തെ കാണി
ക്കുന്നതായ ഒരു ചിത്രം കണ്ടതുമല്ലാതെ, ഇതുവരെ ആ യന്ത്രം
കാണ്മാൻകൂടി സംഗതിവന്നിട്ടില്ല. ശ്രീതെസയിംസിന്റെ കൈ
വശം ഈ വിധം ഒന്നു രണ്ടു യന്ത്രംകൂടി ഉണ്ടെന്നുകേട്ടപ്പോൾ
എനിക്ക് അസാമാന്യമായ സന്തോഷമുണ്ടായി ഞങ്ങൾ ഇ
ങ്ങിനെ കാരോന്നു പറഞ്ഞുംകൊണ്ടിരിക്കുമ്പോൾ, കമ്പി ഒരി
ക്കൽകൂടി പൊന്തിക്കാൻ തരമുണ്ടോ എന്നാലോചിച്ചു. മു
മ്പത്തെപ്പോലെതന്നെ ഏകദേശം വെള്ളത്തിന്മീതെ, ഏ
ത്താറായി കിട്ടിപ്പോയി, എന്നു കണ്ടപ്പോൾ ഗ്രഹപ്പിഴയ്ക്കു
പിന്നേയും എങ്ങിനേയോ തലരെററി താഴത്തുവിണുപോക
യാണു ചെയ്യുത്. ഇനി എന്താണ് മാർഗ്ഗമെന്നു പലരും പല
വിധം അഭിപ്രായപ്പെട്ടു എങ്കിലും ഇന്നിനി ഒന്നിനും തര
മില്ല, നേരംപോയല്ലോ, ഇനി ഒക്കെ കാലത്ത് ആവാമെന്നു
വെച്ചു തല്ക്കാലം എല്ലാവരും പിരിഞ്ഞു.

സന്ധ്യക്കുമുമ്പേതന്നെ ഞങ്ങൾ രണ്ടുപേരും ഭക്ഷണംകഴി
ച്ചു ചുരുട്ടുവലിച്ചുംകൊണ്ട് ഏത്രയും സുഖപ്രദമായ മന്ദമാരു
തനേല്ക്കേണ്ടതിന്നു കപ്പലിന്റെ മേത്തഗത്ത് കാരോ ചാരുക
സേരയിന്മേൽ പോയിരുന്നു. ഞങ്ങൾ ജലമജ്ജനകവചത്തെ
പ്പററി പിന്നേയും കാരോന്നു സംസാരിച്ചതിൽപിന്നെ—"അ
ല്ലാ" നാ * * രെ,—നമുക്ക് ഈ ഉഭയംണയന്ത്രംകൊണ്ട് ആ
കമ്പി പൊന്തിക്കാനായിട്ടു സാധിച്ചില്ലെങ്കിൽ ഒരുസമയം നാ
ളെ കാലത്തു് ഒരിക്കൽ മുങ്ങേണ്ടിവരുമെന്നുതന്നെയാണ് തോ

ന്നത്. അങ്ങിനെയാണെങ്കിൽ നമുക്കെന്തെല്ലാം വിശേഷവിധി കാണാനിടയുണ്ടാകുമെന്നു ദൈവത്തിനു മാത്രമേ അറിഞ്ഞുകൂടൂ. നിങ്ങളുടെ മഹാഭാരതത്തിലും ശിശുപാലവധത്തിലും മററും വളരെ വിസ്തരിച്ചു വർണ്ണിച്ചിട്ടുള്ള ആ ദ്വാരക, എതാണ്ട് ഈ ദിക്കിലായിരിക്കണമെന്നാണ് പശ്ചിമഖണ്ഡത്തിലെ പലേ പണ്ഡിതന്മാരുടേയും അഭിപ്രായം എന്നു പറഞ്ഞപ്പോൾ തല്ക്കാലം എന്റെ മനസ്സിലുണ്ടായ വിചാരം ഇന്നതെല്ലാമാണെന്ന് ഇപ്പോൾ ഊഹിക്കാൻതന്നെ കഴിയുന്നില്ല. കൃഷ്ണാവതാരത്തിനുശേഷം ദ്വാരക സമുദ്രത്തിലാണ്ടുപോയി എന്നാണല്ലൊ നമ്മുടെ പുരാണകർത്താക്കന്മാർ ഘോഷിക്കുന്നത്. ഒരു സമയം ഭൂകമ്പംകൊണ്ടോ മറേറാ കടലിലാണ്ടുപോയതു്, അന്നത്തെ മഹാകവികൾ ഈ വിധം വർണ്ണിച്ചതായിരിക്കാം. ഇപ്പോഴും ഇങ്ങിനെ ഓരോ ദ്വീപുകൾ ഭൂകമ്പംകൊണ്ട് ഉണ്ടാകുന്നതും നശിക്കുന്നതും അസാധാരണയല്ലാത്തതുകൊണ്ട്, ദ്വാരക കടലിൽ മുങ്ങിപ്പോയതു കേവലം അസംഭവ്യമാണെന്നു വിചാരിക്കാൻ പാടില്ല. ആറേഴു കൊല്ലംമുമ്പെ ശാന്തസമുദ്രത്തിലെ ഒന്നുരണ്ടു ദ്വീപുകൾ മുഴുവനെ നശിച്ചുപോയതായി കേട്ടിട്ടുണ്ട്. അതുകൊണ്ടു ദ്വാരക, വരുണൻ വന്നാക്രമിച്ചു എന്നൊക്കെ ഭംഗ്യന്തരമായി പറയുന്നതു പരമാൎത്ഥമായിരിക്കണം. പക്ഷെ അതിന്റെ ഭൂസ്ഥിതി ഇവിടെത്തന്നെയോ എന്നേ സംശയമുള്ളൂ.

കാളിദാസപ്രഭൃതികളായ മഹാകവികൾക്ക പുരാണപ്രസിദ്ധമായ ദ്വാരകാപുരി എത്രയോ പ്രിയകരമായ ഒരു സങ്കേതസ്ഥാനമായിരുന്നു എന്ന് അവരുടെ അനേകകൃതികളിൽനിന്നും നമുക്ക് ഊഹിക്കാവുന്നതാണ്. അങ്ങിനെയിരിക്കുന്ന ആ നഗരി നമുക്കിപ്പോൾ കാണാൻ സംഗതിവരുന്നതായാൽ ലോകത്തിൽ അതില്പരം വിശേഷവിധിയായ ഒരു കാഴ്ച എന്താണുള്ളതെന്നിങ്ങിനെ ഓരോന്നു വിചാരിച്ച്—എന്തിനധികം പറയുന്നു—കടലിൽ മുങ്ങേണ്ടതിന്നുള്ള ഭ്രമം കലശലായി. എൻ്റദേശം കിടക്കാൻ പോകാറായപ്പോൾ "മജ്ജനത്തിന്റെ കാൎയ്യം മറന്നുപോകരുതെ", എന്നു പറഞ്ഞപ്പഴ് "അങ്ങിനെയാവട്ടെ, അതിനാവുമ്പോൾ വിളിക്കാം" എന്നു ശ്രീ

ജെയിംസ് മറുപടിയും പറഞ്ഞു. അതുംകേട്ട ഞാൻ എന്റെ മുറിയിൽചെന്ന് ആടമൂടെ പൊതച്ച് ഓരോ മനോരാജ്യവും വിചാരിച്ച് അങ്ങിനെതന്നെ കിടന്നുറങ്ങിപ്പോയി. കുറച്ചൊന്നു കണ്ണുചിമ്മിയപ്പോൾ ആരോ ഒരാൾ എന്റെ അടുക്കൽകൂടി പതുക്കെ നടക്കുന്ന ഒച്ചകേട്ട എന്നു തോന്നി. ചകലാസ്സു മെല്ലെ പൊന്തിച്ചു നോക്കിയപ്പോൾ ശ്രീമാട്ടിൻ എന്തോ ഒരു വലിയ കെട്ടഴിക്കുന്നുണ്ടു്. എന്താണീശ്വരാ ഇദ്ദേഹം ഇനിയും കിടന്നുറങ്ങാതെ അസമയത്തു പണിയെടുക്കുന്നതെന്നു സൂക്ഷിച്ചുനോക്കുമ്പോൾ, ആ ഭാണ്ഡത്തിൽനിന്നു രണ്ടു ജലമജ്ജനകവചം എടുത്തു്, ഉടനെ ഉപയോഗിക്കേണ്ടുന്നവിധത്തിൽ ശരിയാക്കി വെയ്ക്കുന്നതുകണ്ടു. അതൊരുമാതിരി നേരെയാക്കിവെച്ചതിൽപിന്നെ വേഗത്തിൽ മറെറാരകത്തുപോയി സാധാരണ പോലീസ്സുകാരും മററും ഉപയോഗിക്കുന്ന ചെറിയ ലാന്തറിന്റെ മാതിരി രണ്ടു വിദ്യുദ്ദീപവും എടുത്തു് എന്റെ അടുക്കൽവന്നു "നാം * * രെ! നാം * * രെ! എഴുനീല്ക്കൂ, പോരുക കാണണ്ടെ" എന്നു ചോദിച്ചു. "നേരം പുലൎന്നിട്ടില്ലല്ലൊ" എന്നു മറുപടി പറഞ്ഞപ്പോൾ "ഛെ,—അതുകൊണ്ടു തരക്കേടൊന്നുമില്ല. ഈ പുതിയ കവചം ധരിച്ചു കടലിൽ മുങ്ങുന്നതിന്നു നമ്മുടെ പയസ്സൻ മാലുമിക്കത്ര ഹിതമില്ല. വളരെ ആഴമുണ്ടെന്നൊക്കെയാണു പറഞ്ഞു ഭയപ്പെടുത്തുന്നതു്. അദ്ദേഹം ഉറങ്ങി എഴുനേല്ക്കുന്നതിന്നുമുമ്പ നമുക്കാപ്രവൃത്തി കഴിച്ചുകൂട്ടാം. നമുക്കെന്താ രാവും പകലും നോക്കാനുള്ളതു്" എന്നുത്തരവുംപറഞ്ഞു. അതു കേട്ടപ്പോൾ വേഗത്തിൽ എഴുന്നീററു് ഞങ്ങൾ രണ്ടുപേരും യഥാക്രമം കവചം ധരിച്ചു. ഒരിക്കലും വീണുപോകാത്തവിധത്തിൽ വിദ്യുദ്ദീപം ഞങ്ങളുടെ അരപ്പട്ടയ്ക്കും കുളത്തി, ആരും അറിയാതെ കപ്പലിൽനിന്നു കടലിലേക്കു് ഇറങ്ങുന്ന കോണിവാതുക്കലേക്കു പോയി, ശ്രീ ജെയിംസ് കപ്പലിന്റെ പള്ളക്കുള്ള ഇരിമ്പിന്റെ വട്ടക്കണ്ണികളെ കെട്ടിയ നേരിയതും വളരെ നീളമുള്ളതുമായ ആലാസ്സെടുത്തു വെള്ളത്തിൽ താഴ്ത്തി. ആ കയറുംപിടിച്ചു ക്ഷണനേരംകൊണ്ടു് അദ്ദേഹം വെള്ളത്തിലാണ്ടു. എനിക്കു് ആദ്യം കുറച്ചു കിടുവിറയുണ്ടായിരുന്നു എങ്കിലും, വേഗത്തിൽ ധൈര്യം

അവലംബിച്ചു ഞാനും ആ കയറുപിടിച്ചു താണു. കുറെ താ
ണപ്പോൾ ഒരു നിലത്തെത്തി. അപ്പോൾ ശ്രീഡെയിംസ് ഒ
രു വലിയ ഉരുളൻകല്ലിന്മേൽ പരിഭ്രമം ലേശംപോലുമില്ലാ
തെ, സുഖമായിട്ടിരിക്കുകയാണ്! അടിക്കു മണലിട്ടു തട്ടി ഉറ
പ്പിച്ചു മാതിരി നിലത്തു്, ഏടയിടെ ഉരുളൻകല്ലും അനേക
വർണ്ണങ്ങളോടുകൂടിയ പലമാതിരി ഇത്തിളും കാഴ്ചയിൽ ബഹു
കൌതുകമുള്ള 'ചെറിയ ചെറിയ ചിപ്പിക്കഷ്ണങ്ങളും പലതരം
കവിടികളും ശംഖുകളും' വളരെ കാണ്മാനുണ്ടു്. ഞങ്ങളുടെ ക
യ്യശമുണ്ടായിരുന്ന ദീപത്തിൻെറ പ്രകാശംകൊണ്ടു്, സ്വതേത
ന്നെ മിന്നിക്കൊണ്ടിരിക്കുന്ന ആ ചിപ്പികളും മററും മുമ്പത്തെ
തിലും അധികതേജോമയമായി തോന്നി. കല്ലിൻെറ മുകളി
ലൊക്കെ കറുത്ത ഒരുവിധം ചമ്മി ധാരാളം കാണ്മാനുണ്ടു്. കു
റച്ചുനേരം അനങ്ങാതിരുന്നതിൽപ്പിന്നെ, ശ്രീഡെയിംസ് അ
ങ്ങുമിങ്ങും നടന്നു് ഓരോന്നു നോക്കാൻ തുടങ്ങി ഞാനും സ്വ
സ്ഥനായിരുന്നില്ല. ചമ്മിയുടെ ഏടയിൽകൂടി മെല്ലെമെല്ലെ
നടക്കുമ്പോൾ നേത്രാഭിരാമമായ പല നിറങ്ങളോടുകൂടിയ ല
ക്ഷോപലക്ഷം ചെറിയ ചെറിയ മത്സ്യങ്ങൾ അങ്ങുമിങ്ങും ബ
ദ്ധപ്പെട്ടോടുന്നതുകണ്ടു. ഇങ്ങിനെ പലതും നോക്കിക്കൊണ്ടി
രിക്കുന്നതിനിടയ്ക്കു് ഏകദേശം ഒരു കോൽ ദീർഘവിസ്താരമുള്ള
ഒരു കരിങ്കല്ലു കണ്ടുവശായി. നമ്മുടെ മതിലിന്നും മററും മഴ
ക്കാലത്തു കാണുന്ന ഒരുവിധം പാവിയൊ, പാശിയൊ ഈ ക
ല്ലിന്മേൽ ധാരാളം കാണാനുള്ളതു്, ശ്രീഡെയിംസ് ഒരു ചേ
നക്കത്തികൊണ്ടു പതുക്കെ ചുരണ്ടിനോക്കിയപ്പോൾ ആ കല്ലി
ൻെറ കഷ്ണം സ്വാഭാവികമായിട്ടുള്ളതല്ല, കൃത്രിമമായിട്ടുള്ളതാ
ണെന്നു തോന്നി. ഏതാണ്ടു മുഴുവനെ ചുരണ്ടി വൃത്തിയാക്കി
നോക്കിയപ്പോൾ നാഗരാക്ഷരത്തിൽ ഏതോ ചിലതു് അതി
ന്മേൽ കൊത്തിയതായി കണ്ടു. ഇതു പണ്ടത്തെ ദ്വാരകയിൽ
എവിടേയൊ ഒരു ദിക്കിൽ പണിചെയ്തുവെച്ച കല്ലായിരി
ക്കണേ ഏടയുള്ളു എന്നു നിശ്ചയിച്ചു. ഈ കല്ലു കണ്ടപ്പോൾ
'നവലോകം' ആദ്യമായ്ക്കണ്ട സമയത്തു് ആ മഹാപുരുഷനു
ണ്ടായ സന്തോഷത്തേക്കാൾ ആമോദം എനിക്കുണ്ടായി. ഏ
തായാലും പുരാണപ്രസിദ്ധമായ ദ്വാരക ഏതാണ്ടു് ഇവിടത്ത

ന്നെയായിരിക്കണമെന്നു ഞങ്ങൾ തീച്ചപ്പെടുത്തി. അവിടന്നു കുറേക്കൂടി കിഴക്കോട്ടു പോയപ്പോൾ കല്ലും ചന്മിയും ധാരാളമുള്ളതുകൊണ്ട്, ഒരു പ്രസംഗം മുമ്പോട്ടു കടന്നുകൂടാതകണ്ടായി. വളരെ പ്രയത്നപ്പെട്ട് ചന്മി അങ്ങുമിങ്ങും നീക്കി കുറേക്കൂടി മുമ്പോട്ടു നടന്നപ്പോൾ കാലുതെററി വീഴാൻ ഭാവിച്ചു. അപ്പോൾ വല്ലാതെകണ്ടു ബദ്ധപ്പെട്ട് ശ്രീതൈസയിംസിനെ പിടിച്ചപ്പോൾ പെട്ടെന്നു ഞങ്ങൾ രണ്ടുപേരും അത്യഗാധമായ കിണററിൽ വീഴുംപോലെ വീഴാൻതുടങ്ങി. കുറച്ചു കഴിഞ്ഞപ്പോൾ ഒരുവിധത്തിൽ പിന്നേയും നിലകിട്ടി. വെള്ളത്തിലായതുകൊണ്ടു വേദനയധികം പററിയില്ല. അവിടുന്നു മെല്ലെ എഴുനീററ് മേലോട്ടു നോക്കിയപ്പോൾ ഏകദേശം നൂററടി ഏകരത്തിൽ അദ്ധഗോളാകൃതിയിൽ അതികൌതുകമായി പണിചെയ്ത ഒരു മേൽപുരകണ്ടു. ഈ സ്ഥിതിയിലായപ്പോൾ ദൈവമെ ഇനി എങ്ങിനെയാണ് കടലിലെ നിലവിതാനത്തിനെത്തുന്നത് എന്നായിരുന്നു എനിക്കു പ്രഥമമായി ഉണ്ടായ വിചാരം. ഞങ്ങൾ രണ്ടുപേരും ഈവിധം അപകടസ്ഥിതിയിലായല്ലൊ എന്നു വിചാരിച്ച് അവിടുന്നും ഓരോന്നു നടന്നുനോക്കാൻ തുടങ്ങി. ഞങ്ങൾ വീണ ഉടനെ ശബ്ദപ്രതിശബ്ദസമ്മിളിതമായി വല്ലാതെകണ്ട് ഒരു മുഴക്കമുണ്ടായി എങ്കിലും ആയതു ക്രമേണ ഇല്ലാതെകണ്ടായപ്പോൾ ഞങ്ങൾ നില്ക്കുന്നതും മണൽകൊണ്ടു മൂടിയതുമായ നിലം കൈകൊണ്ടു മാന്തിനോക്കി. അതു മുഴവനെ പലേ കൌശലപ്പണികളോടുകൂടി ഓരോ ലതകളുടേയും പുഷ്പങ്ങളുടേയും പക്ഷികളുടേയും മാതിരിയിൽ വിദ്രുമശകലങ്ങളെക്കൊണ്ടോ മറെറാ പടുത്തതാണ്ടു. ഞങ്ങൾ ചെന്നുവീണ അകത്തെ ഭിത്തികളൊക്കെ പലേ വൎണ്ണങ്ങളോടുകൂടിയ അതിവിശേഷമായ ഒരുവിധം കല്ലുകൊണ്ടാണ് ഉണ്ടാക്കീട്ടുള്ളത്. അതിന്മേൽ അല്പാല്പമായി ഓരോന്നു കൊത്തിപ്പണിചെയ്തതോത്താൽ അതിൻെറ മാതൃകാകല്പനയെപ്പററി ഏവനും വിസ്മയിച്ചുപോകും. ഞങ്ങൾ ആദ്യം പോയിനിന്ന അകത്തുനിന്നു മറെറാരകത്തേക്കു കടന്നപ്പോൾ, ആ പ്രഥമദൃഷ്ടത്തിൽതന്നെ, അത്യത്ഭുതകരമായ കാഴ്ചയിൽ കുറച്ചുനേരത്തേക്കു ഞങ്ങളുടെ സവ്വേന്ദ്രിയങ്ങളും

നിശ്ചേഷ്ടങ്ങളായിപ്പോയി. ശുദ്ധസ്ഫടികസംകാശമായി വിലമതിക്കാൻ പാടില്ലാത്ത ഒരുവക അതിമനോഹരമായ കല്ലുകൊണ്ടു നിർമ്മിതമായ ആ അകത്തെ, വരിവരിയായി നില്ക്കുന്ന രത്നസ്തംഭങ്ങളെക്കൊണ്ടും നവരത്നഖചിതമായി സ്വർണ്ണമയമായിരിക്കുന്ന രണ്ടു വലിയ സിംഹാസനങ്ങളെക്കൊണ്ടും, ഭിത്തികളൊക്കെ വിചിത്രതരങ്ങളായ അനവധിചിത്രങ്ങളെക്കൊണ്ട് അലങ്കരിച്ചിരുന്നതുകൊണ്ടും ഞങ്ങളുടെ കയ്യശമുണ്ടായിരുന്ന വിദ്യുദ്ദീപത്തിൻെറ പ്രഭാപൂരംകൊണ്ടും ആകപ്പാടെ ആ അകത്തുനിന്നപ്പോൾ ബിംബപ്രതിബിംബഭേദം ഗ്രഹിപ്പാൻ വഹിയാതെ കുറച്ചുനേരത്തേക്കു ഞങ്ങൾ രണ്ടുപേരും ഒരുപോലെ അമ്പരന്നുനിന്നുപോയി.

ഭാരതം, ഭാഗവതം മുതലായ ഇതിഹാസപുരാണങ്ങളിലും, മാഘം മുതലായ മഹാകാവ്യങ്ങളിലും, വളരെ വിസ്തരിച്ചു വർണ്ണിച്ചതും വലിയ പുണ്യസ്ഥലവുമായ പണ്ടത്തെ ദ്വാരകയിലുള്ള മഹിമയേറിയ ഒരു രാജധാനിയിൽ ഇങ്ങിനെയെങ്കിലും ഒരിക്കൽ ചെന്നുനില്ക്കുമാറായി സംഗതി വന്നതോർത്തു തല്ക്കാലം എനിക്കുണ്ടായ പരിഭ്രമവും സന്തോഷവും വിചാരിച്ചാൽ, അമേരിക്കാരാജ്യം ആദ്യമായ്ക്കണ്ടു കൊളമ്പസ്സെന്ന നാമധേയത്തോടുകൂടിയ ആ മഹാപുരുഷനാവട്ടെ, അഥവാ ഈ ഭാരതഖണ്ഡത്തിലേക്കു വരാൻ പുതുതായ മാർഗ്ഗം കണ്ടുപിടിച്ച നാവികനായ വാസ്കോഡിഗാമയ്ക്കാവട്ടെ, അല്ലെങ്കിൽ അതിവിസ്തീർണ്ണമായ ശാന്തസമുദ്രം ഒന്നാമതായി കണ്ടപ്പോൾ ബൈബസാറൊ എന്ന മഹാനാവട്ടേ ഉണ്ടായ സന്തോഷം എത്രയോ ശിഥിലമാണെന്നേ പറഞ്ഞുകൂടു.

ഈ മണ്ഡപത്തിൻെറ പടിഞ്ഞാറുഭാഗം ഞങ്ങൾ നില്ക്കുന്നതിനല്പം വലത്തായിട്ട് ഒരു വലിയ വാതിലുണ്ട്. അതിൽകൂടി മറേറ അകത്തു കടന്നപ്പോൾ താഴേ ഇറങ്ങാനായി യാതൊരുടവും ഇല്ലാത്തതും അതിവിചിത്രതരത്തിൽ പണിയിച്ചതുമായ ഒരു കോണി കണ്ടു. ശ്രീജെയിംസ് അതിലേക്കൂടി താഴത്തിറങ്ങിയപ്പോൾ ഞാനും പിന്നാലെതന്നെ പോയി. ചെന്നെറങ്ങുന്നതു മുമ്പെ കണ്ടപോലെയുള്ള വലിയ മുറിയൊന്നുമല്ലെന്നുതന്നെയല്ല, അതിൻെറ ഭിത്തികളൊക്കെ നന്നെ

കറുത്തു വളരെ മിനുസമായി അപൂൎവ്വമായ ഒരുമാതിരി കൃഷ്ണ
ശിലകൊണ്ടോ മററൊ ഉണ്ടാക്കിയതാണെന്നും തോന്നി. ആ
മുറിയുടെ നടുമദ്ധ്യത്തിൽ പത്മാകൃതിയിൽ അതിവിശേഷ
മായ ഒരു മണിപീഠം കാണ്മാനുണ്ട്. എന്നുമാത്രമല്ല ആ പീഠ
ത്തിന്റെ ഒത്ത നടുക്ക് അതിദീപ്തികൊണ്ടു ജ്വലിക്കുന്ന നവ
രത്നങ്ങൾ നിറച്ചതും അതിഭയങ്കരമായ പലേ രൂപങ്ങൾ കൊ
ത്തിയതുമായ ഒരു സ്വൎണ്ണകുംഭവും കണ്ടു. ഞാൻ അതിന്റെ
അടുക്കൽചെന്നു മെല്ലെ ഒന്നു പൊന്തിക്കാനായി ഭാവിച്ച
പ്പോൾ, തൊടുന്നതിനുമുമ്പെതന്നെ ഛിന്നഭിന്നമായി ക്ഷണ
നേരംകൊണ്ട് അതു മുഴുവനെ പൊടിപൊടിയായിപ്പോയി.
അപ്പോൾ പണ്ടൊരിക്കലും കണ്ടിട്ടില്ലാത്ത വിധത്തിൽ കോ
ടിസൂൎയ്യന്മാരുദിച്ചപോലെയുള്ള തേജസ്സുണ്ടായി. അപ്പോഴാക
ട്ടെ, ഞങ്ങളുടെ കയ്യിലുമുണ്ടായിരുന്ന വിദ്യുദ്ദീപത്തിന് ഒരു
ചെറിയ തിരി കത്തിച്ചപോലെയുള്ള പ്രകാശംകൂടി ഉണ്ടായി
ല്ല. ഇതു കണ്ട ഉടനെ ആ കറുത്ത ഭിത്തികളൊക്കെ താനെ
തന്നെ ആണ്ടുപോകുന്നപോലെ തോന്നി. ഇതൊക്കെ കണ്ടു
ഭയപ്പെട്ടു വിസ്മിതന്മാരായി നില്ക്കുമ്പോൾ, കുറച്ചുമുമ്പെ ഭി
ത്തി ഉണ്ടായിരുന്ന ദിക്കിൽ, വെളുവെളുത്ത സ്തംഭാകൃതിയിൽ
വളരെ നേൎമ്മയായി വിചിത്രമാകുംവണ്ണം ചുററിയും ചുഴന്നും
കൊണ്ടു മേലോട്ടു പുകപോലെയൊന്നു പൊങ്ങിവരുന്നതുകണ്ടു.
കാളമേഘംപോലെ കറുത്തു മഹാമേരുപോലെ ഘോരാകൃതി
യിൽ ആയുധപാണികളായ രണ്ടു ഭൂതങ്ങൾ ആ പുകയുടെ പി
ന്നാലെ ഞങ്ങൾക്കഭിമുഖമായി വരുന്നതും കണ്ടു. ഈ ഘോര
സത്വത്തെ കണ്ടുകൂടുമ്പോഴെക്കു ഞങ്ങൾ രണ്ടുപേരും വല്ലാതെ
കണ്ടു ഭയപ്പെട്ട്, മോഹിച്ച്, മോഹാലസ്യപ്പെട്ട് ഇടിതട്ടിയ
മരംപോലെ നിശ്ചേഷ്ടന്മാരായി അവിടത്തന്നെ നിന്നുപോയി.
അങ്ങിനെയിരിക്കുമ്പോൾ അതിലൊരുത്തൻ ഒരു വലിയ ഗദ
യും ഉയൎത്തിപ്പിടിച്ചുംകൊണ്ട് എന്റെ അടുക്കൽ വന്നു നമ്മു
ടെ കഴുത്തിന്നു കൈ കൂട്ടിയപ്പോൾ ഞാൻ നിലവിളിച്ചു. ആ
സമയം ആരോ ഒരാൾ, “നാ * * രെ, നാ * * രെ, എടൊ
ഹേ നാ * * രെ, ഇതെന്തൊറക്കാണെടൊ. നേരം ഉച്ചയാ
വാറായല്ലോ. എന്താ ഹേ! നിലവിളിക്കുന്നത്. വല്ല സ്വപ്ന

വും കണ്ടു ഭയപ്പെട്ടുവോ? എഴുനീല്ക്കൂ. ചായ കുടിക്കണ്ടേ?" എന്നൊക്കെ ഉച്ചത്തിൽ പറയുന്നതു കേട്ടു, ഞെട്ടി ഉണൎന്ന നോക്കിയപ്പോൾ, എന്തു ഭാരക! എന്തു ഹിമവാൻ! നമ്മുടെ ബാരിസ്റ്റർ മേനോനുണ്ടു ചിരിച്ചുംകൊണ്ടു് അടുക്കൽനില്ക്കുന്നു! അദ്ദേഹം ബിലാത്തി മുതലായ ദേശാന്തരങ്ങളിൽ സഞ്ചരിച്ച് ഓരോ വിശേഷവിധി കണ്ടതിനെക്കുറിച്ചും വിദ്യുച്ഛക്തിയുടെ അതിശയാതീതങ്ങളായ ഫലങ്ങളെപ്പററിയും കപ്പൽയാത്രയെക്കുറിച്ചും ആ വക ദിക്കിലുള്ള യോഗ്യന്മാരുടെ ഔദാൎയ്യത്തെപ്പററിയും, ഓരോരോ കാൎയ്യത്തിൽ അവരുടെ നവനവോത്സാഹങ്ങളെക്കുറിച്ചും മററും സരസമായി ഓരോന്നു പറഞ്ഞതു കേട്ടുംകൊണ്ടു്, പലതും വിചാരിച്ചു കുറെ അധികം കിടന്നുറങ്ങിപ്പോയി, അത്രമാത്രം.

---

## നാട്ടെഴുത്തച്ശന്മാർ.

കേരളത്തിൽ പഠിപ്പുകുറഞ്ഞവരും രോഗികളും ധാരാളമുണ്ടെങ്കിലും, ഇത്രയധികം മുറിവൈദ്യന്മാരെയും എഴുത്തച്ശന്മാരെയും ക്ഷാമംതീൎന്നു കിട്ടുന്ന ദിക്കും, വേറെ ഉണ്ടോ എന്നു വളരെ സംശയമാണു്. പണ്ടു തുഞ്ചത്തെഴുത്തച്ശൻ ഒരു ഗ്രന്ഥം പകൎത്തു് തീരാറായസമയം അമാനുഷനായ ആ മഹാകവിയെ പരീക്ഷിക്കേണ്ടതിന്നു ചില നമ്പൂതിരിമാര് മൂലഗ്രന്ഥം ഒളിച്ചുവെച്ചപ്പോൾ അതുവരെയുള്ള കഥാപ്രസംഗത്തിന്നു് അനുസരിച്ചു ബാക്കിയുള്ള ഒന്നു രണ്ടു ശ്ലോകങ്ങൾ താൻതന്നെ ഉണ്ടാക്കി ചേൎത്തുപോലും. പിന്നീടു മൂലഗ്രന്ഥവുമായി ഒത്തുനോക്കിയപ്പോൾ ശ്ലോകങ്ങൾ തമ്മിൽ യാതൊരു വ്യത്യാസവും കണ്ടില്ല. അതിൽപിന്നെ ഈ മഹാകവിക്കു സരസ്വതി പ്രത്യക്ഷമാണെന്നു തീൎച്ചപ്പെടുത്തി, "എഴുത്തിൻെറ അച്ഛൻ" അല്ലെങ്കിൽ എഴുത്തച്ഛൻ എന്ന സ്ഥാനപ്പേരും കിട്ടി; എന്നൊരു കഥയുണ്ടു്. ഇപ്പോൾ എഴുത്തച്ശനാവാൻ എഴുത്തുമായിട്ടു സംബന്ധംതന്നെ വേണമെന്നില്ല. അരിക്കും നെല്ലിനും മാത്രമേ വില കയറീട്ടുള്ളു മറെറല്ലാ സാധനങ്ങൾക്കും, എന്നുവേണ്ട, സ്ഥാനമാനങ്ങൾക്കുകൂടി ഇപ്പഴ് വില സഹായമുണ്ടു്.

കഷ്ടിച്ച കുട്ടിവായിക്കാറായാൽ എഴുത്തശ്ശനാവാം. കന്നരണ്ടു ശ്ലോകമുണ്ടാക്കിയാലത്തെ കഥ പറയേണ്ട, കവിയായിപ്പോയി. വൈദ്യനൊ വൈദികനൊ ആവാൻ അത്രയും അറിയണമെന്നില്ല. അച്ഛനൊ അമ്മാമനൊ വൈദ്യനായാൽ താനും വൈദ്യനായി. എഴുത്തശ്ശനാവാൻ പാരമ്പയ്യംകൂടി നോക്കാനില്ല. ഈ ജാതിയിൽ നാലഞ്ച തരക്കാരുണ്ടെങ്കിലും തൽക്കാലം ഇവിടെ വിവരിപ്പാൻ പോകുന്നതു്, കാലക്രമേണ നശിച്ചപോകുന്നവരും നാട്ടുപുറങ്ങളിൽമാത്രം ഇപ്പഴം ദുല്ലഭമായി കണ്ടുവരുന്നവരുമായ കൂട്ടരെപ്പററിയാണു്. മലയാളത്തിലെ ആശാരി, മൂശാരി, തട്ടാൻ, ജന്മി, എജമാനൻ, ഉദ്യോഗസ്ഥൻ, എന്നുവേണ്ട, മിക്ക ജാതിക്കാരെയും കാണുമ്പോൾതന്നെ ഇന്ന ജാതിക്കാരാണെന്നു ക്ഷണത്തിൽ തിരിച്ചറിയാം. എഴുത്തശ്ശന്മാരെയും എതാണ്ടു കാണുമ്പോൾ ഊഹിച്ചറിയാൻ പ്രയാസമില്ല. സാധാരണജനങ്ങളുടെ ഉടുപ്പും മാതിരിയും മററും കാണുമ്പോൾ അവര് ഇന്ന ദിക്കുകാരാണെന്നു നാം മിക്കവാറും ശരിയായി പറയുന്നവസ്ഥയ്ക്കു് എഴുത്തശ്ശനാണെന്നു പറഞ്ഞുനടക്കുന്നവരെയും ഊഹിച്ചറിവാൻ എളുപ്പമാണു്. കഷണ്ടിയാണെന്നു പറയാൻ പാടില്ലാത്തവിധത്തിൽ തലയിൽ രോമം വളരെ കുറഞ്ഞു്, ഇരുവിരൽ നെററിയും, കുണ്ടൻകണ്ണും, കട്ടിയ കവിളും, നീട്ടംകുറഞ്ഞു് ബഹു വിസ്തീൎണ്ണമായ ദ്വാരത്തോടുകൂടിയ മൂക്കും, നേരിയ ചുണ്ടും, ഒരു മാതിരി പച്ചനിറത്തോടുകൂടിയ നീണ്ട പല്ലും, വലിയ മുഴയോടുകൂടിയ വണ്ണംകുറഞ്ഞ കഴുത്തും, നെഞ്ഞുന്തി ലേശംപോലും ഉദരപുഷ്ടിയില്ലാതെ മെലിഞ്ഞ ദേഹവും, കയ്യും കാലും നന്ന നേത്തും, കഷ്ടിച്ച മുട്ടു മറിയുന്നതായ കട്ടിമുണ്ടും ഉടുത്തു്, എടങ്ങഴി ഭസ്മവും വാരിത്തേച്ചു്, നല്ലൊരു എഴുത്താണിപ്പീശാങ്കത്തിയുമായി, ക്ഷയരോഗിയുടെ മാതിരി എല്ലായ്പോഴും കുരച്ചോണ്ടു് ചൊറിഞ്ഞോണ്ടു്, ആകപ്പാടെ മനുഷ്യാകൃതിയിൽ ഭയങ്കരമായിട്ടുള്ള ഒരു പൈശാചികരൂപംകണ്ടാൽ, അതൊരു എഴുത്തശ്ശനായിരിക്കണമെന്നു് ഊഹിക്കുന്നതായാൽ അധികമായ അബദ്ധമൊന്നും വരാനെടയില്ല. കാലാവസ്ഥകൊണ്ടു ചിലരുടെ വേഷം ഇതിലുംകുറെ ഭിന്നമായിട്ടുണ്ടു്. അങ്ങിനെയുള്ളവരുടെ ആകൃതിക്കനുസരിച്ച

പ്രകൃതിക്കും ചില വ്യത്യാസങ്ങൾ ഉണ്ടാകാം. ഇപ്പോൾ മി
ക്ക ദിക്കിലും ഗ്രാമസ്കൂൾ വെച്ചതുകൊണ്ടും, നവീനസമ്പ്രദായ
ക്കാൎക്ക് ഇങ്ങിനെയുള്ള കൂട്ടരെ പരിഹാസമുള്ളതുകൊണ്ടും
കാവടിക്കാരെപ്പോലെ ഇവൎക്കും പട്ടണങ്ങളിൽനിന്നു നിത്യവൃ
ത്തിക്കുവേണ്ടുന്ന അനുഭവമൊന്നും കിട്ടാത്തതിനാൽ ഈവക
വിദ്വാന്മാരേയും കുറഞ്ഞൊരു കാലമായി നാട്ടുപുറങ്ങളിലാണ്
അധികം കാണുന്നതു്. എഴുത്തശ്ശന്മാരെക്കൊണ്ടു പലേ ഉപ
കാരങ്ങളുമുണ്ടു്. ഒന്നാമതു, വീട്ടിൽ കള്ളന്മാർ കടക്കുമെന്നുള്ള
ഭയം വേണ്ട. എണ്ണീട്ടാ കൊഴമ്പോ കാച്ചണമെങ്കിൽ അ
തിനും തെയ്യാറാണു്. പഞ്ചാംഗത്തിൻെറ ആവശ്യവും കുറ
യും. എഴുത്തശ്ശന്മാരുടെ മട്ട പലദിക്കിലും പലമാതിരിയാക
കൊണ്ടു് അവരുടെ പ്രവൃത്തി എന്തെല്ലാമാണെന്നു ഖണ്ഡിത
മായി പറയാനും നിൎണ്ണയിക്കാനുമാണു് പ്രയാസം. ചില ദി
ക്കിലുള്ള കൂട്ടര്, കണ്ടാൽ നല്ല യോഗ്യന്മാരായിരിക്കും. അ
ങ്ങിനെയുള്ളവൎക്ക ഭക്തിവിഷയത്തിൽ ശക്തി കുറയും. ശൃംഗാ
രത്തിലായിരിക്കും വാസന. കുളിയും ജപവും തോത്തുമുണ്ടും
ചന്ദനപ്പൊട്ടും പൊട്ടിന്മേൽ പൊട്ടും സിന്ദൂരവും, അമ്മായി
ശ്ലോകങ്ങളും മൂളൻചാട്ടും, എന്നുവേണ്ട, പലേ രസികത്വങ്ങ
ളുമുണ്ടു്. പക്ഷെ ഈ തരക്കാരെ കസ്ബസ്ഥലങ്ങളിൽ വളരെ
ദുല്ലഭമേ കാണുന്നുള്ളൂ. ചില ദിക്കിൽ ഇവര് മന്ത്രവാദികളാ
യിട്ടും നടക്കാറുണ്ടു്. ചില തറവാടുകളിൽ എഴുത്തശ്ശൻതന്നെ
ആയിരിക്കും കലവറക്കാരൻ. മിക്ക ദിക്കിലും സംബന്ധക്കാ
രെ അന്വേഷിച്ചുണ്ടാക്കുന്ന ഭാരവാഹിത്വം എഴുത്തശ്ശന്മാ
രിൽതന്നെയാണ്. ആകപ്പാടെ വിചാരിച്ചുനോക്കിയാൽ എ
ഴുത്തശ്ശൻ എല്ലാററിനും കൊള്ളുന്നവനായിരിക്കണം. അവ
ൎക്ക സകലതും ഗ്രാഹ്യമാണെന്നാ വെച്ചിട്ടുള്ളതു്. ചില സങ്കീ
ൎത്തനങ്ങളും നാലഞ്ചഷ്ടകങ്ങളും കുറെ പച്ചപ്പാട്ടും ഒന്നുരണ്ടു
'ഖാണ്ഡത്തിൽ' ചുരുങ്ങാതെ അമരവും ഒന്നൊ രണ്ടൊ ചില്ല
റ കാവ്യങ്ങളും കുറച്ചു വൈദ്യവും അല്പം പ്രശ്നമാൎഗ്ഗവും വൈ
കുന്നേരത്തെ വിനോദത്തിന്നു മാത്രം കുറച്ചു വേദാന്തവും ചി
ല പ്രകരണങ്ങളും അറിയാത്ത എഴുത്തശ്ശന്മാര് ചുരുങ്ങും. കു
റഞ്ഞൊരു കാലമായി അല്പം വ്യവഹാരം ശീലിച്ചവരും ഇല്ലെ

ന്നില്ല. എഴുത്തറിയുമെങ്കിൽ സംഗീതം വശമുണ്ടോ എന്നു ചോദിക്കേണ്ടമെന്നില്ല. ഉൾനാട്ടുകളിൽ രാമായണം ഭാരതം മുതലായതു വായിക്കുന്നതു് ഇന്നും 'എഴുത്തച്ഛൻമട്ടിലാണു്.' ചിലരുടെ പക്ഷം അങ്ങിനെ വായിച്ചാലേ ഗുണമുള്ളു എന്നും കൂടിയുണ്ടു്. ഈ രാഗം ആലാപിക്കയെന്നോ വിലാപിക്കയെന്നോ എന്താ പറയേണ്ടതെന്നുതന്നെ നിശ്ചയമില്ല. എന്തെങ്കിലുമായിക്കോട്ടെ, ചിലര് ഇതു ശീലിക്കാനായി വളരെ പ്രയാസമാണെന്നു ധരിച്ചുവശായിട്ടുണ്ടോ എന്നു ശങ്കിക്കേണ്ടിവന്നിരിക്കുന്നു. ദീക്ഷിതര്, ത്യാഗരാജൻ മുതലായ മഹായോഗ്യന്മാരുംകൂടി ഈ രാഗത്തിൻെറ സ്വരചിത്ത എന്താണെന്നറിയേണ്ടതിന്നു വളരെ ശ്രമിച്ചിട്ടേതും ഫലമായില്ലെന്നു കേട്ടിട്ടുണ്ടു്. കുറെ മനസ്സിരുത്തി നോക്കിയാൽ നാം വിചാരിക്കുന്നത്ര ബുദ്ധിമുട്ടുണ്ടെന്നു തോന്നില. ഒന്നാമതു നല്ല കണ്ഠമായിരിക്കണം. എടത്തെ കൈ, എടത്തെ ചെവിയുടെ അടുക്കൽ കുറപ്പിച്ചുവെച്ചു് ഉദാത്തം അനുദാത്തം സ്വരിതം എന്നീ മൂന്നുവിധത്തിൽ ഒന്നായിട്ടും വേറെയും വായ നല്ലവണ്ണം പൂട്ടി തല കുലുക്കിയുംകൊണ്ടു വളരെനേരം മൂളാനായിട്ടാണു് ആദ്യമായി അഭ്യസിക്കേണ്ടതു്. പിന്നെ, വായ പാട്ടുള്ളേടത്തോളം തുറന്നു്, 'ആ' എന്നു് ഉച്ചത്തിൽ നിലവിളിക്കാൻ ശീലിക്കണം. അങ്ങിനെതന്നെ വായ കവിടിസഞ്ചിയുടെ മാതിരി പൂട്ടി, 'ഊ' എന്നു കാളാനും പഠിക്കണം. അവസാനം വായ പകുതി തുറന്നു്; 'എ്'കാരം പുറപ്പെടീക്കാനും മനസ്സിലാക്കേണ്ടതാവശ്യമാണു്. ഇത്രയും ശീലിച്ചുപോയാൽ, വർണ്ണം അലങ്കാരം എന്നുവേണ്ട, സകല രാഗങ്ങളും പൊടിപാറിപ്പാടാം. പേര്മാത്രം തരംപോലെ വിളിച്ചോണ്ടാൽ മതി. എഴുത്തച്ഛൻ രാഗത്തിലും കഥകളിപ്പാട്ടിലും പാട്ടുള്ളത്ര ഉച്ചത്തിൽ കൂക്കിവിളിക്കുന്നതാണു് മുഖ്യസംഗതി. ആദ്യത്തെ സ്വരം എകദേശം പകുതി ആവുമ്പോൾതന്നെ സമീപമുള്ള നായ്ക്കളൊക്കെ ഞെട്ടിഉണർന്നു, 'ചങ്കിടി' പാടാൻ തുടങ്ങും. ഇതൊരു പരിഹാസമാണെന്നു വിചാരിക്കരുതു്. കരുവസ്തു ഗന്ധമില്ലാത്ത പശുക്കൾകൂടി നല്ല പാട്ടു കേട്ടാൽ ഭ്രമിച്ചുനില്ക്കുന്നവസ്ഥയ്ക്കു്, അവററിനേക്കാൾ എത്ര

യോ ബുദ്ധിയുള്ള നാട്ടുകാർ ചിലസമയം കന്നിച്ചു പാടുന്നതാ ശ്ചര്യമാണെ! വല്ലതും വായിക്കുമ്പോൾ കേൾക്കുന്നാർക്കു മാത്രമല്ല, വായിക്കുന്നവന്നുകൂടി അത്ഥം മനസ്സിലാവാത്തവി ധത്തിൽ പദങ്ങൾ തിരിച്ചും മറിച്ചും അക്ഷരങ്ങൾ ചിലതു കൂട്ടിയും കിഴിച്ചും വായിക്കണം. ഈ തത്വം കഥകളിപ്പാട്ടു കാക്കു നല്ലവണ്ണം ഓമ്മയുണ്ടെന്നു പ്രത്യേകിച്ചു പറയേണ്ടതി ല്ലല്ലൊ. അക്ഷരം തിരിയാത്ത ദിക്കിൽ മൂളിക്കൊള്ളണം. അങ്ങിനെതന്നെ രാഗം മാറുന്നതും; അക്ഷരം തിരിയാത്ത ദിക്കിന്നു വേണ്ടതാണു്. '൦—൦—൦—വട്ടാ———ത്തിൽ— —നില്ക്കുമീ——വറെറ——ഏ്വ—ഏ്വ ———യൊരമ്പെ—— യിതു——ഊ——പൊാട്ടിക്കിൽ ബാലിയെ————കൊ ല്ലാ——ആ——യിവരും——൦—൦—൦—ദ്ദധം—൦—൦—൦—' എന്നാണു് പാടിയതെങ്കിൽ അതിൻെറ അത്ഥം 'വട്ടത്തിൽ നില്ക്കു, മിവറെറ, യൊരമ്പെയ്തു, പൊാട്ടിക്കിൽ, ബാലിയെ കൊല്ലായ്യതും ദ്ദധം' എന്നാണു്. യുദ്ധകാണ്ഡത്തിലൊ മ റെറാ ഉള്ള,

> തെക്കെത്തലക്കലെത്തുത്ത, രിപുക്കളെ
> വാനരനായകന്മാരൊട്ടുക്കീടിനാർ.

എന്ന വരികൾ നമ്മുടെ എഴുത്തച്ഛൻ,

> തെക്കെത്തലക്കിലെ—ത്തുത്താരിപൂക്കളെ
> വാനരനായ—കന്മാരനൊട്ടുക്കീടിനാൻ.

എന്നായിരിക്കും വായിക്കുക. എന്നാലും തനിക്കു് അത്ഥ ത്തിന്നു കുറവില്ല. 'ലങ്കയിൽ തെക്കെത്തലക്കലാണല്ലൊ രാ വണൻെറ പൂങ്കാവനം. അവിടെ 'ത്തുത്താരി പൂക്കൾ' എ ന്നൊരു വക പൂക്കളുണ്ടു്. നമ്മുടെ പനിനീർപൂക്കളുടെ മാതി രിതന്നെ. തുക്കിസായ്പിൻെറ വീട്ടിൽ പെരുത്തുണ്ടു്. അതൊ ക്കെ കന്മാരൻ എന്ന വാനരൻ മുഴുവനെ നശിപ്പിച്ചുകളഞ്ഞു.' നളൻ, കുമുദൻ, കുഞ്ചരാമൻ എന്നൊക്കെ കുരങ്ങന്മാക്കു പേരു ള്ളവസ്ഥയ്ക്കു കന്മാരൻ എന്നപേരും വിളിച്ചുകൂടെന്നില്ല. എഴു ത്തച്ഛന്മാരുടെ വായനായക്കാർ രസം പിടിക്കുന്നതു്, ശ്ലോകം ചൊല്ലി അത്ഥം പറയുന്നതിലാണു്. നാരായണീയത്തിലെ ആദ്യത്തെ ശ്ലോകത്തിൻെറ അത്ഥമാണു് പറയാൻ ഭാവമെ

ങ്കിൽ; വയ്യാകരണന്മാരൊക്കെ ഓടി ഒളിക്കേണ്ടുന്ന പാക ത്തിൽ ലേശംപോലും ദയയില്ലാതെ, പദങ്ങളൊക്കെ കണ്ടം തുണ്ടമായി കടിച്ചുമുറിച്ച് എടത്തോണ്ട് കൊഴത്തോണ്ട് ശ്ലോകം ആകപൎയ്യന്തം ഒന്നു നീട്ടിവലിച്ചു ചൊല്ലി, ഒരു ദീൎഘ ശ്വാസം വിട്ട് അവസാനം 'എന്താണവിടുത്തെ മഹിമ' എ ന്നും പറഞ്ഞു്, രണ്ടാമതും 'സാന്ദ്രാനന്ദാവബോധാത്മകമനുപ മിതം കാലദേശാവധിഭ്യാം—ഗുരുവായൂരപ്പന്റെ വിലാസം!— എന്തൊരാശ്ചൎയ്യമാണ്!— കാലത്തെ അവിടെ പോയി തൊഴു താൽ തന്നെ ആനന്ദമായി. ആനന്ദം വന്നാലോ ആത്മാവി നു ബോധവും വന്നുവല്ലൊ—നിൎമ്മുക്തം നിത്യമുക്തം നിഗമ ശതസഹസ്രേണ നിൎഭാസ്യമാനം—ഗുരുവായൂര് പോയാൽത ന്നെ മുക്തിയായി. പത്തായിരം ജനങ്ങൾ ദിവസേന ഇന്നും വന്നു തൊഴുന്നില്ലെ! എന്റെ ഭഗവാനെ——പട്ടേരിപ്പാട്ടി ന്നു് ഇതു ചൊല്ലിയപ്പോൾതന്നെ ഭഗവാൻ തല കുലുക്കിയി രിക്കുന്നു—അസ്സലുഷ്ടം ദുഷ്ടമാത്രെ— തല കുലുക്കിയപ്പോൾ ആ ബിംബത്തിന്റെ മൂൎദ്ധാവിങ്കൽവെച്ച നാരങ്ങ കാണാൻ ത ന്നെയില്ല. പുനരുരു പുരുഷാൎത്ഥാത്മകം ബ്രഹ്മതത്വം—നി ന്തിരുവടിയുടെ മായാവിലാസം എത്രതൊരു പുരുഷനെക്കൊ ണ്ടാണ് അറിയാൻ കഴിയുന്നതു്—അവിടുത്തെ കൃപാകടാക്ഷ മുണ്ടായാൽ ഒന്നിനും ഒരാലസ്യമുണ്ടാവില്ല. തത്താവൽ ഭാ തിസാക്ഷാൽ ഗുരുപവനപുരേ ഹന്ത ഭാഗ്യം ജനാനാം—ഏഃ —ഏഃ—എന്താണവിടുത്തെ മഹിമ. ഗുരുവായൂരുള്ള ജന ങ്ങളുടെ ഭാഗ്യം പറഞ്ഞാലവസാനിക്കില്ല—കാലത്തു മുട്ടോളം ഏകരത്തിൽ കാണും—ഉച്ചപൂജ കഴിഞ്ഞാൽ അരയോള മാകും—വൈകുന്നേരമാകുമ്പോഴെക്ക് ഒരാളെകരത്തിൽ ഒട്ടും കുറയില്ല. സാക്ഷാൽ ഭഗവാൻതന്നെയാണതു്. ആ പായ സവും, മഞ്ഞളാലും, കിഴക്കെനടയും, അനവധി പെണ്ണുങ്ങൾ കുന്നരയും മുണ്ടുമായി കുളിച്ചുവരുന്ന വരവും എന്റെ ഭഗവാ നെ—എന്താപറയേണ്ടതു്, കാണേണ്ടതുതന്നെയാണ്—അതു തന്നെയാണ് ഭാഗ്യം—ഈ വിദ്വാന്മാരുടെ അഭ്യാസക്രമം ഇതിലും കേമമാണ്.

ബാലന്മാരുടെ ഹൃദയങ്ങളെ ആദ്യമേ ഉപയോഗമുള്ള

വയും അറിവിനെ വൎദ്ധിപ്പിക്കുന്നതുമായ വിഷയങ്ങളിൽ പ്രവൃത്തിക്കേണ്ടതാണെന്നോ, ജനങ്ങൾക്കു ബാല്യത്തിൽ ഉണ്ടാവുന്ന ശീലം എന്നും മനസ്സിൽ സ്ഥിരമായിരിക്കുന്നതിനാൽ ബാലപരിചരണത്തിൽ എത്രയോ ശ്രദ്ധവെക്കേണ്ടതാണെന്നോ, കുട്ടികൾ തന്റെ മാതാപിതാക്കന്മാരെ വ്യാവൎത്തിച്ചറിയാറായപ്പോൾതന്നെ അതിന്നു പ്രഥമമായി ഉണ്ടായ വ്യാമോഹം നശിച്ചിരിക്കുന്നു എന്നോ, ബാല്യത്തിൽ കുട്ടികൾക്ക് അറിവില്ലല്ലൊ എന്നു വിചാരിച്ച് അവൎക്കവേണ്ടുന്ന ജ്ഞാനങ്ങളേയും ബുദ്ധിയേയും ഉണ്ടാക്കുന്നതിന്നു പ്രയത്നപ്പെട്ടില്ലെങ്കിലും, ദുൎഗ്രഹയായിരിക്കുന്ന ദൈവശക്തികൊണ്ട് അവരുടെ മനസ്സിൽ ദിവസംപ്രതി ഓരോ ബോധങ്ങളും സ്വഭാവഭേദങ്ങളും ഉല്പന്നങ്ങളായിരിക്കുമെന്നോ കന്നും ഈവക ഗുരുക്കന്മാൎക്കു നിശ്ചയമില്ലാത്തതുകൊണ്ടു കുട്ടികളുടെ മുമ്പാകെ ഇന്നതു പറഞ്ഞുകൂടാ, അല്ലെങ്കിൽ ഇന്നതു ചെയ്തുകൂടാ എന്നൊന്നുമില്ല. പുത്രധനം ദൈവദത്തമായിട്ടുള്ളതാകകൊണ്ട് അവരെ സന്മാൎഗ്ഗത്തിൽ വളൎത്തേണ്ടുന്ന ഭാരം മാതാപിതാക്കന്മാരിൽ പ്രത്യേകം ഇരിക്കുന്നതാണെങ്കിലും, കേരളീയസമ്പ്രദായപ്രകാരം, മക്കളെ പ്രത്യക്ഷത്തിൽ വിളിക്കാനും പറയാനും കൂടി പാടില്ലാത്തതാണ്. അച്ഛനെ കാണുമ്പോൾ കുട്ടികൾ കിടുകിട വിറക്കണം. അതുകൊണ്ടു ശൈശവം മുഴുവനും വല്ല പീറകളുടേയോ ബുദ്ധിയില്ലാത്ത ദാസികളുടെയോ സഹവാസത്തിലായതുകൊണ്ടു വളരെ ദുൎബ്ബുദ്ധികളായ അവരുടെ ദുസ്സാമൎത്ഥ്യംകൊണ്ട് അമ്മയച്ഛന്മാൎക്കു ബുദ്ധിമുട്ടാവുമ്പൊഴേ, വിദ്യാഭ്യാസത്തിന്റെ ആലോചനഉണ്ടാകുന്നുള്ളു. അപ്പോൾ എവിടെ നിന്നെങ്കിലും ലേശംപോലും കണ്ണിൽ ചോരയില്ലാതെ രാവും പകലും അടിച്ചുപഠിപ്പിക്കുന്ന ഒരു എഴുത്തശ്ശനെ തിരിഞ്ഞു കൊണ്ടുവരും. അഞ്ചാംവയസ്സു തുടങ്ങുന്നതിന്നു മുമ്പേതന്നെ എഴുത്തിനുവെക്കും. വായനസ്സാരംഭിച്ചാൽ എത്രതന്നെ അശക്തനായാലും വേണ്ടതില്ല; ഉദയത്തിന്നുമുമ്പെ എഴുനീററില്ലെങ്കിൽ ചെവിപിടിച്ചു വലിച്ചുതള്ളി എഴുത്തുപള്ളിയിൽ കൊണ്ടാക്കി നാഴി മണലും, മുമ്പിൽ വാരിയിട്ടു, മൂത്രംവിസ്സൎജ്ജിപ്പാൻകൂടിവിടാതെഅച്ഛന്റെയൊ കാരണവന്മാരുടെയൊ

എച്ചിലിൽ ഇരിക്കാൻ അമ്മയോ മറേറാ വിളിക്കുന്നതുവരെ അവിടെ ഇരുത്തും. 'ശീഘ്രഭോജീ ചിരാൽസ്ഥായീ' എന്നു പ്രമാണമുള്ളതുകൊണ്ട് ഊൺ ക്ഷണം കഴിയണം. സുഖിക്ക വിദ്യയില്ലാത്തതുകൊണ്ടു സുഖമായിട്ടുള്ള ഭക്ഷണവും കിടപ്പും നിഷിദ്ധവുമാണ്. വിനോദമോ വിദ്യാൎത്ഥികൾക്ക് കരിക്കലും പാടില്ല. അനദ്ധ്യായദിവസം വല്ലതും എഴുതിക്കൊണ്ടിരിക്കണം. സന്ധ്യകഴിഞ്ഞു വീട്ടിലെത്തിയാലും ഈ ബാധയുടെ ഉപദ്രവത്തിന്നു കുറവില്ല. എഴുത്തുപള്ളിയിൽ നേരം പോക്ക പറയാനും ചില്ലറ കാൎയ്യങ്ങൾ പറഞ്ഞുതീൎക്കുനുമായി സമീപസ്ഥന്മാര് പലരും വരുന്നതുകൊണ്ട് എഴുത്തശ്ശന് അധികം മുഷിച്ചലൊന്നും ഉണ്ടാവില്ല. മൂപ്പരുടെ പകലത്തെ ഉറക്കവും എഴുത്തുപള്ളിയിൽതന്നെ കഴിയും. അപ്പോഴ കുട്ടികൾക്ക് അല്പം മനസ്സിനൊരു സുഖമുണ്ടാവുള്ളു. അതിനു മാത്രം ഉറക്കംകഴിഞ്ഞാൽ കരുവരി തല്ലുണ്ട്. ഈശ്വര! അതു വിചാരിക്കുമ്പോൾതന്നെ കണ്ണീന്നു വെള്ളം വരുന്നു. മാതാപിതാക്കന്മാരെ തോല്പിക്കേണ്ടതിന്നു താൻ വലിയ ഭക്തനാണെന്നു നടിക്കും. എന്നല്ല അവരെ സന്തോഷിപ്പിക്കേണ്ടതിന്, വലിയ ആളുകൾക്കുകൂടി കടിച്ചാൽ പൊട്ടാത്ത ചില മുറിയൻശ്ലോകങ്ങളും കീൎത്തനങ്ങളും ചൊല്ലിക്കൊടുക്കും. 'ഗുരുശുശ്രൂഷയാ വിദ്യാ' എന്ന പ്രമാണപ്രകാരം എഴുത്തശ്ശന്റെ ദാസ്യപ്പണി മുഴവനും ശിഷ്യന്മാര് കഴിക്കണം. അവൎക്ക് അതിനു മടിതോന്നാതിരിക്കേണ്ടതിന്നു തന്റെ ഗുരുവിനുവേണ്ടി പലതും ചെയ്തിട്ടുണ്ടെന്നൊക്കെ കാരോന്നു പറയുന്ന കൂട്ടത്തിൽ പണ്ടൊരോ വിദ്വാന്മാർ അങ്ങിനെ ചെയ്തു ഇങ്ങിനെ ചെയ്തു എന്നൊക്കെ ബഹുകഥകളും പറയും. എഴുത്തശ്ശന്മാൎക്ക കളവു പറയുന്നതിനത്ര വിരോധമില്ല. ഇത്രയധികം കളവു പറയുന്നതുകൊണ്ടായിരിക്കും ഇവൎക്ക ദാരിദ്ര്യത്തിന്നു കുറവില്ലാത്തത്. പത്തുനാഴിക രാച്ചെന്നിട്ട് ഉറങ്ങാൻ പോയാൽ തന്നെ വല്ല സുഖമുണ്ടോ? 'മണലുകൂട്ടി തുടക്ക നുള്ളുന്നു. എത്തം ഇടീക്കുന്നു. എഴുത്താണികൊണ്ടു കവിളിനു കുത്തുന്നു. ചെവിപിടിച്ചു തിരുമ്മുന്നു. മണ്ടക്ക മുറിയെ തല്ലുന്നു. അതാ എഴുത്തശ്ശൻ വരുന്നു.' എന്നിങ്ങിനെ പുലരുന്നവരെ സ്വപ്നം

കാണും. പല്ലുതേയ്ക്കാനുണ്ടാക്കുക, കളിക്കാൻ തെയ്യാറാക്കുക, മുറുക്കാൻ കൊണ്ടുവരിക, കാലു തിരുമ്മുക, എന്നുവേണ്ട, സകല പ്രവൃത്തികളും അവരെക്കൊണ്ടെടുപ്പിക്കും. പറഞ്ഞപോലെ കേട്ടില്ലെങ്കിൽ പിന്നേയും തല്ലുതന്നെ. ആരോടു സങ്കടം പറയും. മരുമക്കത്തായക്കാരായ അമ്മയച്ഛന്മാരുടെ സ്നേഹം മുഴുവനും ഉള്ളിലാണല്ലോ. അവർ അതു് ഒരിക്കലും പുറത്തുകാണിക്കില്ല. 'ലാളനാൽ ബഹവോ ദോഷാഃ താഡനാൽ ബഹവോ ഗുണാഃ' എന്നു് അവരും മനസ്സിലാക്കീട്ടുണ്ടു്. എന്തിനധികം പറയുന്നു. ഒന്നുരണ്ടുകൊല്ലം കഴിയുമ്പോഴെക്കു, 'വേട്ടാളൻ പോററിയ പുഴു'വിന്റെ മാതിരി, തന്റെ ശിഷ്യന്മാരെ ഒക്കെ ഏതാണ്ടു ഗുരുവിന്റെ ആകൃതിയിലാക്കിത്തീക്കും. അതിനിടക്കു നിലത്തെഴുത്തും വശാവും. അതു കഴിഞ്ഞാൽ ഗണപതിഃയാല പഠിക്കയായി. ആദ്യമായി എഴുതിക്കൊടുക്കുന്ന ശ്ലോകത്തിലെങ്ങും, അതുവരെ കഷ്ടപ്പെട്ടു പഠിച്ച അക്ഷരങ്ങളൊന്നും കാണില്ല. അഥവാ ഉണ്ടെങ്കിൽതന്നെ, വളരെ പ്രയാസമുള്ള വകയായിരിക്കും. എഴുത്തച്ഛന്റെ യോഗ്യതാവസ്ഥ കാണിക്കേണ്ടതിന്നു 'ബ്രഹ്മാവിഷ്ണുഗ്ഗിരീശസ്സുരപതിരനലഃ പ്രേതരാഡ്യസ്സുനാഥ' എന്നെംക്കെയാണു് ആദ്യത്തെ പ്രയോഗം. അതു ചൊല്ലിക്കൊടുത്തുതന്നെ പഠിപ്പിക്കും. ഗുരുവിന്റെ ശേഷിയുണ്ടായിട്ടു് അങ്ങിനെ ഒരുകൊല്ലം കഴിയുമ്പോഴെക്കു പത്തുനൂറ ശ്ലോകം കേട്ടുപഠിച്ചില്ലെന്നും വരില്ല. പിന്നെ അമരം ചൊല്ലാൻതുടങ്ങി. അതേകദേശം ഒന്നുരണ്ടു കാണ്ഡമാവുമ്പോഴക്കു് അക്ഷരം കണ്ടാൽ തിരിയാറാവും. നാവിന്റെ കോട്ടവും തീരും. ആകപ്പാടെ നാലഞ്ചുകൊല്ലം കഴിഞ്ഞാൽ കാവ്യം വായിക്കാനാരംഭിക്കയായി. പിന്നത്തെ പുറപ്പാടു് ഇതിലും കേമമാണു്. എഴുത്തച്ഛന്മാർക്ക പകരം ഇപ്പൊഴ് 'മേസ്ത്രി' എന്നും പറഞ്ഞു് ഒരു ജാതിക്കാർ വന്നുകഴിഞ്ഞിട്ടുണ്ടു്. അവരുടെ അവസ്ഥ ഇങ്ങിനെ ഒന്നുമല്ല. പെരുത്തു രസമുണ്ട്. ഇംഗ്ലീഷു പഠിക്കാനാരംഭിച്ചമുതൽക്കു് എണ്ണപ്പെട്ട പരീക്ഷവരെ, യാതൊന്നിലും ജയിക്കാതെ എങ്ങിനെയോ ക്ലാസ്സ്കയററം മേടിച്ചു് അനവധിപ്രാവശ്യം പരീക്ഷയിൽ തോററു് തോററു് നാ

ട്ടിലേക്കും വീട്ടിലേക്കും കൊള്ളാതെ, സകലയാൾക്കും പരിഹാസത്തിനു പാത്രമാവുമ്പോൾ, തനിക്കുതന്നെ ഒരുമാതിരി വൈരാഗ്യംതോന്നി ഒന്നിലും വിശ്വാസമില്ലാതെ ലോകത്തിലുള്ളവരെയൊക്കെ നിസ്സാരമാക്കിയുംകൊണ്ടു്, വല്ലദിക്കിലും തെണ്ടിനടന്നു്, അവസാനം ഒരു മേസ്ത്രൂവും. ചില വലിയ എജമാനന്മാരുടേയും പ്രഭുക്കന്മാരുടേയും സേവകന്മാരായി നടന്നു നാൾകഴിക്കുന്ന ഒരുവക നടവിടധൂർത്തഗായകന്മാരുടെ കൂട്ടത്തിൽ കുറെ കാലമായി ഇങ്ങിനെയുള്ള ഒരു 'മേഷ്ട്ര്വം' കഴിച്ചുകൂടാത്ത ഒരംഗമായിത്തീൎന്നിട്ടുണ്ടു്.

---

## മഹാകവികളുടെ ജീവകാലം.

ചിത്രം ലോകേ കുമാരാഃ ദ്വിജകുലജനിതാ
ബാല്യ എവോപനീതാഃ
ഏ,ബി,സീ,ഡീതി വേദാദ്ധ്യയനമിഹ കലൌ
കുൎവ്വതേ സൎവ്വ ഏതേ
ശ്രൌണോപസ്ഥാപ്യ കൎമ്മാണ്യനിശമപി മുധാ
സംചിധായാധികാരാൽ
സ്വൎഗ്ഗം പ്രാപ്തും യതന്തേ കതിചന കൃതിനോ-
ഹ്യന്നസാത്രൂപ്യമുക്താഃ

എന്നു് ഒരാധുനികകവി പറഞ്ഞതു ദ്വിജകുലജനിതന്മാൎക്കു മാത്രമല്ല പ്രായേണ ഇപ്പോഴത്തെ ഹിന്തുക്കൾക്കു മുഴുവനും പറയുന്നതാണു്. ഹോമർ എതുകാലം ജീവിച്ചിരുന്നു, മിൽട്ടൻ എപ്പോഴാണു് ജനിച്ചതു്, ആ മഹാകവിയുടെ കൃതികൾ എതെല്ലാമാണു്, ന്യൂട്ടൻ ഏതൊരു സംഗതികൊണ്ടാണു് പ്രസിദ്ധനായതു്, എലിസബത്തു് മഹാരാജ്ഞിയുടെ കാലത്തു വിഖ്യാതന്മാരായ കവികൾ ആരെല്ലാമായിരുന്നു, ഇംഗ്ലീഷുഭാഷാ കവീന്ദ്രന്മാരിൽവെച്ചു പ്രഥമഗണനീയനായ ഷേക്സ്പീയർ എത്രനാടകമെഴുതീട്ടുണ്ടു്, അതുകളുടെ ഗുണദോഷങ്ങൾ എന്തെല്ലാമാണു്, സ്കോട്ടിന്റെ സമാനകാലീനന്മാരായ വിദ്വാന്മാരാരെല്ലാമായിരുന്നു, ആ കാലങ്ങളിലൊക്കെ ബിലാത്തിക്കാരു് ഏതൊരവസ്ഥയിലായിരുന്നു എന്നെല്ലാം അറിയാതെ

വൈദുഷ്യമുണ്ടെന്നു നടിക്കുന്ന ചെറുപ്പക്കാര് നമ്മുടെ ഇട യിലിപ്പോൾ വളരെ ചുരുങ്ങും. എന്നാലിതൊക്കെ പ്രയത്ന പ്പെട്ടു ഗ്രഹിച്ചിട്ടുള്ളവൎക്കു്, ആഢ്യഭട്ടന്മാരായിരുന്നു എന്നാ, ഭവഭൂതി ഏതു ദിക്കുകാരനാണെന്നാ, ബാണഭട്ടൻ എപ്പോ ഴാണു് ജീവിച്ചിരുന്നതു് എന്നോ വിക്രമാദിത്യന്റെ സമാന കാലീനന്മാരായ പ്രധാനകവികൾ ആരെല്ലാമായിരുന്നു എ ന്നോ, മഹാകവി കാളിദാസന്റെ കാലത്തു നമ്മുടെ പൂൎവ്വന്മാ രുടെ സ്ഥിതി ഏതൊരവസ്ഥയിലായിരുന്നു എന്നോ അറി ഞ്ഞുകൂടാത്തതു് എത്രയോ ശോചനീയമായ ഒരു സംഗതിയാ ണെന്നു പറയേണ്ടിയിരിക്കുന്നു.

"സംസ്കൃതം, ഇംഗ്ലീഷ്, മലയാളം ഈ മൂന്നു ഭാഷകളി ലും അനിതരസാധാരണമായിട്ടുള്ള പാണ്ഡിത്യവും ബുദ്ധിശ ക്തിയും സ്വഭാവഗുണവുംകൊണ്ടു, വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ അനന്തരവനായിരിക്കുന്ന രാജരാജവൎമ്മ കോ യിത്തമ്പുരാൻ എം. എ. അവർകൾ പറഞ്ഞതുപോലെ, ഇ പ്പോൾ മലയാളത്തിൽ അഞ്ചാറു ഗ്രന്ഥമെങ്കിലും ഉള്ളതിലെ വിഷയങ്ങൾ നോക്കിയാൽ കാവ്യം, വേദാന്തം, വൈദ്യം, ജ്യോതിഷം, നീതി ഇങ്ങിനെ ചിലതേയുള്ളു. അതിനാൽ കാവ്യങ്ങൾ, ശാസ്ത്രങ്ങൾ, ചരിത്രങ്ങൾ കലാവിവരണങ്ങൾ ക്രോഡപത്രങ്ങൾ ഇത്യാദി ശാഖകളിലൊക്കെ ഗ്രന്ഥദാരിദ്ര്യം തീൎക്കേണ്ടതു നമുക്കു് അത്യാവശ്യമാകുന്നു." ഇവിടെ ചരി ത്രശബ്ദംകൊണ്ടു, വിവിധങ്ങളായ കാരോ രാജ്യങ്ങളുടേയും കാ രോ സംഗതിവശാൽ പ്രഖ്യാതന്മാരായ മഹാന്മാരുടേയും ജീവ ചരിത്രമാണെന്നു ഗ്രഹിക്കേണ്ടതാണു്. സംസ്കൃതം, ഇംഗ്ലീ ഷ്, മലയാളം ഈ മൂന്നുഭാഷകളിലും സൎവ്വതഃപ്രസിദ്ധമായ വൈദുഷ്യമുള്ള വലിയ കോയിത്തമ്പുരാൻ ഈ വിഷയത്തി ലും അല്പം ദൃഷ്ടിവെക്കുന്നതായാൽ യശോമാത്രശരീരശേഷന്മാ രായിരിക്കുന്ന നമ്മുടെ പ്രാചീനകവികളെപ്പററി എത്രയോ ര സജനകങ്ങളായ ചരിത്രങ്ങൾ എഴുതാൻ സാധിക്കുന്നതാണെ ന്നു് ആ വിദ്വൽകുലശിരോമണി ഭാഷാശാകുന്തളം രണ്ടാം പതിപ്പിൽ എഴുതിയ ആമുഖോപന്യാസം വായിച്ചാൽതന്നെ അറിയാവുന്നതാണു്.

"കാളിദാസൻ, ഭവഭൂതി, ദണ്ഡി, ചോരൻ, മയൂരൻ, ബാണൻ, മാഘൻ, ഭാരവി, എന്നുവേണ്ട പ്രസിദ്ധകവികളായി അറിയപ്പെട്ടിട്ടുള്ളവരെയൊക്കെയും മാളവദേശാധിപതിയായ ധാരാ എന്നും, ഉജ്ജയിനി എന്നും ഉള്ള നഗരങ്ങളിൽ വസിച്ചിരുന്ന ഭോജൻെറ സമാനകാലീനന്മാരായി ഗണിച്ച് അനേക കഥകൾ ഭോജചരിത്രത്തിൽ കാണുന്നുണ്ട്. എന്നാൽ അവയുടെ പ്രാമാണ്യത്തെക്കുറിച്ചു വളരെ സന്ദേഹിക്കേണ്ടിയിരിക്കുന്നു" എന്നു ചലേ സംഗതികൾകൊണ്ടും തീർച്ചപ്പെടുത്താം.

"ലോകത്തിൽ മുഴുവനും അറിയപ്പെട്ടിട്ടുള്ളതും പരിഷ്കൃതകളായ സകല ഭാഷകളിലും സംക്രമിക്കപ്പെട്ടിട്ടുള്ളതും, നാനാ ദേശീയന്മാരായ സകല പണ്ഡിതന്മാരാലും സവിസ്മയം അഭിനന്ദിക്കപ്പെട്ടതും അകൃത്രിമമായ രാമണീയകംകൊണ്ടും സ്വാഭാവികരസപുഷ്ടികൊണ്ടും കഥാമാധുര്യംകൊണ്ടും സന്ദർഭസാരള്യംകൊണ്ടും ശ്രേഷ്ഠമായ ശാകുന്തളത്തിൻെറ കർത്താവും ശൃംഗാരരസത്തെ പ്രതിപാദിക്കുന്നതിൽ അദ്വിതീയനും മാനസികവികാരങ്ങളെ പ്രദർശിപ്പിക്കുന്നതിലുള്ള മാർദ്ദവവിശേഷംകൊണ്ടും കല്പനാശക്തിയുടെ പുഷ്ടികൊണ്ടും സകല ജാതികളിലുള്ള കവികളുടെ ഇടയിൽ ഉന്നതമായ ഒരു സ്ഥാനം കല്പിക്കപ്പെട്ടിട്ടുള്ളവനുമായ കാളിദാസൻ" ജീവിച്ചിരുന്നതു്, ഉത്തരദേശം മുഴുവനേ കീഴടക്കി ശാഖന്മാരെ തച്ചോടിച്ച വിക്രമാദിത്യൻെറ കാലത്തായിരുന്നു എന്നുള്ളതിന്നു് അനേക ലക്ഷ്യങ്ങളുണ്ടു്.

ഈ വിക്രമാദിത്യൻെറ രാജ്യഭാരംമുതൽ ഇരുനൂററമ്പതു കൊല്ലത്തിനകമാണു് എല്ലാംവിധത്തിലും വളരെ വിദ്യാഭിവദ്ധന ഉണ്ടായിട്ടുള്ളതെന്നു തെളിയിക്കാനും പല സംഗതികളുണ്ടു്.

കിരാതാർജ്ജുനീയം ഉണ്ടാക്കിയ ഭാരവി കാളിദാസൻെറ സമാനകാലീനനല്ലെങ്കിലും, അദ്ദേഹം മരിച്ചു് ഏറെക്കാലം കഴിയുന്നതിന്നുമുമ്പെ ജീവിച്ചിരിക്കണം.

വിക്രമാദിത്യൻെറ അനന്തരരാജാക്കളും രത്നാവലിയുടെ കർത്താവാണെന്നു പ്രസിദ്ധനുമായ ഹർഷവർദ്ധനൻ 610 മുതൽ

650വരെ രാജ്യം ഭരിച്ചു എന്നു കാണുന്നു.

ദശകുമാരചരിതം ഉണ്ടാക്കിയ ദണ്ഡി ഹർഷവർദ്ധനന്റെ കാലത്തു വാർദ്ധക്യഗ്രസ്തനായ കരാളാണു്.

കാദംബരിയുടെ കർത്താവായ ബാണഭട്ടനും, വാസവദത്താ എന്ന ഗ്രന്ഥം എഴുതിയ സുബന്ധുവും, ഭട്ടികാവ്യം ഉണ്ടാക്കിയ ഭർത്തൃഹരിയും ഹർഷവർദ്ധനന്റെ സമകാലീനന്മാരായിരുന്നു.

രസാലങ്കാരാദിപരിപൂർണ്ണങ്ങളായിരിക്കുന്ന ഉത്തരരാമചരിതം, മാലതീമാധവം എന്നീ നാടകങ്ങളുടെ കർത്താവായ ഭവഭൂതി, 700 മുതൽ 740 വരെ രാജ്യം ഭരിച്ചിരുന്ന യശോവർമ്മന്റെ കാലത്താണു ജീവിച്ചിരുന്നതു്. ഭവഭൂതിയുടെശേഷം, തത്തുല്യന്മാരായ കവികളായി ആരുംതന്നെ ഉണ്ടായിട്ടില്ല.

ജ്യോതിശ്ശാസ്ത്രത്തിന്റെ ആദ്യകർത്താവും ആര്യഭട്ടീയം എന്ന ഗ്രന്ഥം എഴുതിയാളുമായ ആര്യഭട്ടൻ, 476-ൽ പുരാണപ്രസിദ്ധമായ പാടലീപുത്രം എന്ന നഗരത്തിൽ ജനിച്ചു എന്നു് അദ്ദേഹത്തിന്റെ കൃതിയിൽതന്നെ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് ആര്യഭട്ടീയം ഉണ്ടാക്കിയതു് ഏകദേശം ആറാം ശതവർഷാരംഭത്തിലായിരിക്കാനേ ഇടയുള്ളൂ. ഭൂമി നിശ്ചലമാണെന്നും സൂര്യൻ ചന്ദ്രൻ മുതലായ ഖേചരങ്ങൾ ഭൂമിയെ ചുററുന്നു എന്നും ചിലര് ഇപ്പോഴും പറഞ്ഞുവരാറുണ്ടു്. എന്നാൽ, ആര്യഭട്ടൻ ഭൂഭ്രമണത്തെക്കുറിച്ചു സ്പഷ്ടമായി പറഞ്ഞതുകൂടാതെ ഗ്രഹണങ്ങൾ ഉണ്ടാകുന്നതിനുള്ള സൂക്ഷ്മമായ സംഗതികളെപ്പററിയും യുക്തിയുക്തമായി പ്രതിപാദിച്ചിട്ടുണ്ടു്.. ഈ ആചാര്യൻ,

"ചന്ദ്രോ ജല മർക്കോഗ്നി മൃൽഭൂ
ച്ഛായാതമസ്സുദ്ധിച്ഛാദയതി
ശശി സൂര്യം ശശിനം മഹതി ച ഭൂച്ഛായാ"

എന്നു പറഞ്ഞതു് അദ്ദേഹത്തിന്റെ സമാനകാലീനന്മാരായ വിദ്വാന്മാരൊക്കെ വിശ്വസിച്ചിരുന്നു എന്നു കാളിദാസന്റെ രഘുവംശം പതിന്നാലാം സർഗ്ഗത്തിലെ,

അവേമി ചൈനാമനഘേതി കിന്തു
ലോകാപവാദോ ബലവാൻ മതോ മേ
ഛായാ ഹി ഭൂമേശ്ശശിനോമലത്വേ-
നാരോപിതാ ശുദ്ധിമതഃ പ്രജാഭിഃ

എന്ന ശ്ലോകംകൊണ്ടുതന്നെ നമുക്കറിയാവുന്നതാണു്.

ആൎയ്യഭട്ടന്റെ അനന്തരജാതനായ വരാഹമിഹിരൻ, വിക്രമാദിത്യന്റെ സദസ്യന്മാരായിട്ടുണ്ടായിരുന്ന കവികളുടെ കൂട്ടത്തിൽ ഒരാളായിരുന്നു. ഇദ്ദേഹം അവന്തിപട്ടണത്തിൽ, 505-ാമാണ്ടിലാണു ജനിച്ചതു്. പഞ്ചസിദ്ധാന്തികാ, ബൃഹത്സംഹിതാ മുതലായ ഗ്രന്ഥങ്ങളുടെ കൎത്താവായ ഈ മഹാൻ ജ്യോതിശ്ശാസ്ത്രജ്ഞനായ ആദിത്യദാസന്റെ മകനാണു്. ബ്രഹ്മസ്ഫുടസിദ്ധാന്തമെന്ന ഗ്രന്ഥം ഉണ്ടാക്കിയ ബ്രഹ്മഗുപ്തൻ ജനിച്ചതു്, 598-ലാണു്. അതുകൊണ്ടു് അദ്ദേഹം ബാണകവിയുടെ ഒരു സഹജീവിയാണെന്നു വരുന്നു.

വരാഹമിഹിരൻ വിക്രമാദിത്യന്റെ കാലത്തു ജീവിച്ചിരുന്നു എന്നുള്ളതു നിൎവ്വിവാദമാണു്. അദ്ദേഹത്തിന്റെ കൃതികളിൽനിന്നു താൻ ആറാം നൂററാണ്ടിലാണു ജീവിച്ചിരുന്നതു് എന്നു കാണാം. ബുദ്ധമതാനുസാരിയും, ബുദ്ധഗയാ എന്ന പുണ്യസ്ഥലത്തുള്ള ക്ഷേത്രം പണികഴിപ്പിച്ചാളുമായ അമരസിംഹൻ, ധന്വന്തരി മുതലായ 'നവരത്നങ്ങളിൽ' ഒരാളാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. അതുകൊണ്ടു,

ധന്വന്തരിക്ഷപണകാമരസിംഹശംകു-
വേതാളഭട്ടഘടകൎപ്പരകാളിദാസാഃ
ഖ്യാതോ വരാഹമിഹിരോ നൃപതേസ്സഭായാം
രത്നാനി വൈ വരരുചിൎന്നവ വിക്രമസ്യ.

എന്ന ശ്ലോകത്തിൽ പ്രഖ്യാപിതനായിരിക്കുന്ന വിക്രമൻ രാജ്യം ഭരിച്ചതു് ആറാം ശതവൎഷത്തിലാണെന്നു ക്ഷണത്തിൽ തീൎച്ചപ്പെടുത്താവുന്നതാണു്.

അലോകസാമാന്യമായിരിക്കുന്ന സാമൎത്ഥ്യംനിമിത്തം എല്ലാ രാജാക്കന്മാരേക്കാൾ അധികമായി മാനിക്കപ്പെട്ടവനായ ഈ വിക്രമാദിത്യനെപ്പററി മുപ്പത്തുരണ്ടു സാലഭഞ്ജികകൾ പറയുന്ന കഥകളെക്കൊണ്ടും, വേതാളചരിതംകൊണ്ടും

മററും, പണ്ഡിതനും പാമരനും ബാലനും വൃദ്ധനും എന്നുവേണ്ട സകലമാനജനങ്ങളും ആ രാജാവിനെ ഇന്നു സന്തോഷപൂൎവ്വം സ്മരിക്കുന്നുണ്ട്. സംസ്കൃതഭാഷാപ്രചാരത്തിന്നും വിദ്യാഭിവൃദ്ധിക്കും വേണ്ടുന്ന എല്ലാ ഉത്സാഹങ്ങളും ചെയ്ത ഈ മഹാരാജാവിന്റെ കാലത്തായിരുന്നു, കാളിദാസൻ, വരാഹമിഹിരൻ, അമരസിംഹൻ മുതലായ പ്രസിദ്ധ വിദ്വാന്മാരൊക്കെ ജീവിച്ചിരുന്നതു്. ഇനി ഈ വിക്രമാദിത്യൻ ഏതുകാലം ജീവിച്ചിരുന്നു എന്നാണു നിൎണ്ണയിക്കാനുള്ളതു്.

സത്രുഞ്ജയമാഹാത്മ്യത്തിൽ, വിക്രമാദിത്യൻ ശാകവൎഷം 466-ൽ, എന്നുവെച്ചാൽ ക്രിസ്ത്വാബ്ദം 544-ൽ സിംഹാസനാരോഹണം ചെയ്തു എന്നു പ്രസ്താവിച്ചുകാണുന്നു. എന്നു തന്നെയല്ല, 'ധന്വന്തരിക്ഷപണകാമരസിംഹശംകു' എന്നാദിയായ ശ്ലോകംകൊണ്ടു് അമരസിംഹൻ, വരാഹമിഹിരൻ, കാളിദാസൻ ഇവരൊക്കെ വിക്രമാദിത്യന്റെ സദസ്യന്മാരാണെന്നും വരുന്നു. ബുദ്ധഗയയിൽ കാണുന്ന മഹാക്ഷേത്രം അമരസിംഹൻ ഉണ്ടാക്കിയതാണെന്നും, ആയതു് ഉദ്ദേശം ക്രിസ്ത്വാബ്ദം 400—600, ഈ കൊല്ലങ്ങൾക്കിടയിൽ പണികഴിഞ്ഞതായിരിക്കണമെന്നും അനേക യോഗ്യന്മാർ തീർച്ചപ്പെടുത്തിയിരിക്കുന്നു. വരാഹമിഹിരൻ ഉദ്ദേശം 505-ൽ ജനിച്ചു എന്നും, 587-ൽ മരിച്ചു എന്നും കേൾക്കുന്നുണ്ടു്. അഞ്ചാം ശതവൎഷത്തിന്നുമുമ്പെ പ്രാകൃതഭാഷ സാധാരണയായി അധികം നടപ്പില്ലാത്തതുകൊണ്ടു, വരരുചിയുടെ പ്രാകൃതവ്യാകരണം അഞ്ചാമത്തേയൊ ആറാമത്തെയൊ ശതവൎഷത്തിനുമുമ്പായി ഉണ്ടാക്കിയതല്ലെന്നു തീർച്ചപ്പെടുത്താം. കാളിദാസന്റെ കൃതികളിൽനിന്നും, അദ്ദേഹം ഏതാണ്ടു് അക്കാലങ്ങളിൽ ജീവിച്ചിരുന്നു എന്നു് ഊഹിപ്പാൻ മാൎഗ്ഗമുണ്ടു്. കാളിദാസന്റെ അനന്തരജീവികളായ ഭാരവി, ദണ്ഡി, ബാണൻ, സുബന്ധു, ഭൎത്തൃഹരി, ഭവഭൂതി എന്നിവർ ആറും എട്ടും ശതവൎഷങ്ങൾക്കു മദ്ധ്യേ ജീവിച്ചിരിക്കാനേ എടയുള്ളു. സുബന്ധുവിന്റെ പ്രധാന കൃതിയായ വാസവദത്തത്തിൽ സംഗതിവശാൽ, "ഇപ്പോൾ യശോമാത്രശരീരശേഷനായ വിക്രമാദിത്യൻ മരിച്ചു് അധികകാലം കഴിയുന്നതിനുമുമ്പെ" * * * *

എന്നൊക്കെ പ്രസ്താവിച്ചിട്ടുണ്ടെന്ന് ഈശ്വരചന്ദ്രവിദ്യാസാഗരൻ സംഗതിവശാൽ ഒരേടത്തു പ്രസംഗിച്ചിട്ടുണ്ട്. ഈ വക അനേക സംഗതികൾകൊണ്ടും, വിക്രമാദിത്യന്റെ സദസ്യന്മാരാണെന്നു പ്രസിദ്ധന്മാരായ കാളിദാസപ്രഭൃതികളും അവരുടെ ശേഷം ഉണ്ടായിരുന്ന പ്രധാന കവികളും ജീവിച്ചിരുന്ന കാലം ഏതാണ്ടു ഖണ്ഡിതമായി നിർണ്ണയിക്കാൻ സാധിക്കുന്നതിനാലും, ശാഖന്മാരെ തച്ചോടിച്ച പരാക്രമശാലിയായ പ്രസിദ്ധ വിക്രമാദിത്യൻ വാണിരുന്നതു് അഞ്ചാമത്തേയൊ ആറാമത്തേയൊ ശതവർഷത്തിലായിരിക്കണമെന്നു തീർച്ചയായും പറയാവുന്നതാണ്.

'ധന്വന്തരിക്ഷപണകാമരസിംഹശംകു' എന്നാദിയായ ശ്ലോകം, ജ്യോതിർവ്വിദാഭരണത്തിൽ ഉള്ളതാണെന്നു പറയുന്നു. ഈ കൃതി, കാളിദാസന്റേതാണെന്നു ചിലർ തെററായി ധരിച്ചുപോയിട്ടുണ്ട്. ഈ ഗ്രന്ഥം വളരെ പൌരാണികമല്ലാത്തതുകൊണ്ട് അതിൽ കാണുന്ന ഈ ശ്ലോകവും അപ്രാചീനമാണെന്നു ചിലർ വ്യവഹരിക്കുന്നുണ്ട്. എന്നാൽ ധന്വന്തരി മുതലായ മഹാന്മാരെപ്പററിയുള്ള ഈ ഐതിഹ്യം വളരെ പ്രാചീനമാണെന്നു കാണിക്കേണ്ടതിന്നു പ്രബലമായ ഒരു സംഗതികൂടി പ്രസ്താവിക്കാം. ബുദ്ധഗയാ എന്ന സ്ഥലത്തുള്ള ഒരു ശിലാരേഖയിൽ, "ലോകവിശ്രുതനായ വിക്രമാദിത്യമഹാരാജാവിന്റെ സദസ്യന്മാരായി "നവരത്നാനി" എന്ന വിശേഷനാമസംകേതിതന്മാരായി ഒമ്പതു വിദ്വാന്മാരുണ്ടായിരുന്നു" എന്നു കാണുന്നതുകൊണ്ടും, ഈ ശിലയിൽ കൊത്തിയ 948-ാമതിനു ശരിയായ ഒരു കൊല്ലമാണെന്നറിയുന്നതുകൊണ്ടും, മേൽ പ്രസ്താവിച്ച വിദ്വാന്മാരെപ്പററിയുള്ള ഈ ഐതിഹ്യം പണ്ടുപണ്ടേ ഉള്ളതാണെന്നുള്ളതിന്നു യാതൊരാക്ഷേപവുമില്ല.

ക്രിസ്ത്വാബ്ദം 637-ൽ കൊത്തിയ ഒരു ശിലാരേഖയിൽ, കിരാതാർജ്ജുനീയം ഉണ്ടാക്കിയ ഭാരവിയുടേയും കാളിദാസന്റേയും പേരുകൾ കാണുന്നുണ്ട്. പക്ഷേ, ഭാരവി വിക്രമാദിത്യന്റെ സദസ്യന്മാരുടെ കൂട്ടത്തിലുള്ള ഒരു കവിയല്ലാത്തതുകൊണ്ട് അദ്ദേഹം, വിക്രമാദിത്യൻ, കാളിദാസൻ മുതലായവരുടെ സമാനകാലീനനായില്ലെങ്കിലും, ആറാം ശതവർഷത്തിലാണു ജീവിച്ചിരുന്നതെന്നു സ്പഷ്ടപ്പെടുന്നു.

ആൎയ്യഭട്ടൻ, വരാഹമിഹിരൻ, ബ്രഹ്മഗുപ്തൻ എന്നീ മൂന്നു പേരെപ്പററി അല്പം മുമ്പെ പ്രസ്താവിച്ചവല്ലൊ. ആയുൎവ്വേദവിചക്ഷണനായ ധന്വന്തരിയെപ്പററി ദണ്ഡി തന്റെ ദശകുമാരചരിതത്തിൽ, പ്രസ്താവിച്ചിട്ടുണ്ടു്. വേതാളഭട്ടൻ, നീതിപ്രദീപം എന്നതിന്റെ കൎത്താവും, വരരുചി വലിയ വൈയ്യാകരണനുമായിരുന്നു. ഘടകൎപ്പരൻ, ശംകു, ക്ഷപണകൻ ഈ മൂന്നാളുകളുടെ കൃതികളായി ഇപ്പോഴ് യാതൊന്നും കാണാത്തതുകൊണ്ടു്, അവർ അക്കാലം മഹായോഗ്യന്മാരായിരിക്കാമെന്നു് ഊഹിക്കാനേ വഴിയുള്ളൂ. ഇവരെ കൂടാതെ കാളിദാസന്റെ സമാനകാലീനന്മാരായി, മേഘദൂതം പതിനാലാം ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ, മല്ലിനാഥൻ രണ്ടു കവികളുടെ പേർ പറഞ്ഞിട്ടുണ്ടു്. ഇതിൽ ദിങ്നാഗാചാൎയ്യൻ ആ മഹാകവിയുടെ പ്രതിപക്ഷനും, തന്റെ സഹാദ്ധ്യായിയായ നിചുലൻ അദ്ദേഹത്തിന്റെ സ്നേഹിതനുമാണെന്നല്ലാതെ അവരെപ്പററി വേറെ വിശേഷിച്ചൊന്നും അറിവില്ല.

വിക്രമാദിത്യന്റെശേഷം രാജാവായതു പ്രതാപശീലനാണു്. അദ്ദേഹത്തിന്റെ കാലത്തു യോഗ്യന്മാരായ വിദ്വാന്മാരാരും ഉണ്ടായിട്ടില്ല. അദ്ദേഹത്തിന്റെ പിന്നീടാണു രാജ്യവൎദ്ധനൻ മഹാരാജാവായതു്. അതിൽ പിന്നെ കുമാരരാജനെന്നു പ്രസിദ്ധനായ ഹൎഷവൎദ്ധനൻ രാജാവായി. ഇദ്ദേഹം തന്റെ പാണ്ഡിത്യവും ബുദ്ധിശക്തിയുംകൊണ്ടു, വിക്രമാദിത്യനെപ്പോലെതന്നെ; പ്രഖ്യാതനായ ഒരു മഹാരാജാവായിരുന്നു. നാഗാനന്ദവും രത്നാവലിയും ഹൎഷവൎദ്ധനന്റെ കൃതികളാണെന്നു ഘോഷിക്കുന്നുണ്ടു്. വാസ്തവത്തിങ്കൽ രത്നാവലി അദ്ദേഹത്തിന്റെ സദസ്യന്മാരിൽ പ്രധാനിയും കാദംബരിയുടെ കൎത്താവുമായ ബാണഭട്ടൻ ഉണ്ടാക്കിയതായിരിപ്പാനേ സംഗതിയുള്ളൂ. ബാണൻ ഈ രാജാവിനെപ്പററി ഹൎഷചരിതം എന്നു പേരായ ഒരു കൃതി ഉണ്ടാക്കീട്ടുണ്ടു്.

ദശകുമാരചരിതകൎത്താവായ ദണ്ഡി, കാളിദാസനെക്കുറിച്ചു പലപ്പോഴും പ്രസ്താവിച്ചതുകൊണ്ടു് ആ കവി കാളിദാസന്റെ ശേഷവും ബാണഭട്ടനു മുമ്പായും ജീവിച്ചിരിക്കണമെന്നാണു് ഊഹിക്കേണ്ടതു്. വാസവദത്ത എന്ന ഗ്രന്ഥം

എഴുതിയ സുബന്ധു, ബാണഭട്ടന്റെ സമാനകാലീനനായിരുന്നു. ഈ ബാണൻ മയൂരശതകം ഉണ്ടാക്കിയ മയൂരന്റെ ജാമാതാവാണു്.

നീതിശതകം, ശൃംഗാരശതകം, വൈരാഗ്യശതകം എന്നീ ശതകത്രയങ്ങളുടെ കർത്താവായ ഭർത്തൃഹരി 650-ാമാണ്ടിൽ മരിച്ചു എന്നറിയുന്നതുകൊണ്ടു് അദ്ദേഹം ഹർഷവർദ്ധനന്റെ സമാനകാലീനനായിരിക്കണം.

കന്ദപ്പൻ, വിദ്യാവിനോദൻ, ശ്രീധരസ്വാമി മുതലായ മഹാപ്രസിദ്ധന്മാരായ വ്യാഖ്യാതാക്കന്മാരുടെ പക്ഷം, ഭട്ടികാവ്യം ഭർത്തൃഹരി കൃതിയാണെന്നാകുന്നു.

"കാശ്യപഗോത്രസംഭവനായി ശ്രീകണ്ഠനെന്ന വിശേഷനാമമുള്ളവനായി തർക്കവ്യാകരണമീമാംസാതത്വജ്ഞനായി ജതുകർണ്ണീപുത്രനായി ഭവഭൂതി എന്നു പ്രസിദ്ധനായ" കവി, വിദർഭരാജ്യ (ബീറാർ)ത്തിൽ ജനിച്ചു. ഇദ്ദേഹം യശോവർമ്മരാജാവിന്റെ സമാനകാലീനനായിരുന്നു. കാശ്മീരരാജാവായ ലളിതാദിത്യന്റെ കൂനിച്ചു കാശ്മീരിൽപോയി താമസിച്ചിരുന്ന ഈ കവിയുടെ ശേഷം, കുറെ കാലത്തേക്കു പ്രസിദ്ധന്മാരായ കവികളാരുംതന്നെ ഉണ്ടായിട്ടില്ല. അതുപോലെതന്നെ ബ്രഹ്മഗുപ്തന്റെ ശേഷം 1114-ൽ ഭാസ്കരാചാര്യന്റെ ജനനംവരെ ജ്യോതിശ്ശാസ്ത്രത്തിൽ മഹാസമർത്ഥന്മാരായി ആരുംതന്നെ ഉണ്ടായിരുന്നില്ല. ഭാസ്കരാചാര്യൻ സിദ്ധാന്തശിരോമണി എന്ന ഗ്രന്ഥം ഉണ്ടാക്കിയതു് 1150-ലാണെന്നറിയുന്നു. ഇതിൽ ബീജഗണിതം, ലീലാവതി, ഗോളാദ്ധ്യായം മുതലായ ഭാഗങ്ങളൊക്കെ ഇംഗ്ലീഷിൽ സംക്രമിക്കപ്പെട്ടിട്ടുണ്ടു്.

ഗീതഗോവിന്ദം ഉണ്ടാക്കിയ ജയദേവൻ പന്ത്രണ്ടാം നൂറ്റാണ്ടിൽ ജീവിച്ചതായി അറിയുന്നു.

ഇപ്പഴ് സാധാരണ എല്ലാവരും വായിച്ചുവരുന്നതായ മാഘന്റെ ശിശുപാലവധവും ശ്രീഹർഷന്റെ നൈഷധവും പതിനൊന്നും പന്ത്രണ്ടും നൂറ്റാണ്ടുകളിൽ ഉണ്ടാക്കിയതാണു്. മാഘൻ ഭാരവിയുടെ അച്ഛനാണെന്നു ചിലര് തെററായി ധരിച്ചിട്ടുണ്ടു്. ഭോജപ്രബന്ധത്തിൽ മാഘൻ ധാരാരാജ്യത്തിലെ രാജാവായ ഭോജന്റെ സമാനകാലീനനാണെന്നു പറയുന്നു.

തല്ക്കാലം ഇത്രയും പ്രസ്താവിച്ച് ഇനി പൌരാണികകാലത്തെ ഓരോ സ്ഥിതികളെപ്പററിയും മററും സംക്ഷേപിച്ചു പറയാം.

## പൌരാണികകാലത്തെ പരിഷ്കാരസ്ഥിതി.

കാളിദാസപ്രഭൃതികളായ മഹാകവികളുടെ അനശ്വരമായ കൃതികളിൽനിന്ന് അക്കാലങ്ങളിലെ ജനങ്ങളുടെ സ്ഥിതി ഏതൊരു നിലയിലായിരുന്നു എന്ന് ഇപ്പോൾ ഏകദേശമെങ്കിലും മനസ്സിലാക്കാനായി ധാരാളം ലക്ഷ്യങ്ങളുണ്ട്. കാളിദാസൻെറ സമാനകാലീനനായിരുന്ന പ്രസിദ്ധനായ വിക്രമാദിത്യൻ മുതലായ മഹാരാജാക്കന്മാരൊക്കെ എങ്ങിനെ കാലക്ഷേപം ചെയ്തു എന്നും, അവരുടെ നടപ്പും മററും ഏതുവിധത്തിലായിരുന്നു എന്നും ആ മഹാകവിയുടെ പ്രധാന കൃതിയായ ശാകുന്തളം സൂക്ഷ്മത്തോടെ വായിച്ചുനോക്കിയാൽ അറിയാവുന്നതാണ്. ഇക്കാലത്തെ ചില മഹാരാജാക്കന്മാരുടെ മാതിരി അക്കാലങ്ങളിലും രാജാക്കന്മാര് വല്ലടിക്കിലും എഴുന്നെള്ളുന്നതു വളരെ ആഘോഷത്തോടെതന്നെ ആയിരുന്നു എന്നുള്ളതിന്നു യാതൊരു സംശയവുമില്ല. അന്നത്തെ കാലം, രാജാക്കന്മാരൊക്കെ നല്ല മെയ്യഭ്യാസമുള്ളവരാകകൊണ്ടു അവക്കു നായാട്ടിലും മററും വളരെ ഭ്രമമുണ്ടായിരുന്നു. രാജ്യകാര്യം അധികവും മന്ത്രിമാരാണു നോക്കാറ്. രാജാക്കന്മാര് തമ്മിൽ യുദ്ധം ഉണ്ടായാൽ അവർതന്നെ പോക്കളത്തിൽ പോയി മററുള്ള ഭടന്മാരുടെ കൂട്ടത്തിൽ ചേൎന്നു യുദ്ധംചെയ്യുന്നതിനും മററും യാതൊരു മടിയും ഉണ്ടായിരുന്നില്ല. നായാട്ടിനു പോകുമ്പോൾ പലപ്പോഴും ചതുരംഗസേന കൂടിയാണു യാത്ര. രാജാക്കന്മാരുടെ സദസ്യന്മാരായി രാജധാനികളിൽ തന്നെ അനേക വിദ്വാന്മാരെ താമസിപ്പിക്കാറുണ്ട്. പൂൎവ്വകാലങ്ങളിൽ ബിലാത്തിയിലെ ചില രാജാക്കന്മാരുടെ മാതിരി നേരംപോക്കിന് എല്ലായ്പോഴും ഒരു നമ്മസചിവൻ കൂടിച്ചുതന്നെ ഉണ്ടായിരിക്കും. ഇങ്ങിനെ നേരംപോക്കിനുവേ

ങ്ങി കൊണ്ടുനടക്കുന്ന നടവിടയുത്തഗായകന്മാരിൽ ഒരാളെയാണു സംസ്കൃതനാടകങ്ങളിൽ വിദൂഷകൻ എന്നു വിളിച്ചുവരുന്നതു്. വിദൂഷകൻ സാധാരണയായി ഭോജനപ്രിയനായ ഒരു ബ്രാഹ്മണനായിരിക്കും. തന്റെ രസികത്വംകൊണ്ടും വിഡ്ഢിത്തങ്ങൾകൊണ്ടും എല്ലായ്പ്പോഴും രാജാക്കന്മാരുടെ മനസ്സു മുഷിപ്പിക്കാതെ അവരുടെ ഒന്നിച്ചു നടക്കുക മാത്രമേ അവർക്കു പ്രവൃത്തിയുള്ളു. രാജധാനിയിൽ രാവും പകലും കാവല്ക്കാരായി പട്ടാളക്കാരെ പാർപ്പിക്കാറു പതിവുണ്ടു്. കോവിലകങ്ങളിലെ പരിചാരകപ്രവൃത്തി അധികവും സ്ത്രീകളായിരുന്നു. ഇവര് സാധാരണ പ്രായാധിക്യമുള്ള ഒരു കഞ്ചുകിയുടെ കീഴിലാണു്.

കഥാസരിത്സാഗരത്തിലെ കഥകൾ വിശ്വസിക്കയാണെങ്കിൽ, ഉജ്ജയിനിയിലെ മഹാരാജാവു് നീചകുലത്തിൽനിന്നും സുന്ദരികളെ ഭാര്യമാരായി സ്വീകരിച്ചിരുന്നു എന്നു ഗ്രഹിക്കാം. ഈ രാജാവിന്റെ ഭാര്യമാരിൽ ഒരുവളായിരുന്ന മദനസുന്ദരിയുടെ അച്ഛൻ ഒരു കാട്ടാളരാജാവായിരുന്നുപോൽ. ഇതുകൂടാതെ ഈ മഹാരാജാവുതന്നെ മലയപുരത്തിലെ രാജാവിന്റെ പുത്രിയായ മലയവതിയേയും ബങ്കാളദേശത്തിലെ ഒരു രാജകന്യകയായ കലിംഗസേനയേയും വിവാഹം ചെയ്തിട്ടുണ്ടു്. അതുകൊണ്ടു് അക്കാലങ്ങളിലും രാജാക്കന്മാർക്കു് അനേക ഭാര്യാവിവാഹകർത്തൃത്വം ഉണ്ടെന്നു വരുന്നു. ചിലപ്പോൾ പട്ടമഹിഷിയുടെ സുന്ദരിമാരായ സഖിമാരായിട്ടും സംസർഗ്ഗം ചെയ്യാറുണ്ടത്രെ. ഇങ്ങിനെ "ഭൂരികളത്രസംഗ്രഹമുണ്ടെങ്കിലും" കുലത്തിനു പ്രതിഷ്ഠകളായി ഒന്നുമാത്രമേ ഉള്ളു. രാജ്യാധികാരത്തിനുള്ള അവകാശം അങ്ങിനെയുള്ള ഭാര്യയിൽ ഉണ്ടാവുന്ന സന്താനങ്ങൾക്കു മാത്രമാണു്. രാജാക്കന്മാർക്കു പലപ്പോഴും അനേക ഭാര്യമാരുള്ളതുകൊണ്ടു കോവിലകങ്ങളിൽ കൂട്ടവും കുറിയും അന്തച്ഛിദ്രവും ഉണ്ടാകുന്നതു് ആശ്ചര്യമല്ല.

പണ്ടത്തെ കാലം, ഇപ്പഴത്തെ മാതിരി സ്ത്രീകളെ അടച്ചുപൂട്ടാറൊന്നുമില്ലെങ്കിലും രാജസ്ത്രീകൾക്കും അവരുടെ സഖികൾക്കും സുഖമായിരിക്കേണ്ടതിന്നു വെവ്വേറെ കെട്ടിടങ്ങളുണ്ടാ

യിരുന്നു. തങ്ങൾക്ക് അപരിചിതന്മാരായ ദുഷ്യന്തനേയും ജീമൂതവാഹനനേയും യദൃച്ഛയാ കണ്ടപ്പോൾ ശകുന്തളയോ മലയവതിയോ ഓടി ഒളിക്കുന്നൊന്നുമില്ല. യൌവനയുക്തയായിരിക്കുന്ന മലയവതി ഉത്സവദിവസം ആനപ്പുറത്തു കയറി പട്ടണത്തിൽകൂടിയാണ് അമ്പലത്തിൽ പോയതു്. പിന്നീട്ട തന്റെ ഭർത്താവായിരുന്ന പുരുഷനെ ആദ്യം കണ്ടു സംസാരിച്ചതും അവിടുന്നായിരുന്നു വരരുചിയുടെ മാതാവു തന്റെ ഗൃഹത്തിൽ ഭർത്താവില്ലാത്ത സമയം, അതിഥികളായി രണ്ടു ബ്രാഹ്മണര് വന്നപ്പോൾ അവക്കു വേണ്ടുന്ന ഉപചാരം ചെയ്തു് അവരോടു യഥോചിതം സംസാരിച്ചിരുന്നു എന്നു കഥാസരിത്സാഗരത്തിലെ ഒന്നാമത്തെ ലംബകത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. മൃച്ഛകടിയിൽ ചാരുദത്തന്റെ സുശീലയായ ഭാര്യ തന്റെ ഭർത്താവിന്റെ സ്നേഹിതനായ മൈത്രേയനുമായി ധാരാളം കുശലപ്രശ്നം ചെയ്തു എന്നു കാണുന്നു. ഇതുകൂടാതെ കാദംബരി, നാഗാനന്ദം, രത്നാവലി മുതലായ എല്ലാ പ്രധാനാകൃതികളിൽനിന്നും നായികമാര് തങ്ങളുടെ ഭർത്താക്കന്മാരോടു പലപ്പോഴും വെളിവായി സംസാരിക്കാറുണ്ടെന്നു ഗ്രഹിക്കാവുന്നതാണ്.

വിവാഹം സാധാരണയായി ദമ്പതിമാരുടെ മാതാപിതാക്കന്മാരാണ് ആലോചിച്ചു നിശ്ചയിക്കാറ്. ശൈശവവിവാഹം വളരെ ദുല്ലഭമായിരുന്നു. ഭവഭൂതിയുടെ മാലതി, പ്രായം കഴിഞ്ഞിട്ടും ഒരു കന്യകയത്രെ. മാളവിക, മലയവതി, രത്നാവലി ഇവക്കെല്ലാം പ്രായം തികഞ്ഞ വിവാഹമുണ്ടായിട്ടുള്ളൂ. വിവാഹസമ്പ്രദായം ഏകദേശം മുഴുവനും ഇപ്പോൾ നടപ്പുള്ള മാതിരിയിലാണ്.

സ്ത്രീകൾക്ക് എഴുതാനും വായിക്കാനും ധാരാളം വശമുണ്ടായിരുന്നു. മൃച്ഛകടിയിൽ മൈത്രേയൻ, സ്ത്രീകൾ സംസ്കൃതം സംസാരിക്കുന്നതിനെപ്പററിയും മററും പരിഹാസമായി പറഞ്ഞിട്ടുണ്ടെങ്കിലും, സ്ത്രീകൾ അക്കാലങ്ങളിൽ സംസ്കൃതം വായിക്കാറുണ്ടെന്നു് അതുകൊണ്ടുതന്നെ ദൃഷ്ടാന്തപ്പെടുന്നു. അക്കാലങ്ങളിലും സ്ത്രീകൾ പാട്ടു് അഭ്യസിക്കാറുണ്ടെന്നും, ചിലക്കു സംഗീതത്തിൽ നല്ല വാസനയുണ്ടായിരുന്നു എന്നും

കാണാം. നാഗാനന്ദത്തിൽ മലയവതി വളരെ വിശേഷമായി ഗാനം ചെയ്തു എന്നു പ്രസ്താവിച്ചിട്ടുണ്ട്. ചിത്രമെഴുത്തിലും സ്ത്രീപുരുഷന്മാര് ഒരുപോലെ പരിശ്രമിക്കാറുണ്ടെന്നുള്ളതിന് അനേക ദൃഷ്ടാന്തങ്ങളുണ്ട്.

ഗൃഹച്ഛിദ്രം, രാഗദ്വേഷം, ബന്ധുക്കൾ തമ്മിലുള്ള കലഹം മുതലായതൊക്കെ ഇന്നേപ്പോലെതന്നെ അന്നും ധാരാളമുണ്ടായിരുന്നു എന്നു കഥാസരിത്സാഗരം വായിച്ചുനോക്കിയാലറിയാവുന്നതാണ്. സൗഹൃദവും ശത്രുതയുമായുള്ള ബന്ധമത്സരം പൌരാണികകാലത്തും ലേശം കുറവുണ്ടായിരുന്നില്ല. പുനർവ്വിവാഹം കേവലം നിഷിദ്ധവുമായിരുന്നില്ല. കഥാസരിത്സാഗരത്തിൽ കരേടത്തു മാളവദേശക്കാരനായ ഒരാളുടെ മകൾ ഓരോ ഭർത്താക്കന്മാരുടെ മരണശേഷം വഴിക്കുവഴിയായി പതിനൊന്നു ഭർത്താക്കന്മാരെ സ്വീകരിച്ചു എന്നും, ഒടുക്കത്തെ ആൾ മരിച്ചപ്പോൾ പിന്നേയും വിവാഹത്തിനു വട്ടംകൂട്ടിയ സമയം "കല്ലുംകൂടി ചിരിച്ചുപോയതുകൊണ്ട്" പ്രപഞ്ചസുഖം കേവലം ഉപേക്ഷിച്ചു സന്യസിച്ചു എന്നു പറഞ്ഞിട്ടുണ്ട്.

ഉടന്തടി ചാടുന്ന സമ്പ്രദായം അന്നു നടപ്പുണ്ടായിരുന്നു എന്നു വരാഹമിഹിരന്റെ ഒരു കൃതിയിൽ അതിനെപ്പററി ശ്ലാഘിച്ചു പറഞ്ഞതുകൊണ്ടുതന്നെ തീച്ചപ്പെടുത്താം. എന്നാൽ, അന്ന് അഗ്നിപ്രവേശം ചെയ്തു മരിക്കുന്നതു വിധവകൾ മാത്രമാണെന്നു വിചാരിച്ചുകൂടാ. മാലതീമാധവത്തിൽ പുത്രദുഃഖംകൊണ്ടു മാലതിയുടെ അച്ഛൻ തീയിൽചാടാനായി ആരംഭിച്ചിരുന്നു. മൃച്ഛകടിയിൽ ചാരുദത്തന്റെ ഭാര്യയും, നാഗാനന്ദത്തിൽ ജീമൂതവാഹനന്റെ മാതാപിതാക്കന്മാരും ഭാര്യയും, അഗ്നിയിൽ പ്രവേശിക്കാനായി നിശ്ചയിച്ചതുകൊണ്ടു ഭർത്തൃവിയോഗംകൊണ്ടു മാത്രമേ ഇങ്ങിനെ ആത്മഹത്യ ചെയ്യാറുള്ളു എന്നു തീച്ചപ്പെടുത്താൻ പാടുണ്ടെന്നു തോന്നുന്നില്ല.

അക്കാലങ്ങളിലൊക്കെ ഇന്ത്യയിൽ എല്ലാംകൊണ്ടും പ്രധാനമായ പട്ടണം ഉജ്ജയിനിയായിരുന്നു. മേഘസന്ദേശത്തിൽ യക്ഷൻ മേഘത്തോട്—

വക്രഃ പന്ഥാ യദപി ഭവതഃ
പ്രസ്ഥിതസ്യോത്തരാശാം
സൌധോത്സംഗപ്രണയവിമുഖോ
മാ സ്മ ഭൂരുജ്ജയിന്യാഃ
വിദ്യുദ്ദാമസ്ഫുരിത ചകിതൈ-
സ്തത്ര പൌരാംഗനാനാം
ലോലാപാംഗൈൎയ്യദി ന രമസേ
ലോചനൈൎവ്വഞ്ചിതോസി.

എന്നു പറഞ്ഞതിനു മതിയായിട്ടുള്ള കാരണമുണ്ടായിരിക്കണമെന്നു്, എത്രയോ ശതാബ്ദങ്ങൾ കഴിഞ്ഞിട്ടും, പട്ടണം ചെന്നുകണ്ടു് അതിന്റെ പണ്ടത്തെ മഹിമ അറിഞ്ഞവർ പ്രസ്താവിച്ചിട്ടുണ്ടു്.

ചൂതാട്ടം അന്നും ധാരാളമായിരുന്നു എന്നു മൃച്ഛകടിയിലെ രണ്ടാമങ്കം വായിച്ചാലറിയാവുന്നതാണു്. അക്കാലങ്ങളിലും നീചന്മാരായ ജനങ്ങൾ ചാരായക്കടയിൽ പോകാറുണ്ടെന്നു ശാകുന്തളത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. മററുള്ളവരും കേവലം മദ്യപിക്കാറില്ലെന്നു പറഞ്ഞുകൂട. മദ്യപാനംകൊണ്ടുണ്ടാവുന്ന ആനന്ദത്തെപ്പററി ഭാരവി ഒരു സൎഗ്ഗം മുഴുവനേ വൎണ്ണിച്ചിട്ടുണ്ടു്. കാളിദാസന്റെയും മാഘന്റെയും കൃതികളിൽനിന്നു സ്ത്രീകളും മദിരാസ്വാദം ചെയ്യാറുണ്ടെന്നു വരുന്നുണ്ടു്.

കളവും വ്യഭിചാരവും അന്നും ധാരാളമുണ്ടായിരുന്നു. ശൂദ്രകൻ എന്ന രാജാവിന്റെ കൃതിയാണെന്നു പറഞ്ഞുവരുന്നതായ മൃച്ഛകടി എന്ന പ്രസിദ്ധനാടകം സൂക്ഷ്മത്തോടെ വായിച്ചുനോക്കുന്നതായാൽ അക്കാലങ്ങളിലുള്ള ജനങ്ങളുടെ സ്ഥിതി ഏതാണ്ടു മുഴുവനേ മനസ്സിലാക്കാം.

## ഗദ്യകാവ്യം.

യൂറോപ്പു മുതലായ അതിദൂരങ്ങളായ ഓരോ ദേശാന്തരങ്ങളിലുള്ള കാവ്യശാസ്ത്രാദികളെക്കാൾ പണ്ടുപണ്ടേ വളരെ പ്രശസ്തി ഉണ്ടായിരുന്നതു്, അനേകം സാരോപദേശങ്ങൾ അട

ങ്ങിയതും, എത്രയൊ വിനോദകരങ്ങളുമായ നമ്മുടെ കഥകൾ
ക്കാകണെന്നുള്ളതു പ്രസിദ്ധമാണല്ലൊ. ഇപ്പോൾ യൂറോപ്പിലെ
എല്ലാ ഭാഷകളിലും സംക്രമിക്കപ്പെട്ടു കാണുന്ന മിക്ക കെട്ടുക
ഥകളുടേയും ജന്മഭൂമി ഈ ഭാരതഖണ്ഡമാണെന്നു പലേ പ
ണ്ഡിതന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ടു്.

സംസ്കൃതത്തിൽ സാമാന്യമെങ്കിലും പരിചയമുള്ള ബാ
ലന്മാൎക്കുപോലും സുഗമമായി മനസ്സിലാവത്തക്കവിധം ഗദ്യ
രീതിയിൽ സരസമായി എഴുതീട്ടുള്ള പഞ്ചതന്ത്രത്തിലെ കഥ
കളെല്ലാം ഇങ്ങിനെ ഒന്നായി കൂട്ടിച്ചേൎക്കുന്നതിനു്, എത്രയോ
ശതാബ്ദങ്ങൾക്കു മുമ്പെതന്നെ, ആയതു നമ്മുടെ രാജ്യത്തിൽ
നടപ്പായിരിക്കാനിടയുണ്ടു്. നമ്മൾ വായിച്ചുവരുന്ന സം
സ്കൃതപഞ്ചതന്ത്രം ഏകദേശം ആയിരത്തിനാനൂറു കൊല്ലങ്ങൾ
ക്കുമുമ്പാണു പാൎസിഭാഷയിൽ തൎജ്ജമചെയ്തിട്ടുള്ളതു്. പാൎ
സിഭാഷയിൽനിന്നാണു് അറബിഭാഷയിലാക്കിയതു്. അ
തിൽപിന്നെ യവനഭാഷയിൽ സംക്രമിക്കപ്പെട്ടു. അതിന്റെ
ശേഷമാണു യൂറോപ്പിലെ എല്ലാം ഭാഷയിലും നടപ്പായതു്.
അതുകൊണ്ടു ലോകത്തിലുള്ള സകല ബാലന്മാരേയും ഒരുപോ
ലെ രസിപ്പിക്കുന്നതും മനോഹരകഥകൾ അടങ്ങിയതുമായ
ഈ കൃതി ഒരു ഹിന്തുവിന്റേതാണെന്നു് അറിയുന്നതു നമുക്കു്
എത്രമാത്രം ആനന്ദപ്രദമായിരിക്കുമെന്നു വിശേഷിച്ചു പറയേ
ണ്ടതില്ലല്ലൊ.

ഏകദേശം ആയിരത്തിമുന്നൂറു കൊല്ലംമുമ്പാണു ദണ്ഡി
ദശകുമാരചരിതം എന്ന പ്രസിദ്ധമായ കൃതി ഉണ്ടാക്കിയതു്.
ഇതിലെ ഗദ്യരീതിക്കു മുമ്പത്തേക്കാൾ കുറെക്കൂടി പരിഷ്കാരമു
ണ്ടായിട്ടുണ്ടെന്നു ദശകുമാരചരിതത്തിന്റെ ഏതുഭാഗം നോ
ക്കിയാലും അറിയാവുന്നതാണു്. അലങ്കാരം ധാരാളം പ്ര
യോഗിച്ചിട്ടുണ്ടെങ്കിലും ബാണഭട്ടന്റെ "കാദംബരിയോടു" സ
ദൃശീകരിപ്പാൻ അതിൽ യാതൊന്നുമില്ലെന്നുതന്നെ പറയാം.

ഈ ബാണൻ രത്നാവലിയുടേയും ഹൎഷചരിതത്തിന്റേ
യും കൎത്താവാണെന്നു മുമ്പൊരിക്കൽ പറഞ്ഞിട്ടുണ്ടല്ലൊ. ഈ
മഹാകവിയുടെ അമ്മയുടെ പേരു് രാജ്യദേവി എന്നാണു്.
ബാണന്റെ പിതാവായ ചിത്രഭാനു മരിക്കുമ്പോൾ ഈ കവി

ക്ക പതിന്നാലുവയസ്സു പ്രായമേ ഉണ്ടായിരുന്നുള്ളു. ഭദ്രനാരായണൻ, ഈശാനൻ, മയൂരൻ മുതലായ മഹാവിദ്വാന്മാരൊക്കെ ബാണകവിയുടെ സബ്രഹ്മചാരികളായിരുന്നു. കാദംബരിയിലെ കഥ എത്രയും സംക്ഷേപിച്ചുപറയുന്നതായാൽതന്നെ ഈ ലേഖനം വളരെ ദീർഘിച്ചുപോകുന്നതാണ്. അതിലെ കാരോ മനോഹരസന്ദർഭങ്ങളിൽ കരുണ, അത്ഭുതം മുതലായ അനേകവിധ രസങ്ങൾ വളരെ ഭംഗിയായ്പ്പുറത്തീട്ടുണ്ട്. ഇത്ര അധികം അലങ്കാരം വേറെ ഒരാഖ്യായികയിലും കാവ്യത്തിലും പ്രയോഗിച്ചുകാണുന്നില്ല.

സുബന്ധു എന്ന കവിയും ഹർഷവർദ്ധനൻ എന്ന പ്രസിദ്ധനായ മഹാരാജാവിന്റെ സദസ്യന്മാരിൽ മുഖ്യനായിരുന്നു. ഇദ്ദേഹത്തിന്റെ പ്രധാനകൃതിയായ വാസവദത്ത എന്ന ഗ്രന്ഥം കാദംബരിയേക്കാൾ കുറെ ചെറുതാണ്. സംസ്കൃതകഥകളുടെ രീതി കാണിപ്പാനായി ഇതിലെ കഥ ചുരുക്കത്തിൽ പ്രസ്താവിക്കാം. കന്ദർപ്പകേതു എന്ന പേരായി അതികോമളനായ ഒരു രാജകുമാരൻ ലോകൈകസുന്ദരിയായ ഒരു രാജകന്യകയെ സ്വപ്നം കണ്ടു. അതിൽ പിന്നെ ഈ രാജകുമാരന് ആ സൌഭാഗ്യവതിയിൽ കലശലായ അനുരാഗമുണ്ടായുകനിമിത്തം അദ്ദേഹം കുസുമപുരത്തിലേക്കെഴുന്നള്ളി. സുന്ദരിയായ ആ യുവതിയെ കണ്ട് അവളേയുംകൂട്ടി പുഷ്കരംമാർഗ്ഗമായി വിന്ധ്യൻപർവ്വതത്തിന്റെ മുകളിൽപോയി വിശ്രമിച്ചു. രാജകുമാരന്റെ ഉറക്കം കഴിഞ്ഞു് എഴുന്നേററു നോക്കിയപ്പോൾ കന്യകയെ കാണാനില്ല. അപ്പോൾ അദ്ദേഹത്തിനു വളരെ വ്യസനമുണ്ടായി. വിരഹതാപത്തിൽ ഇനി ജീവിച്ചിരുന്നിട്ടു ഫലമില്ലെന്നു വിചാരിച്ചു് ആത്മഹത്യ ചെയ്യാനൊരുമ്പെട്ടപ്പോൾ "അങ്ങേ ആത്മദാരങ്ങളെ അന്വേഷിച്ചുനടന്നാൽ, വല്ലേടവും കാണും. പാപകരമായ ഈ കർമ്മത്തിനു് ഒരുങ്ങരുതേ" എന്നു് അശരീരിവാക്കുണ്ടായി. അതുപ്രകാരം, ഭാര്യയെ അന്വേഷിച്ചു പല ദിക്കിലും നടന്നു ബുദ്ധിമുട്ടിക്കൊണ്ടിരിക്കുമ്പോൾ ഒരു ദിക്കിൽ ആ സുന്ദരിയുടെ ആകൃതിയിൽതന്നെ ഒരു ശിലാരൂപം കണ്ടു. വേഗത്തിൽ അതിന്റെ അടുക്കൽ ചെന്നു തന്റെ കൈകൊണ്ടു ചൊത്തി

പ്പിടിച്ചപ്പോൾ ഉടനെ അതിന്ന ജീവനമുണ്ടായി. ഇങ്ങിനെ വരാനെന്താണ സംഗതി എന്നു ചോദിച്ചപ്പോൾ, കോപിഷ്ഠനായ ഒരു മുനിയുടെ ശാപംനിമിത്തം ഈവിധമെല്ലാം സംഭവിച്ചതാണെന്നും തന്റെ ഭൎത്താവു് എത്രകാലം ഈ കല്ലുതൊടുന്നുവോ അപ്പോൾ രണ്ടാമതും ചൈതന്യമുണ്ടാകുമെന്നു ശാപമോക്ഷം കൊടുത്തു എന്നും പറഞ്ഞു.

കാശ്മീരത്തിലെ രാജ്ഞിയായ സൂൎയ്യവതിയുടെ പൌത്രനായ ഹൎഷദേവനെന്ന രാജകുമാരൻ അകാലമരണത്തെ പ്രാപിച്ചതുകൊണ്ടു രാജ്ഞി വളരെ ദുഃഖിതയായിത്തീൎന്നതിനാൽ തത്രഭവതിയെ സമാശ്വസിപ്പിക്കേണ്ടതിന്നു പൈശാചിഭാഷയിൽ എഴുതപ്പെട്ടിട്ടുള്ളതും വളരെ കെട്ടുകഥകൾ അടങ്ങിയതുമായ "ബൃഹൽക്കഥ" മുഴുവനേ കാശ്മീരദേശക്കാരനായ സോമദേവൻ എന്ന പ്രസിദ്ധനായ ഒരു കവി സംസ്കൃതത്തിൽ ഭാഷാന്തരപ്പെടുത്തി. ഇതിനെയാണു് ഇപ്പോൾ അഭിജ്ഞന്മാർ "കഥാസരിത്സാഗരം" എന്നു പറഞ്ഞുവരുന്നതു്. ഇതിൽ ഭാരതഖണ്ഡത്തിലെ ഓരോ ദേശങ്ങളിലും നടപ്പുള്ള മിക്ക കഥകൾക്കും പുറമെ, ഭാരതം, രാമായണം, പഞ്ചതന്ത്രം മുതലായ പല ഗ്രന്ഥങ്ങളിൽനിന്നും അനേക കഥകൾ എടുത്തുചേൎത്തിട്ടുണ്ടു്. വേതാളത്തിന്റെയും വിക്രമാദിത്യന്റെയും കഥകൾകൂടി കഥാസരിത്സാഗരത്തിൽ ചേൎത്തുകാണുന്നുണ്ടു്. ഉജ്ജയിനിയിൽ വാണിരുന്ന വിക്രമാദിത്യന്റെ പിതാവു മഹേന്ദ്രാദിത്യനും, മാതാവു സൌമ്യദൎശനാ എന്ന പ്രസിദ്ധയായ രാജ്ഞിയുമാണെന്നു കഥാസരിത്സാഗരത്തിൽ പ്രസ്താവിച്ചിരിക്കുന്നു. വിഷമശീലനെന്ന വിശേഷനാമത്തോടുകൂടിയ ഈ വിക്രമാദിത്യൻ, മ്ലേച്ഛന്മാരുടെ ഉപദ്രവം സഹിക്കാൻ കഴിയാത്തതുകൊണ്ടു് അവരെ നശിപ്പിക്കേണ്ടതിന്നു, ദേവകൾ പ്രാൎത്ഥിച്ചതിനാൽ ജനിച്ചതാണെന്നും, അതുകൊണ്ടാണു് ആ രാജാവു മ്ലേച്ഛന്മാരുടെ ഉന്മൂലനാശം വരുത്തിയതു എന്നും അതിൽ പറയുന്നുണ്ടു്. ഇതുകൂടാതെ മുഖ്യമായിട്ടൊന്നുള്ളതു ഹിതോപദേശമാണു്. ആയതു പണ്ടത്തെ പഞ്ചതന്ത്രത്തിൽനിന്നെടുത്തെഴുതിയ ഒരു കൃതിയാണെന്നു് ഊഹിപ്പാനേ വഴിയുള്ളൂ.

# നാടകം.

ലോകവിശ്രുതനായ വിക്രമാദിത്യന്റെ കാലത്തു വൈദ്യം ഗണിതം മുതലായ അവശ്യജ്ഞേയങ്ങളായ അനേകം ശാസ്ത്രങ്ങൾക്കു മാത്രമല്ല രസവത്തരങ്ങളായ പലവിധ കാവ്യനാടകങ്ങൾക്കും വളരെ പുഷ്ടി ഉണ്ടായിട്ടുണ്ടു്. ഹിന്തുക്കൾക്കു എന്നു വേണ്ട, പരിഷ്കൃതന്മാരായ സകല ജാതിക്കാൎക്കും, ആൎയ്യഭട്ടൻ, ചരകൻ എന്നിവരേക്കാൾ ബഹുമാനമുള്ളതു കാളിദാസനേയും ഭവഭൂതിയേയുമാണെന്നുള്ളതു നിരാക്ഷേപമാണല്ലൊ. "കാളിദാസന്റെ വാക്കിനുള്ള അകൃത്രിമമായ മാധുൎയ്യത്തെ ആസ്വദിച്ചു രസിക്കാത്തവരും അതിനുള്ള അസാധാരണ സാരസ്യത്തെക്കുറിച്ചു് അല്പമെങ്കിലും വിസംവദിക്കുന്നവരുമായി ഈ ദേശത്തിലും അതിദൂരങ്ങളായ ദേശാന്തരങ്ങളിലും അഭിജ്ഞന്മാരിൽ ആരുംതന്നെ ഉണ്ടായിരിക്കയില്ല. ഇംഗ്ലീഷുസാഹിത്യസംബന്ധമായി പ്രസിദ്ധമായ ഒരു ഇംഗ്ലീഷുപണ്ഡിതൻ ഉണ്ടാക്കിയതായ ഒരു പുസ്തകത്തിൽ നാടകങ്ങളുടെ ഗുണദോഷങ്ങളെക്കുറിച്ചു ചിന്തിച്ചേടത്തു്, ഒരുവിധം നോക്കുന്നതായാൽ കാളിദാസനേക്കാൾ മഹാകവിത്വമുള്ള ഷേൿസ്പീയർ ജനിക്കുന്നതിനു് എത്രയോ ശതാബ്ദങ്ങൾക്കുമുമ്പെ ജീവിച്ചിരുന്ന ഭവഭൂതി മാലതീമാധവത്തിന്റെ ആദ്യത്തിൽ,

യദ്വേദാദ്ധ്യയനം തഥോപനിഷദാം
സാംഖ്യസ്യ യോഗസ്യ ച
ജ്ഞാനം തൽകഥനേന കിം നഹി തതഃ
കശ്ചിൽ ഗുണോ നാടകേ,
യൽ പ്രൗഢത്വമുദാരതാ ച വചസാം
യച്ചാൎത്ഥതോ ഗൌരവം
തച്ചേദസ്തി തതഃ തദേവ ഗമകം
പാണ്ഡിത്യവൈദഗ്ദ്ധ്യയോഃ.

എന്നൊക്കെ പറഞ്ഞതു് ഇംഗ്ലീഷിലും സ്വീകാരയോഗ്യമാണെന്നഭിപ്രായപ്പെട്ടിരിക്കുന്നു.

അക്കാലങ്ങളിലുണ്ടാക്കിയ കാവ്യനാടകങ്ങളെപ്പററി സവിസ്തരമായ ഒരു ചരിത്രം എഴുതാൻ സാധിക്കാത്തതുകൊണ്ടു്

അന്നുണ്ടായിരുന്ന മഹാകവികളുടെ പേരും അവരുടെ പ്രധാനകൃതികൾ ഏതെല്ലാമാണെന്നും മാത്രമെ തല്ക്കാലം പറവാൻ വിചാരിക്കുന്നുള്ളൂ.

പുരാ കവീനാം ഗണനാപ്രസംഗേ
കനിഷ്ഠികാധിഷ്ഠിത കാളിദാസാ.

എന്നൊരു പ്രാചീനകവി പറഞ്ഞതു് ഇപ്പോഴും യഥാർത്ഥമായിരിക്കുന്നതുകൊണ്ടു് ഒന്നാമതായി എണ്ണേണ്ടതു കാളിദാസനെയാണല്ലൊ. കാളിദാസന്റെ അസാധാരണ കവിത്വത്തെക്കുറിച്ചു നമ്മുടെ പ്രാചീനകവികളിൽ എത്രപേർ ശ്ലാഘിച്ചിട്ടുണ്ടെന്നുള്ളതിന്നു് അവധിയില്ല. അദ്ദേഹത്തിന്റെ കൃതികൾ വായിച്ചിട്ടുള്ള ഏതുജാതിക്കാരനും,

"കവിതാ കാളിദാസസ്യ തത്ര ശാകുന്തളം മതം"

എന്നു തീച്ചയായും അഭിപ്രായപ്പെട്ടുമെന്നുള്ളതിൽ ദൃഷ്ടാന്തമായി, ഈ നാടകരത്നത്തെപ്പററി, ജമ്മനിയിലെ മഹാകവിയായ ഗീഥിയുടെ പ്രസിദ്ധമായ ഒരു പദ്യം രമേശചന്ദ്രദത്തന്റെ ഭാരതഖണ്ഡപൂവ്വചരിത്രത്തിൽ എടുത്തു ഘോഷിച്ചതിന്റെ താല്പര്യം വശ്യവചസ്സായിരിക്കുന്ന വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഒരേടത്തു പ്രസ്താവിച്ചതു താഴെ ചേക്കുന്നു. "സംവത്സരാരംഭത്തിലെ പുഷ്പങ്ങളും സംവത്സരാവസാനത്തിലെ ഫലങ്ങളും ആത്മാവിനു മോഹത്തെയും ആനന്ദപാരവശ്യത്തേയും നിവൃതിയേയും സംതൃപ്തിയേയും ജനിപ്പിക്കുന്നതായ സകലവും, എന്നുവേണ്ട, ഭൂലോകവും സ്വല്ലോകവുംകൂടി ഒരു നാമത്തിൽ യോജിപ്പിക്കപ്പെടണമെങ്കിൽ ശാകുന്തളം എന്നു പറഞ്ഞാൽ മതി. അതിൽ എല്ലാം അന്തർഭവിച്ചിരിക്കുന്നു." ഈ നാടകം പരിഷ്കൃതകളായ സകല ഭാഷകളിലും സംക്രമിപ്പിക്കപ്പെട്ടിട്ടുള്ളതുകൊണ്ടു് ആയതു് ഏതുകാലത്തും ഏതുദേശത്തും ഇരിക്കുന്ന ആളുകളേയും ലയിപ്പിക്കുന്നതാണെന്നു വിശിഷ്യ പറയേണ്ടതില്ല.

ഇതുകൂടാതെ കാളിദാസകൃതിയായി വിക്രമോവ്വശീയം എന്നും മാളവികാഗ്നിമിത്രമെന്നും പേരായി രണ്ടു നാടകങ്ങളുണ്ടു്. മാളവികാഗ്നിമിത്രത്തിലെ കഥ മറേറ രണ്ടു നാടകങ്ങളിലെ കഥകൾപോലെ പുരാണങ്ങളിൽനിന്നു് എടുത്തതല്ല. അതി

ലെ കഥ ചരിത്രസംബന്ധമായിട്ടുള്ളതാണെന്നൊരു വിശേഷ വിധികൂടിയുണ്ട്. അഗ്നിമിത്രന്റെ പിതാവായ പുഷ്പമിത്രൻ മൌൎയ്യവംശത്തിലെ അവസാനത്തെ രാജാവിന്റെ സേനാധിപനായിരുന്നു. കുറെക്കാലം കഴിഞ്ഞതില്പിന്നെ അവൻ ആ രാജാവിനെ കൊന്നു് ഒരു പുതിയ രാജവംശത്തിന്റെ കാരണഭൂതനായ്ത്തീരുകയും ചെയ്തു. മാളവികാഗ്നിമിത്രത്തിലെ കഥയും കവിതാചാതുൎയ്യവും മററ രണ്ടു നാടകങ്ങളിലേതുപോലെതന്നെ അത്ര നന്നായിട്ടില്ലാത്തതുകൊണ്ടായിരിക്കാം ആയതു കാളിദാസകൃതമല്ലെന്നു ചിലര് അഭിപ്രായപ്പെട്ടിട്ടുള്ളതെന്നു സംശയിക്കുന്നു.

കാളിദാസൻ ആറാം ശതവൎഷത്തിൽ വിക്രമാദിത്യന്റെ കാലത്തു ജീവിച്ചിരുന്നു എന്നു മുമ്പെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അദ്ദേഹം മരിച്ചു് ഏകദേശം ഒരു നൂററാണ്ടു കഴിഞ്ഞതിൽ പിന്നെ സൎവ്വസൽഗുണസമ്പന്നനായ വിക്രമാദിത്യനെപ്പോലെതന്നെ മഹാശയാഗ്ര്യനായ ശ്രീഹൎഷദേവനെന്നു പ്രഖ്യാതനായ ഒരു മഹാരാജാവു് ഉജ്ജയിനിയിൽ ചക്രവൎത്തിയായി വാണു. രത്നാവലി എന്ന നാടകം ഈ രാജാവിന്റെ കൃതിയാണെന്നു ചിലര് പറയുന്നുണ്ടു്. ഇദ്ദേഹത്തിന്റെ സദസ്യന്മാരിൽ ഒരാളായ ബാണകവി ഉണ്ടാക്കിയതായിരിക്കണമെന്നാണു പല വിദ്വാന്മാരുടേയും അഭിപ്രായം. "ഇതരകവികൃതികളേക്കാൾ സൎവ്വഥാ ഉൽകൃഷ്ടകളെന്നു് അഭ്യുപഗതകളായ കാളിദാസകൃതികൾക്ക്" അക്കാലങ്ങളിൽതന്നെ വളരെ പ്രസിദ്ധിയുള്ളതുകൊണ്ടു് അന്നുണ്ടായിരുന്ന മിക്ക കവികളും കാളിദാസകൃതികളനുസരിച്ചു് ഓരോ കവിത ഉണ്ടാക്കാൻ തുടങ്ങി എന്നു രത്നാവലി, നാഗാനന്ദം മുതലായതു വായിച്ചാൽ ഊഹിക്കാം.

നാഗാനന്ദമെന്നു പ്രസിദ്ധമായ നാടകവും ഈ രാജാവിന്റെ കൃതിയാണെന്നു പറയുന്നുണ്ടു്. സൂക്ഷ്മത്തിൽ ഇതും ഹൎഷദേവന്റെ സദസ്യന്മാരിൽ ഒരാൾ ഉണ്ടാക്കിയതായിരിപ്പാനേ സംഗതിയുള്ളു. ബുദ്ധമതസംബന്ധമായി ഒരു നാടകമുള്ളതു് ഇതുമാത്രമാകകൊണ്ടാണു് ഈ കൃതിക്ക് അനിതരസാധാരണമായിട്ടുള്ള ഒരു പ്രസിദ്ധിയുള്ളതു്. നാഗാനന്ദത്തി

ലെ അവസാനത്തെ രണ്ടങ്കം കേവലം ബുദ്ധമതത്തെ അവ ലംബിച്ചുതന്നെ ഇരിക്കുന്നു. "അഹിംസാ പരമോ ധർമ്മഃ" എന്നാണ് ഈ നാടകത്തിൽനിന്നു മുഖ്യമായി ഗ്രഹിക്കാനുള്ളതു്.

ഹർഷദേവൻെറ ശേഷം പിന്നെയും ഒരു നൂററാണ്ടു കഴിഞ്ഞപ്പോഴാണ് ഏകദേശം കാളിദാസനെപ്പോലെതന്നെ മഹാകവിത്വം സിദ്ധിച്ചവനായ ഭവഭൂതി ജനിച്ചതു്. "മാനസികവികാരങ്ങളെ പ്രദർശിപ്പിക്കുന്നതിലുള്ള മാർദ്ദവവിശേഷവും കല്പനാശക്തിയുടെ പുഷ്ടിയുംകൊണ്ടു്" ഇദ്ദേഹം കാളിദാസനോടു തുല്യനാണെന്നു പറയാം. ഭവഭൂതിയുടെ വകയായി മൂന്നു നാടകങ്ങൾ മാത്രമേ ഇപ്പോൾ കാണുന്നുള്ളു. ഇതിൽ പ്രധാനമായിട്ടുള്ളതു മാലതീമാധവമാണ്. ഈ നാടകം ഒരു രാത്രികൊണ്ടു് ഉണ്ടാക്കിയതാണെന്നൊരു കഥയുണ്ടു്. മറേറ രണ്ടു നാടകങ്ങളിൽ ഒന്നായ മഹാവീരചരിതം, ശ്രീരാമൻെറ ശൈശവംമുതൽ രാവണയുദ്ധം കഴിഞ്ഞു് അയോദ്ധ്യയിൽ മടങ്ങി എത്തിയതുവരെയുള്ള കഥയാണ്. ഉത്തരരാമചരിതത്തിലെ കഥ പ്രസിദ്ധമാണല്ലൊ. ചിലരുടെ പക്ഷം ഉത്തരരാമചരിതം മാലതീമാധവത്തേക്കാൾ നന്നായിരിക്കുന്നു എന്നാണ്. സന്ദർഭസാരള്യംകൊണ്ടും സ്വാഭാവികരസപുഷ്ടികൊണ്ടും ആയതു കാളിദാസൻെറ സർവ്വസമ്മതമായ ഉൽക്കർഷത്തോടുകൂടിയ ഏതു നാടകത്തോടും സദൃശീകരിക്കാവുന്നതുകൊണ്ടായിരിക്കും അതിനെപ്പററി ഒരു പ്രാചീനകവി,

ഉത്തരേ രാമചരിതേ
ഭവഭൂതിർവ്വിശിഷ്യതേ

എന്നു ശ്ലാഘിച്ചു പറഞ്ഞതു്.

കാളിദാസൻെറയും ഭവഭൂതിയുടേയും കൃതികൾ കഴിഞ്ഞാൽ പിന്നെ അത്ര പ്രസിദ്ധിയും ശ്ലാഘ്യതയുമുള്ള നാടകം വേറെ ഉണ്ടോ എന്നു വളരെ സംശയിക്കേണ്ടിയിരിക്കുന്നു. ഈ മഹാകവികളുടെ സമാനകാലീനന്മാരായ വേറെ കവികളും പല നാടകങ്ങൾ ഉണ്ടാക്കീട്ടുണ്ടായിരിക്കാം. പക്ഷെ,

"ഭിന്നാ ഏവ കവയഃ
ഭിന്നാന്യേവ കാവ്യാനി"

എന്നു് ഒരു മഹാനായ ആലങ്കാരികൻ പറഞ്ഞതുപോലെ ഏ തെങ്കിലും ഒരു കൃതി ഉണ്ടാക്കീട്ടുള്ള എല്ലാ കവികളുടേയും യശസ്സ് ചിരന്തനമായി ലോകത്തിൽ നിലനില്ക്കുന്നതല്ലായ്കകൊണ്ടു് ആ വക കവികളിൽ ചിലരുടെ പേരുതന്നെ ഇപ്പോൾ കേൾക്കാനില്ല.

ഇതുവരെ കണ്ടറിഞ്ഞേടത്തോളം, സംസ്കൃതത്തിൽ അറുപതിലധികം നാടകമുണ്ടെന്നു തോന്നില. ഇതിൽതന്നെ മിക്കതും അർവ്വാചീനമായിട്ടുള്ളതാണു്. മേല്പറഞ്ഞ നാടകങ്ങൾക്കു പുറമെ ഇപ്പോൾ സാധാരണ വായിച്ചുവരുന്നതിൽ മുഖ്യമായതു്, മൃച്ഛകടി, മുദ്രാരാക്ഷസം, വേണീസംഹാരം, എന്നീ നാടകങ്ങൾ മാത്രമാണു്.

മൃച്ഛകടി എന്ന പ്രസിദ്ധമായ നാടകം ശൂദ്രകൻ എന്ന ഒരു രാജാവുണ്ടാക്കിയതാണെന്നും പറയുന്നു. ഈ കൃതി എപ്പോഴുണ്ടാക്കിയതാണെന്നു ഖണ്ഡിതമായി നിർണ്ണയിക്കപ്പെട്ടിട്ടില്ലെങ്കിലും, അതിലെ ഓരോ സന്ദർഭങ്ങളും സാഹിത്യത്തിന്റെ രീതിയും ആലോചിക്കുമ്പോൾ ഏതാണ്ടു ക്രിസ്ത്വാബ്ദം ആറും എട്ടും നൂററാണ്ടുകൾക്കുള്ളിൽ ഉണ്ടാക്കിയതായിരിക്കണമെന്നു് ഊഹിക്കാം. അക്കാലങ്ങളിലുണ്ടായിരുന്ന ജനങ്ങളുടെ ആകപ്പാടെയുള്ള ഒരു സ്ഥിതി ഈ നാടകം സൂക്ഷ്മത്തോടെ വായിച്ചാലറിയാവുന്നതാണു്.

വിശാഖദത്തന്റെ കൃതിയായ മുദ്രാരാക്ഷസം വളരെ പ്രാചീനമാണെന്നു പറഞ്ഞുകൂട. അതിലെ അവസാനത്തെ പ്രസംഗംകൊണ്ടു വിശാഖദത്തന്റെ കാലത്തിന്നു മുമ്പേതന്നെ മുസൽമാന്മാൎക്കു് ഇന്ത്യയിൽ രാജ്യാധിപത്യം സിദ്ധിച്ചിരിക്കുന്നു എന്നു പ്രത്യക്ഷപ്പെടുന്നതാണു്.

വേണീസംഹാരം എന്ന നാടകം, സംസ്കൃതത്തിലും ഇംഗ്ലീഷിലും അനിതരസാധാരണമായ പാണ്ഡിത്യമുള്ള രമേശചന്ദ്രദത്തൻ, ബങ്കാളവാസിയായ ഭട്ടനാരായണൻ ഉണ്ടാക്കിയതാണെന്നു പറഞ്ഞിരിക്കുന്നു. എന്നു മാത്രമല്ല, ബങ്കാളത്തിലെ പല ബ്രാഹ്മണരും അദ്ദേഹത്തിന്റെ വംശജന്മാരാണെന്നു് ഇന്നും പറഞ്ഞുവരുന്നുണ്ടത്രെ. എന്നാൽ "സരസദ്രുതകവികിരീടമണി"യായ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ

വേണീസംഹാരത്തിൻെറ കൎത്താവിനെപ്പററി ഒരു പ്രസംഗവശാൽ മലയാളമനോരമയിൽ, "വിദ്വാന്മാരിൽ പ്രഥിതനും, കവികളിൽ പ്രസിദ്ധനും, പ്രക്രിയാസൎവ്വസ്വം ധാതുകാവ്യം മുതലായ വ്യാകരണഗ്രന്ഥങ്ങളും, കൃഷ്ണദൂതം, രാജസൂയം, പാഞ്ചാലീസ്വയംബരം, സ്വാഹാസുധാകരം മുതലായ ചംബൂകാവ്യങ്ങളും, വേണീസംഹാരമെന്ന നാടകവും, നാരായണീയം ഭാഗവതസംക്ഷേപകാവ്യവും ഉണ്ടാക്കിയ മേപ്പത്തൂര് നാരായണഭട്ടതിരിയുടെ കൃതികളിലൊന്നായ വേണീസംഹാരം ഏതോ പരദേശികകവിയായ ഭട്ടനാരായണൻ എന്ന മഹാൻ ഉണ്ടാക്കിയതാണെന്നു ചിലർ ഉൽഘോഷിച്ചു കേൾക്കുന്നുണ്ടായിരിക്കാം. "പ്രവൃദ്ധം യദ്വൈരം" എന്ന പദ്യവും, "ചഞ്ചൽഭുജഭ്രമിത" എന്ന ശ്ലോകവും മററും കൃഷ്ണദൂതിലും വേണീസംഹാരത്തിലും ഒന്നായിത്തന്നെ കാണുന്നതും, ഭട്ടതിരിയുടെ സ്വതസ്സിദ്ധമായ കവിതാരീതി ഇവയിൽ ഒന്നായിക്കാണുന്നതും അവരുടെ ആ ഉൽഘോഷണയെ നിസ്സാരമാക്കുന്നു" എന്നു പ്രസ്താവിച്ചിരിക്കുന്നു.

വേണീസംഹാരത്തിൻെറ കൎത്താവിനെപ്പററി കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ട് ഇങ്ങിനെ അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും ഈ സംഗതിയെപ്പററി മലയാളമനോരമയുടെ വേറൊരു ലക്കത്തിൽ "ചില ആധുനിക" വിദ്വാന്മാര് എഴുതിയതും തള്ളേണ്ടതല്ല.

"വേണീസംഹാരം ഭട്ടനാരായണൻ ഉണ്ടാക്കിയതാണെന്നുള്ള ഉൽഘോഷത്തെ നിസ്സാരമാക്കുന്നതിന്നും ആയതു മേപ്പത്തൂര് നാരായണഭട്ടതിരിയുടെ കൃതിയാണെന്നു സാധിക്കുന്നതിന്നുമായി കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടു കാണിച്ചിട്ടുള്ള ചില യുക്തികൾ ഞങ്ങൾക്ക് ഒട്ടുംതന്നെ തൃപ്തികരങ്ങളാകുന്നില്ല. എന്തെന്നാൽ, ഒന്നാമതു പറഞ്ഞിട്ടുള്ളത് 'പ്രവൃദ്ധം യദ്വൈരം' 'ചഞ്ചൽഭുജഭ്രമിത' ഇത്യാദി ശ്ലോകങ്ങൾ പ്രകൃതനാടകത്തിലും കൃഷ്ണദൂതിലും ഒന്നായിരിക്കുന്നതിനാൽ രണ്ടും ഒരാളുടെ കൃതിയാണെന്നാണ്. എന്നാൽ രാജസൂയം പ്രബന്ധത്തിൽ, "ഉക്തവന്തമിതി ഭക്തവത്സലഃ" എന്ന മംഗലശ്ലോകവും, കൃഷ്ണദൂതിൽ, "ബാലാതപപ്രേക്ഷ്യതരാം

ബരോയം'' ഇത്യാദി ബാലഭാരതശ്ലോകവും പാഞ്ചാലീസ്വയംബരത്തിൽ അനേകം ബാലഭാരതശ്ലോകങ്ങളും കാണുന്നുണ്ട്.

ഈ നാരായണഭട്ടതിരിപ്പാട് തന്റെ ഇഷ്ടനായ കുട്ടഞ്ചേരി ചാക്കിയാരുടെ അപേക്ഷപ്രകാരം അനേകം ചംബുപ്രബന്ധങ്ങൾ എഴുതിക്കൊടുത്തിട്ടുണ്ട്. അവയിൽ അധികഭാഗങ്ങളും സ്വകൃതികളായിട്ടും, ദുരഭിമാനമില്ലായ്കയാൽ പല ഗ്രന്ഥങ്ങളിലുമുള്ള നല്ല ശ്ലോകങ്ങളെ പ്രകൃതാനുസാരേണ ചേർത്തതായിട്ടും കാണും. അദ്ദേഹം നാടകം ഒന്നും ഉണ്ടാക്കീട്ടില്ല. നാടകാന്തം കവിത്വം എന്നതിനു രസഭരിതമായ സുഭദ്രാഹരണം ഉണ്ടാക്കി എന്നും മററും അഭിയുക്തന്മാര് പറഞ്ഞുകേട്ടിട്ടുണ്ട്. എന്നുതന്നെയുമല്ല, ഈ നാടകം ഇദ്ദേഹത്തിന്റേതായിരുന്നു എങ്കിൽ, ചാക്കിയാരുമായിട്ടുള്ള ഈ സ്ഥിതിക്ക്, മലയാളത്തിൽ ഇതിനു പരദേശങ്ങളിൽ ഉള്ളതിനേക്കാൾ എത്രയോ അധികം പ്രചാരംവന്നേനെ.

പിന്നെ ഇതിന്ന് അദ്ദേഹത്തിന്റെ സ്വതസ്സിദ്ധമായ കവിതാരീതിയുണ്ടെന്നാണ് രണ്ടാമതു പറഞ്ഞിട്ടുള്ളത്. അതു സർവ്വാനുഭവവിരുദ്ധമായിരിക്കുന്നതിനാൽ ഒന്നും സമാധാനം പറയേണമെന്നു തോന്നുന്നില്ല.''

ഇതിലും പ്രബലമായി ഇനിയൊരു സംഗതികൂടിയുണ്ട്. ''വേണീസംഹാരേഷ്ടപദാ നാന്ദീ'' എന്ന് പ്രാചീനതരമായ പ്രതാപരുദ്രീയഗ്രന്ഥത്തിൽ കാണുന്നു. അതിന്റെ ഉത്ഭവകാലം ഉദ്ദേശം കൊല്ലവർഷം 450-നുമേൽ 550-നകമായിരുന്നു എന്നുള്ളതു 615-ാമതായ ഈ പ്രതാപരുദ്രാബ്ദംകൊണ്ടു വെളിവാകുന്നു.

ഭട്ടതിരിപ്പാട്ടിലെ കാലം ഉദ്ദേശം കൊല്ലവർഷം 750-നുമേൽ 850-നകമായിരുന്നു എന്നുള്ളതു് അദ്ദേഹത്തിന്റെ കൃതികളായ പ്രക്രിയാസർവ്വസ്വം, നാരായണീയം മുതലായതിൽ കാണുന്ന കലിദിനസംഖ്യകൊണ്ടും തെളിയുന്നുണ്ട്. അപ്പോൾ, വേണീസംഹാരം ഭട്ടതിരിപ്പാട്ടിലെ കാലത്തിനേക്കാൾ ഇരുനൂററിചില്വാനം വർഷം മുമ്പുണ്ടാക്കീട്ടുള്ള പ്രതാപരുദ്രീയത്തിനേക്കാൾ പ്രാചീനമാണെന്നുള്ളതിന്നു വല്ല സംശയവുമുണ്ടോ?

# മഹാകാവ്യം;

കാവ്യത്തെ കുറിച്ചു പ്രസംഗിക്കുമ്പോഴും ഒന്നാമതായി എണ്ണേണ്ടതു 'അനപലപനീയമായ ഗുണവിശേഷംകൊണ്ടു സഹൃദയന്മാൎക്കു ഹൃദയംഗമമായിത്തീൎന്നു കാലക്രമത്താൽ സ്ഥേയസിയായ പ്രതിഷ്ഠയെ പ്രാപിച്ചുവന്നിട്ടുള്ള ശാകുന്തളത്തിന്റെ കൎത്താവായ കാളിദാസനെ'ത്തന്നെയാണു്. അക്കാലങ്ങളിൽ ചെറുതും വലുതുമായി അനവധി കാവ്യങ്ങളുണ്ടായിട്ടുണ്ടെങ്കിലും കാളിദാസന്റെ രഘുവംശം, കുമാരസംഭവം എന്നീ രണ്ടു കാവ്യങ്ങളെ 'അതിശയിക്കുന്ന ഒരു മഹാകാവ്യം ഇല്ലെന്നു സഹൃദയന്മാർ ഐകകണ്ഠ്യേന സമ്മതിക്കുന്നതാണു്.' കാളിദാസനെപ്പററി വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ ഴുതിയ ഉപന്യാസത്തിൽനിന്നു് ആവശ്യം പോലെ കാരേറന്നു് ഇതിലും എടുത്തു ഘോഷിച്ചിട്ടുണ്ടു്. കാളിദാസൻ രഘുവംശാദി കാവ്യനിൎമ്മാണത്തിൽ ഉദ്യോഗിച്ചതിന്റെ ഉദ്ദേശ്യം ഇന്നതാണെന്നു് ആ തമ്പുരാൻ അഭിപ്രായപ്പെട്ടതുകൂടി താഴെ ചേൎക്കുന്നതു യുക്തമാണെന്നു തോന്നുന്നു.

"മന്ദഃ കവിയശഃ പ്രാൎത്ഥീ" എന്നു കാളിദാസൻ തന്റെ വാക്കാൽതന്നെ പ്രതിപാദിച്ചിട്ടുള്ളതുപോലെ കവിയശസ്സിനെ സമ്പാദിക്കേണമെന്നുകൂടി ആയിരുന്നിരിക്കാമെങ്കിലും അതിന്നു് ഔപായികമായി തന്നാൽ വിവക്ഷിതമായ വിഷയത്തെ ലളിതമായും സരസമായും ലൌകികവ്യവഹാരരീതിയെ അനുസരിച്ചും ഹൃദയംഗമമാക്കി പ്രതിപാദിക്കണമെന്നു മാത്രമല്ലാതെ തന്റെ പാടവപ്രകടനം ചെയ്യണമെന്നുള്ള വിചാരം അദ്ദേഹത്തിനുണ്ടായിരുന്നില്ലെന്നുള്ളതു് അദ്ദേഹത്തിന്റെ കൃതികളായ രഘുവംശാദികളിലെ എതുഭാഗം നോക്കിയാലും സ്പഷ്ടമായി അറിയുന്നതാണു്. അതുപോലെതന്നെ നൈഷധം, മാഘം, കിരാതാൎജ്ജുനീയം മുതലായ കാവ്യങ്ങളിലെ എതു ഭാഗം നോക്കിയാലും അവയുടെ കൎത്താക്കന്മാൎക്കു് ഒരു വാസ്തവകഥയെ വിവരിക്കേണമെന്നുള്ള ഉദ്ദേശ്യത്തെക്കാൾ തങ്ങളുടെ കവിതാചാതുൎയ്യത്തെ പ്രകാശിപ്പിക്കണമെന്നുള്ള വിചാരം ഒന്നുതന്നെയാണു മുമ്പിട്ടുനിന്നിരുന്നതെന്നു നിശ്ചിവാദമാ

യി പ്രത്യക്ഷീഭവിക്കുന്നതാണ്. അവർ, വിവക്ഷിതമായ വിഷയത്തെ, തങ്ങൾക്കു ശബ്ദത്തിലും അൎത്ഥത്തിലും, കല്പിക്കാൻ കഴിയുന്ന വൈചിത്ര്യത്തെ പ്രദൎശിപ്പിക്കുന്നതിന്, ഒരു ഉപായമായിട്ടുമാത്രമേ കരുതിയിരുന്നുള്ളു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.'

രഘുവംശരാജാക്കന്മാരുടെ ഒരു ചരിത്രമായ ഈ മഹാകാവ്യം ആദ്യംമുതൽ അവസാനംവരെ രസമുള്ളതാണെങ്കിലും രാവണവധം കഴിഞ്ഞ് അഗ്നിപ്രവേശപരിശുദ്ധയായ ജാനകിയോടുകൂടി പുഷ്പകവിമാനത്തിൽ കയറി അയോദ്ധ്യയിലേക്കു മടങ്ങിപ്പോകുമ്പോൾ മാൎഗ്ഗമദ്ധ്യത്തിങ്കൽ കാണുന്നതായ സമുദ്രങ്ങളേയും പൎവ്വതങ്ങളേയും മററും പ്രശസ്തശീലശാലിനിയായ തന്റെ ഭാൎയ്യയെ കാണിച്ചുകൊടുക്കുന്നേടം വളരെ വിശേഷമായിരിക്കുന്നു. ഈ പതിമൂന്നാം സൎഗ്ഗം വായിച്ചുനോക്കുന്നതായാൽ ആറാം ശതവൎഷത്തിൽ ഉജ്ജയിനിയിലെ വിദ്വാന്മാൎക്ക് ഇന്ത്യയുടെ ഭൂസ്ഥിതിയെക്കുറിച്ച് എത്രത്തോളം ശരിയായ അറിവുണ്ടായിരുന്നു എന്നു നമുക്കു ഗ്രഹിക്കാവുന്നതാണ്.

ഈ കവിയുടെ മനോധൎമ്മവും കല്പനാശക്തിയും കുറെ അധികം പ്രദൎശിപ്പിച്ചിട്ടുള്ളതു കുമാരസംഭവത്തിലാകുന്നു എന്നാണു ചിലരുടെ പക്ഷം. പാൎവ്വതിയുടെ ശൈശവത്തെപ്പററിയും പരമേശ്വരനോടുള്ള ഭക്തിവിശ്വാസത്തെക്കുറിച്ചും മററും വൎണ്ണിച്ചേടം വളരെ വിശേഷമായിരിക്കുന്നു എന്നേ പറയേണ്ടതുള്ളു.

കാളിദാസന്റെ ചെറിയ കൃതികളിൽവെച്ചു മുഖ്യമായിട്ടുള്ളതു മേഘദൂതമാണ്. മേഘം പോകേണ്ടുന്ന മാൎഗ്ഗത്തെപ്പററി യക്ഷൻ പറഞ്ഞുകൊടുക്കുന്ന ദിക്കിൽ, വിന്ധ്യൻമുതൽ ഹിമവാൻവരെയുള്ള ഓരോ സ്ഥലങ്ങൾ വൎണ്ണിക്കുന്നതായ ശ്ലോകങ്ങളിലെ 'സാരസ്യമാധുൎയ്യവാക്കാരള്യാദികളെ' അതിശയിക്കുന്നതായ പദ്യങ്ങൾ യാതൊരു ഭാഷയിലും ഇല്ലെന്നുതന്നെ പറയാം.

വലിയ കോയിത്തമ്പുരാന്റെ അഭിജ്ഞാനശാകുന്തളത്തിലെ ആമുഖോപന്യാസത്തിലൊരേടത്തു കാളിദാസനെപ്പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു.

കാളിദാസനാൽ, കുമാരസംഭവം, മേഘസന്ദേശം, രഘുവംശം, ഈ കാവ്യത്രയം നിർമ്മിക്കപ്പെട്ടതിൻെറശേഷം "സ്മൃതിചന്ദ്രികം" എന്ന വേദോക്തകർമ്മപ്രതിപാദകമായ ഒരു ഗ്രന്ഥവും "ജ്യോതിർവ്വിദാഭരണം" എന്ന ഒരു ജ്യോതിഷഗ്രന്ഥവും ഉണ്ടാക്കപ്പെട്ടു എന്നും, തദനന്തരമാണ്, മാളവികാഗ്നിമിത്രം, വിക്രമോർവ്വശീയം, ശാകുന്തളം ഈ നാടകത്രയം ഉണ്ടാക്കപ്പെട്ടതെന്നും ജ്യോതിർവ്വിദാഭരണത്തിൽതന്നെ ശേഷാദ്ധ്യായത്തിൽ താഴെ കാണിച്ചിട്ടുള്ള ഭാഗങ്ങളെക്കൊണ്ട് ഊഹിക്കാവുന്നതായിരിക്കുന്നു.

മത്തോധുനാ കൃതിരിയം സതി മാളവേന്ദ്രേ
ശ്രീവിക്രമാർക്കനൃപരാജവരേ സമാസീൽ
ശംകാദിപണ്ഡിതവരാഃ കവയസ്ത്വനേകേ
ജ്യോതിർവ്വിദസ്സമഭവംശ്ച വരാഹപൂർവ്വാഃ.
ശ്രീവിക്രമസ്യബുധസംസദി പ്രാജ്ഞ്യബുദ്ധാഃ
തേഷാമഹം നയസഖഃ കില കാളിദാസഃ
കാവ്യത്രയം സുമതികൃദ്രഘുവംശപൂർവ്വം
ജാതം യതഃ ഖലു കിയച്ഛ്രുതികർമ്മവാദഃ
ജ്യോതിർവ്വിദാഭരണകാലവിധാനശാസ്ത്രം
ശ്രീകാളിദാസകവിതോ ഹി തതോ ബഭൂവ.

ഇവയെ പ്രമാണീകരിച്ചു രഘുവംശാദികാവ്യത്രയത്തിൻേറയും ശാകുന്തളാദി നാടകത്രയത്തിൻേറയും കർത്താവായ കാളിദാസൻതന്നെയാണു ജ്യോതിർവ്വിദാഭരണം സ്മൃതിചന്ദ്രികാ ഈ ഗ്രന്ഥങ്ങളെ ഉണ്ടാക്കിയതെന്നു തീർച്ചപ്പെടുത്താൻ വളരെ ശങ്കയായിരിക്കുന്നു. കാളിദാസൻെറ സമാനകാലീനന്മാരായ വിദ്വാന്മാരിൽ ഒരാൾ തൻെറ ഗ്രന്ഥത്തിനു, മഹാകവിത്വത്താൽ അതിപ്രസിദ്ധിയെ ആ കാലത്തിൽതന്നെ പ്രാപിച്ചുവരുന്ന ഒരാളുടെ പേരുവെച്ചാൽ, അധികപ്രഖ്യാതി ഉണ്ടാകുമെന്നുവെച്ച് ഇങ്ങിനെ ഒക്കെയും ചെയ്ത് എഴുതി ഉണ്ടാക്കിയതായി വരരുതോ? കാളിദാസൻെറ പദ്യങ്ങളുടേയും മേൽ കാണിക്കപ്പെട്ടവയുടേയും ശയ്യക്ക് എത്രമാത്രം വ്യത്യാസമുണ്ടെന്നു സഹൃദയന്മാർക്കു സ്പഷ്ടമായി അറിയാവുന്നതാണ്.

കുമാരസംഭവത്തിൻെറ ഉത്തരഭാഗമായി ഏഴു സഗ്ഗങ്ങൾ കാളിദാസകൃതങ്ങൾ എന്നു ചിലര് വ്യവഹരിക്കുന്നതും പ്രാമാദികമെന്നാണു കോയിത്തമ്പുരാൻെറ അഭിപ്രായം.

നളോദയം എന്ന യമകകാവ്യം കാളിദാസകൃതിയെന്നാണ് അതിൽ കാണുന്നതു്. എന്നാൽ രഘുവംശാദികാവ്യങ്ങളുടേയും ശാകുന്തളാദി നാടകങ്ങളുടേയും കത്താവായ കാളിദാസൻ നളോദയത്തെപ്പോലെ കേവലം ശബ്ദാലങ്കാരപ്രധാനമായ ഒരു കാവ്യത്തെ നിമ്മിക്കുന്നതിൽ പ്രയത്നം ചെയ്യുമെന്നു വിശ്വസിക്കുന്നതു വളരെ പ്രയാസപ്പെട്ടു വേണ്ടിയിരിക്കുന്നു. ഭാഗവതസിദ്ധാന്തചന്ദ്രിക എന്ന ഒരു നിബന്ധനത്തിൽ രഘുവംശകത്താവും നളോദയകത്താവും ഒരാൾ തന്നെ എന്നായിട്ടു പ്രതിപാദിച്ചിട്ടുണ്ടു്. എന്നാൽ ആയതു സഹൃദയന്മാക്ക് ഒട്ടുംതന്നെ ഹൃദയംഗമമായിരിക്കുന്നില്ല.

ഭാരവിയുടെ കൃതികളിൽ കിരാതാജ്ജുനീയം എന്ന ഒരു മഹാകാവ്യം മാത്രമേ ഇപ്പോൾ കാണ്മാനുള്ളു. ആയതു് എത്രയോ ഉൽകൃഷ്ടവും ഗൌരവവുമുള്ള ഒരു കൃതിയാണെങ്കിലും കവിതാവിഷയത്തിൽ കാളിദാസൻേറതിനോടു സദൃശീകരിപ്പാൻ പാടുള്ളതല്ല. 'കാളിദാസൻെറ കൃതികളിൽ സഹൃദയന്മാക്കു സ്ഥതോപലഭ്യമായ ഒരു രസവിശേഷമുണ്ടു്. ആയതു സാധാരണ പണ്ഡിതന്മാരുടെ ചവ്വണത്തിൽ അനുഭവഗോചരീഭവിക്കുന്നതല്ല.' കിരാതാജ്ജുനീയത്തിലെ കഥ മഹാഭാരതത്തിൽനിന്നു് എടുത്തതാണെന്നു പറയേണ്ടതില്ലല്ലൊ. ഇതിൽ അജ്ജുനൻെറ തപസ്സിനെപ്പററി വണ്ണിച്ചേടത്താണു് ഭാരവിയുടെ കവിതാചാതുൎയ്യത്തെ നല്ലവണ്ണം പ്രദശിപ്പിച്ചിട്ടുള്ളതു്.

നീതിശതകം, ശൃംഗാരശതകം, വൈരാഗ്യശതകം എന്നീ ശതകത്രയങ്ങളുടെ കത്താവായ ഭത്തൃഹരിയുടെ കാലത്തു ബുദ്ധമതത്തിനു വളരെ പ്രചാരമുണ്ടായിട്ടുണ്ടെന്നു് ഈ കൃതിയുടെ ചില ഭാഗങ്ങളിൽനിന്നു നമുക്ക് ഊഹിപ്പാനായിട്ടു മാൎഗ്ഗമുണ്ടു്. രാമായണത്തിൻെറ ഒരു സംക്ഷേപകഥയടങ്ങിയതായ ഭട്ടികാവ്യം ഈ കവിയുണ്ടാക്കിയതാണു്. ഈ കാവ്യത്തിൽ കാളിദാസൻെറ കൃതികളിലെ രസഭാവാദ്യങ്ങളോ ഭാ

രവിയുടെ കിരാതാജ്ജുനീയത്തിലെ ഘനമോ ഇല്ലെങ്കിലും ഇ
ത്, ഒാമ്മിക്കാൻ പ്രയാസമുള്ള ക്രിയകളുടെ രശലകാരങ്ങളും
ധാതുക്കളും എളുപ്പത്തിൽ മനസ്സിലാക്കേണ്ടതിന്നുവേണ്ടി ഉ
ണ്ടാക്കിയതാകകൊണ്ടു് ഇതും മഹാകാവ്യങ്ങളിൽ ഒന്നായിട്ടുത
ന്നെ വിചാരിച്ചുവരുന്നു.

ശ്രീഹഷൻെറ നൈഷധവും മാഘൻെറ ശിശുപാലവ
ധവും മഹാകാവ്യങ്ങളുടെ കൂട്ടത്തിൽ പ്രധാനമായിട്ടുള്ളതു ത
ന്നെയാണ്. ഈ ശ്രീഹഷൻ കാശിയിൽ ജനിച്ചു എന്നാണു
ചിലരുടെ പക്ഷം. പതിനാലാം നൂററാണ്ടിൽ ജീവിച്ചിരു
ന്ന വിദ്യാപതി എന്ന നാമധേയത്തോടുകൂടിയ ഒരു ബങ്കാള
കവിയുടെ അഭിപ്രായത്തിൽ, ശ്രീഹഷൻ ബങ്കാളദേശക്കാര
നാണെന്നാകുന്നു.

---

## വൈദ്യം.

ഹിന്തുക്കൾ വൈദ്യശാസ്ത്രത്തിലും യവനന്മാരേക്കാൾ
എത്രയോ കാലംമുമ്പെ വളരെ നിപുണന്മാരായിരുന്നു എന്നു
ള്ളതിന്നു് അനേക ലക്ഷ്യങ്ങളുണ്ട്. കുഹീനന്മാരായ ഹിന്തു
ക്കൾ, അല്പകാലം മുമ്പെ, ശവം കീറുന്നതും പരിശോധിക്കുന്ന
തും കുറെ ലാഘവമുള്ളൊരു പ്രവൃത്തിയാണെന്നും വിചാരിച്ചി
രുന്നു. എന്നാൽ സുശ്രുതം വായിക്കുന്ന ഏവനും നമ്മുടെ
പൂവ്വന്മാർ ശസ്ത്രവിദ്യയിൽ മഹാസമത്ഥന്മാരായിരുന്നു എ
ന്നും ജുഗുപ്സാവഹമായ ഒരു പ്രവൃത്തിയാണെന്നുവെച്ചു തള്ളി
ട്ടില്ലെന്നും പ്രത്യക്ഷപ്പെടുന്നതാണ്. ഈ ഗ്രന്ഥം മധുസൂദന
ഗുപ്തനെന്നാൾ കല്ക്കത്തായിൽനിന്നു് അച്ചടിച്ചിട്ടുള്ളതുകൂടാ
തെ അവിനാശചന്ദ്രകവിരത്നമെന്നു പ്രസിദ്ധനായ ഒരു വി
ദ്വാൻ സുശ്രുതവും ചരകവും സവ്യാഖ്യാനമായി അച്ചടിച്ചു
പ്രസിദ്ധപ്പെടുത്തീട്ടുമുണ്ടു്. ഈ രണ്ടു ഗ്രന്ഥങ്ങളുടെ കത്താ
ക്കന്മാരായ ചരകൻെറയും സുശ്രുതൻേറയും കാലം ഇതുവരെ
ആരും തീച്ചപ്പെടുത്തീട്ടില്ല.

ഐതിഹാസികകാലത്തിന്നു മുമ്പുണ്ടായിരുന്ന വൈദ്യ
ശാസ്ത്രത്തെയാണ് ഇപ്പോൾ സാധാരണ ആയുവ്വേദം എന്നു

വിളിച്ചുവരുന്നതു്. അങ്ങിനെ ഒരു ഗ്രന്ഥം ഇപ്പോൾ കാണാത്തതുകൊണ്ടു്, ആയുരാഭ്യാസസംബന്ധമായ ശാസ്ത്രത്തെപ്പററി സമഷ്ടിയായി ധനുർവ്വേദം എന്നു പറയുംപോലെ, വൈദ്യവിഷയകമായുള്ള ഗ്രന്ഥങ്ങൾക്കെല്ലാംകൂടി ആയുർവ്വേദം എന്നു ഒരു പേർ കൊടുത്തതായിരിക്കണമെന്നു് ഊഹിപ്പാനേ എടയുള്ളു. ആയുർവ്വേദം അല്ലെങ്കിൽ പണ്ടത്തെ വൈദ്യശാസ്ത്രം ചുരുക്കത്തിൽ എട്ടുഖണ്ഡമായി ഭാഗിക്കാമെന്നു ഡോക്ടർ വിൽസൻ എന്നാൾ അഭിപ്രായപ്പെട്ടിട്ടുണ്ടു്.

1. ശല്യാഹരണം—ദേഹത്തിൽ പതിഞ്ഞ ശസ്ത്രാദ്വിരദികളെ എടുത്തുകളയേണ്ടുന്ന സൂത്രങ്ങളും മററും.

2. ശലാകീയം—സിരാവിധിയെപ്പററിയും മററും.

3. കായചികിത്സ—ജ്വരം മുതലായ രോഗനിവാരണത്തെപ്പററി

4. ഭൂതവിദ്യ—ഭൂതാവേശംകൊണ്ടുണ്ടാവുന്ന രോഗങ്ങളുടെ ചികിത്സയെക്കുറിച്ചും മററും.

5. കുമാരഭൃത്യ—ബാലചികിത്സയെപ്പററി.

6. പ്രത്യൌഷധവിധി.

7. രസായനശാസ്ത്രം—ഇംഗ്ലീഷിൽ കേമിസ്ട്രി എന്നു പറയുന്ന ശാസ്ത്രം.

8. വാജീകരണം—അപത്യസന്താനകരമായ പ്രവൃത്തികളെപ്പററിയും മററും.

ആയുർവ്വേദം ക്രിസ്ത്വാബ്ദത്തിന്നു് എത്രയോ കാലംമുമ്പേ ഉള്ളതാണെങ്കിലും ആയതു കുറെ അപരിഷ്കൃതസ്ഥിതിയിൽ ഇരുന്നതേയുള്ളു. അന്യശാസ്ത്രങ്ങളെപ്പോലെ കാലക്രമേണ വൈദ്യശാസ്ത്രത്തിന്നും വളരെ പുഷ്ടിയും പരിഷ്കാരവുമുണ്ടായിട്ടുണ്ടു്. വൈദ്യസംബന്ധമായി ഇപ്പോൾ ഉള്ള ഗ്രന്ഥങ്ങളിൽ വെച്ചു വളരെ പൌരാണികമായിട്ടുള്ളതു് മുൻപ്രസ്താവിച്ച സുശ്രുതവും ചരകവും മാത്രമാണു്. ഈ രണ്ടു കൃതികളും എതാണ്ടു് ആറാം നൂററാണ്ടിൽ ഉണ്ടാക്കിയതായിരിക്കാമെന്നു പലേ വിദ്വാന്മാരും ഊഹിക്കുന്നുണ്ടു്. അക്കാലങ്ങളിലാണല്ലോ മററുള്ള ശാസ്ത്രങ്ങൾക്കും, വളരെ പുഷ്ടിയുണ്ടായിട്ടുള്ളതു്. ചരകവും എട്ടു ഖണ്ഡമായി ഭാഗിച്ചിരിക്കുന്നു.

1. സൂത്രസ്ഥാനം—ഭിഷഃഭേഷജരസഭക്ഷണാദ്ല്യപായോഗക്രമനിരൂപണം.

2. നിദാനസ്ഥാനം— ജ്വരരക്തപിത്തകാസാദിരോഗോല്പത്തിക്രമനിരൂപണം.

3. വിമാനസ്ഥാനം— സാംക്രമികരോഗം, ദോഷവിജ്ഞാനീയം മുതലായതിനെപ്പററി.

4. ശാരീരസ്ഥാനം—സ്വസ്വകൎമ്മഃപാദിതജീവപ്രവേശനീയഃസന്ധജാദിശരീരഗുണദോഷനിരൂപണം, ശരീരവൎണ്ണനം.

5. ഇന്ദ്രിയസ്ഥാനം—ശ്രോത്രാദി ഇന്ദ്രിയനിഷ്ഠമായ ശബ്ദാദി ഗുണദോഷനിരൂപണത്തെപ്പററിയും, അംഗവൈകല്യം, ബലക്ഷയം, മരണം മുതലായ സംഗതികളെക്കുറിച്ചും മററും.

6. ചികിത്സാസ്ഥാനം — ആഹാരവിഹാരാധിക്യക്ഷയജന്യങ്ങളായ ജ്വരാദിസൎവ്വരോഗങ്ങൾക്കും ശോധന ശമനാത്മകൌഷധപ്രയോഗംകൊണ്ടു ദീൎഘായുസ്സായിരിപ്പാനുള്ള ക്രമങ്ങളെപ്പററിയും മററും.

7. കല്പസ്ഥാനം—വമനവിരേകവസ്തിഭേഷജമാനസ്ഥാനാദിഗുണദോഷനിരൂപണം.

8. സിദ്ധിസ്ഥാനം—ശസ്ത്രസാദ്ധ്യങ്ങളായ അശ്മൎയ്യാദിരോഗനിവാരണത്തെപ്പററിയും മററും.

ഈ ഗ്രന്ഥം മുഴുവനേ ആത്രേയമുനി അഗ്നിവേശമഹൎഷിക്ക് ഉപദേശിച്ചുകൊടുക്കുന്ന വിധത്തിലാണ് എഴുതീട്ടുള്ളതു്. ആയുൎവ്വേദം ബ്രഹ്മാവു് ആദ്യം പ്രജാപതിക്ക് ഉപദേശിച്ചു എന്നും, പിന്നെ അശ്വിനീദേവകൾ പ്രജാപതിയുടെ ശിഷ്യന്മാരായി എന്നും, അവരിൽനിന്നു് ഇന്ദ്രൻ ഗ്രഹിച്ചു എന്നും, പിന്നീടു് ഇന്ദ്രൻ ഭരദ്വാജനെ പഠിപ്പിച്ചു എന്നും, ഭരദ്വാജൻ ആയതു് ആറു് ഋഷിമാൎക്കു് ഉപദേശിച്ചുകൊടുത്തു എന്നും ചരകത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

സുശ്രുതം ചരകത്തിന്റെ ശേഷമുണ്ടായിട്ടുള്ളതായിരിക്കണം. അതിലും ഏതാണ്ടു മുൻ പ്രസ്താവിച്ചവിധം ഒരു കഥ പറഞ്ഞിട്ടുണ്ടു്. ആയുൎവ്വേദം ദേവകളുടെ ഭിഷക്കായ ധ

ന്വന്തരിക്ക് ഇന്ദ്രൻ ആദ്യമായി ഉപദേശിച്ചു എന്നും, ധന്വന്തരി ആയതു് എട്ടു് ഋഷിമാക്കു പറഞ്ഞുകൊടുത്തു എന്നും കാണുന്നു. സുശ്രുതൻ ഈ എട്ടിൽ ഒരാളത്രേ. സുശ്രുതത്തിലെ അദ്ധ്യായങ്ങൾ മിക്കതും ചരകത്തിലുള്ളതിനോടു യോജിച്ചിരിക്കുന്നുണ്ടു്. ചരകൻേറതു് അധികവും ഔഷധപ്രയോഗമാണ്. സുശ്രുതത്തിൽ ശസ്ത്രപ്രയോഗമാണ് അധികമുള്ളതു്. ഇതിൽ പ്രധാനമായി ആറ് അദ്ധ്യായമേ ഉള്ളൂ.

1. സൂത്രസ്ഥാനം—ദേഹനിഷ്ഠങ്ങളായ പൃഥിവ്യാദിപഞ്ചഭൂതങ്ങളെപ്പററിയും അനേകവിധങ്ങളായ രോഗങ്ങളെക്കുറിച്ചും, ശസ്ത്രങ്ങളുടേയും ഔഷധങ്ങളുടേയും ഗുണദോഷവിചാരത്തെപ്പററിയും ശസ്ത്രക്രിയാനന്തരകർത്തവ്യങ്ങളായ പഥ്യാഹാരാദ്യനുഷ്ഠാനക്രമത്തെക്കുറിച്ചും പിടകഗ്രന്ഥ്യാദിമഹാവ്യാധികളെപ്പററിയും മററും.

2. നിദാനസ്ഥാനം— രോഗങ്ങളുടെ ലക്ഷണങ്ങളെപ്പററിയും മേഹാദിരോഗങ്ങളുടെ കാരണങ്ങളെക്കുറിച്ചും മററും.

3. ശാരീരസ്ഥാനം—ശരീരത്തിൻെറ സ്വഭാവത്തെപ്പററിയും ഗർഭചികിത്സ മുതലായതിനെക്കുറിച്ചും മററും.

4. ചികിത്സാസ്ഥാനം—വ്രണം, കുഷ്ഠം, മേഹം, വാതം മുതലായ രോഗങ്ങളുടെ ലക്ഷണങ്ങളും അതുകൾക്കുള്ള ചികിത്സ, ഗർഭോദ്ധാരണം, ചില ശസ്ത്രങ്ങളുടെ ഉപയോഗക്രമം മുതലായതിനെപ്പററിയും.

5. കല്പസ്ഥാനം—ഭക്ഷണം, പാനീയം മുതലായതുകളെപ്പററിയും അനേകവിധ വിഷയങ്ങളെക്കുറിച്ചും മററും.

6. ഉത്തരസ്ഥാനം—തലവ്യാധി, നേത്രരോഗം, പീനസം മുതലായതിനെപ്പററിയും, ജ്വരം, അതിസാരം മോഹാലസ്യം, വിഷൂചിക, ഉന്മാദം മുതലായ രോഗങ്ങളുടെ ചികിത്സാവിധിയെപ്പററിയും മററും.

ചരകത്തിലും സുശ്രുതത്തിലുമുള്ള അദ്ധ്യായങ്ങളിൽ അടങ്ങിയ സംഗതികളെ എത്രയോ സംക്ഷേപിച്ചിട്ടേ ഇവിടെ പ്രസ്താവിച്ചിട്ടുള്ളൂ. ഇതുകൊണ്ടുതന്നെ നമ്മുടെ പൂർവ്വന്മാര്

വൈദ്യശാസ്ത്രത്തിലും വളരെ പാടവമുള്ളവരായിരുന്നു എന്നു ഗ്രഹിക്കാവുന്നതാണ്. ഗോവസൂരി കീറിവെക്കുന്നതുകൊണ്ടുള്ള ഗുണവും അവർ അറിയാതിരുന്നിട്ടില്ല. ഈ സൂത്രം യൂറോപ്പിലെ ഒരു പണ്ഡിതൻ കണ്ടുപിടിച്ചതാണെന്നായിരുന്നു ഇതുവരേയുള്ള ധാരണ. സൂക്ഷ്മത്തിൽ എത്രയോ നൂറാണ്ടുകൾ മുമ്പ അതിനെപ്പററി ഹിന്തുക്കളുടെ ആയുർവ്വേദത്തിൽ പ്രസ്താവിച്ചിട്ടുണ്ടെന്ന് ഒരു ഇംഗ്ലീഷ് വൈദ്യൻതന്നെ ബിഹാത്തിയിലെ വൈദ്യസംബന്ധമായ ഒരു സദസ്സിൽവെച്ച് ഇയ്യിടെ പ്രസംഗിച്ചിരുന്നു.

ശസ്ത്രപ്രയോഗം എട്ടുപ്രകാരമായിട്ടാണുള്ളത്. ഛേദനം, ഭേദനം, ലേഖനം, ഇഷ്യം, വേധനം, ആഹാര്യം, വിസ്രാവണം, സീവനം. ഇതിൽ ഓരോന്നിനു വെവ്വേറെ പലവിധമായ ശസ്ത്രങ്ങളുമുണ്ട്. ഇതിൽ മുഖ്യമായിട്ടുള്ളതു, യന്ത്രം, ശസ്ത്രം, ക്ഷാരം, അഗ്നിശലാകം, ശൃംഗം, അലാബു (ചെരപ്പ) ജളൂകം ഇതുകളാണ്. ഇതുകൂടാതെ ഓരോ ഇലകളെക്കൊണ്ടും പല വിദ്യയുണ്ട്. ശസ്ത്രങ്ങൾ മിക്കതും ഓരോ ലോഹങ്ങളെക്കൊണ്ടുതന്നെ ഉണ്ടാക്കിയതായിരിക്കണമെന്നുകൂടി ഉണ്ട്. നമ്മുടെ പൂർവ്വന്മാര് ശസ്ത്രംകൊണ്ട് എത്രയോ അത്യാശ്ചര്യമായിട്ടുള്ള വിധത്തിൽ ഓരോന്നു നിവൃത്തിച്ചിട്ടുള്ളവസ്ഥക്ക് ഇപ്പോൾ ആയതു കേവലം ഇല്ലാതായതിന്റെ സംഗതി എന്താണെന്ന് അറിയുന്നില്ല. ശരീരസുഖത്തിനും നഗരശുചീകരണത്തിനുംവേണ്ടി ഇപ്പോൾ അന്യരാജ്യങ്ങളിൽ നടപ്പുള്ള ഓരോ ക്രമങ്ങളെ അനുഷ്ഠിക്കുന്ന നമ്മളിൽ ചിലക്ക്, അലക്ഷന്തർ മഹാരാജാവിന്റെ ഒന്നിച്ചുള്ള യവന വൈദ്യന്മാരെക്കൊണ്ടു ചികിത്സിച്ചു ഭേദംവരുത്താൻ കഴിയാത്ത രോഗങ്ങൾ കൂടി അന്നു ഹിന്തുഭിഷഗ്വരന്മാര് മാററിയതുകൊണ്ട് അവരേയും തന്റെ ഒന്നിച്ചുതന്നെ താമസിപ്പിച്ചു എന്നു കേൾക്കുന്നതു് ഇപ്പോൾ ഒരാശ്ചര്യമായിട്ടു തോന്നാനിടയുള്ളതാണെന്നു പറയേണ്ടതില്ലല്ലൊ.

## നമ്മുടെ ചില
# പ്രാചീനാചാരോപചാരങ്ങളും
## സ്ഥാനമാനങ്ങളും മററും മററും.

---

ഇംഗ്ലീഷ് വിദ്യാഭ്യാസം വൎദ്ധിച്ചതിനോടുകൂടി എത്ര ദ്ദിക്കുകളുടെ ഉടുപ്പിലും നടപ്പിലും ആകൃതിയിലും പ്രകൃതിയിലും എന്നുവേണ്ട, സകലത്തിലും വലുതായ ഒരു മാററം സംഭവിച്ചിട്ടുണ്ടെന്നു പരിഷ്കാരം കുറഞ്ഞതായ ഉൾപ്രദേശങ്ങളിൽ പോയാൽകൂടി ആൎക്കും ബോദ്ധ്യമാവുന്നതാണ്. ചില കൂട്ടര് ചിരിക്കുന്നതുതന്നെ ഇംഗ്ലീഷിലാണ്. ബിലാത്തിച്ചിരിയും നാടൻ ചിരിയും തമ്മിൽ വളരെ അന്തരമുണ്ട്. നമ്മൾ ചിരിക്കുന്നതുപോലെയല്ല നമ്പൂരിമാര് ചിരിക്കാറ്. കൊരയ്ക്കുന്നതിൽ തന്നെ എത്ര വ്യത്യാസമുണ്ട്! അനന്തിരവന്മാരുടെ കുരയേക്കാൾ എത്രയവസ്ഥയുണ്ട കാരണവന്മാരുടെ കുരയ്ക്ക്. അതിലും ഘനം കൂടും സ്വായധികാരികളുടേതിന്. "വാല്യക്കാരെ" വിളിക്കുന്ന സമ്പ്രദായംതന്നെ ഇപ്പോൾ എത്ര ഭേദമായിപ്പോയി. ഈ വക കാരോ പുതിയ മട്ടും മൊസ്സൂറും കണ്ടും പരിചയിക്കാതെ വല്ല സഭയിലും ചെന്നാൽ പഷളാവാൻ വേറിട്ടു വല്ലതും വേണോ? നെയ്യു വിളമ്പിയ ഉടനെ പരിപ്പോ മറെറാ അല്ലാതെ അവിലോ മോക്കൂളനോ തള്ളിവിട്ടാൽ ആ വെപ്പുകാരനു വകതിരിവു കുറയും എന്നു പറയേണ്ടതുണ്ടോ? പക്ഷേ, ചെറപ്പക്കാരായ ശിഷ്യന്മാൎക്ക വകതിരിവിനേക്കാൾ, കണ്ടാൽ യോഗ്യതയാണു വേണ്ടതെന്നു ഒരു പക്ഷക്കാരുണ്ട്. അതിരിക്കട്ടെ, കാരോ കറികൾ ഇന്ന ദിക്കിൽ വിളമ്പണം. കുളി കഴിഞ്ഞാൽ ഇന്ന ദിക്കിൽ ആദ്യം തോൎത്തണം. കുപ്പായം ഇട്ടാൽ ഇന്നവിധം മടക്കേണം. പുലയർ മുതലായവർ ഇത്ര അടി മാറി നില്ക്കണം എന്നൊക്കെ എല്ലാററിനും കാരണവന്മാര് പണ്ടുപണ്ടേ കാരോ വ്യവസ്ഥ വെച്ചിട്ടുണ്ട്. കലി മൂക്കുംതോറും ആ വക നടവടികളെല്ലാം അന്നന്നു കുറഞ്ഞുവരികയാണു ചെയ്യുന്നതു്.

ഇംഗ്ലീഷിൽ സ്നേഹിതന്മാര് തമ്മിൽ ഇന്ന സമയത്താണു ഷെയ്ക്കാന്റ് ചെയ്യേണ്ടതു്, ഇന്ന വിധത്തിലാണു ലോഹ്യം പറ

യേണ്ടതു്, ഒരാളെ ക്ഷണിച്ചാൽ ഉപചാരം ചെയ്യേണ്ടതു് ഇന്നവിധത്തിലാണു്, ഓരോ സമയത്തു് ഇന്നിന്ന മാതിരി കുപ്പായങ്ങൾ ധരിക്കണം, ഇന്നവിധമാണു വ്യസനിക്കയും സന്തോഷിക്കയും ചെയ്യേണ്ടതു്, ഇങ്ങിനെയാണു വിസ്കി കുടിക്കേണ്ടതു്, എന്നൊക്കെ വിവരിക്കുന്നതായ അസംഖ്യം പദ്ധതികൾ പലേ പണ്ഡിതന്മാരും എഴുതി ഉണ്ടാക്കീട്ടുണ്ടു്. ആ വക മര്യാദയും അവസ്ഥയും ഒന്നും അറിയാതെ അവരവൎക്കു തോന്നിയപോലെയുള്ള ലോഹ്യവും കാൎയ്യവും ആയാൽ തരക്കേടില്ല, നിന്ദയില്ല, എന്നൊക്കെ പറയുന്നതും പരിഹസിക്കുന്നതും ആശ്ചൎയ്യമല്ല. എന്തായിട്ടും പണ്ടത്തെ നിലയൊക്കെ തെററി, പഴയതുമല്ല, പുതിയതുമല്ല, സാദ്ധ്യമല്ല, നാടനുമല്ല, എന്ന പാകത്തിലായി.

രണ്ടാൾ തമ്മിൽ കണ്ടാൽ ലോഹ്യം ഭാവിക്കാൻതന്നെ നമുക്ക് അറിഞ്ഞുകൂട. ഓരോ ജാതിക്കാർ തമ്മിൽ ആചാരം പറയുന്ന സമ്പ്രദായം മുഴുവനേ വിട്ടുപോയി. അപരിചിതന്മാരായാലും തരക്കേടില്ല, തമ്മിൽ കാണുമ്പോൾ പണ്ടൊക്കെ തല എടത്തോട്ടോ വലത്തോട്ടോ കുറച്ചൊന്നു ചെരിച്ചുമെല്ലേ,—എന്താ പറയേണ്ടത്—ഇളിച്ചുകാട്ടുകയില്ല, ഒരുമാതിരി പുഞ്ചിരിതൂകും. ഇപ്പഴധികവും സലാമാണ്. അപരിചിതന്മാരാണെങ്കിൽ അതും പാടില്ലത്രെ. ഘനത്തിലിരിക്കണം; അതാണുപോൽ പുതിയ സമ്പ്രദായം!

ആചാരം പറയാതിരിക്കുന്നതു് അറിവില്ലാത്തതുകൊണ്ടാണ്. അഹങ്കാരംകൊണ്ടൊന്നുമല്ല. ബാല്യത്തിലേ ഇംഗ്ലീഷുപഠിച്ച് എരട്ടവാലൻ പരീക്ഷയും പാസ്സായി നാട്ടിൽ ചെന്ന് ഓരോരുത്തരെ കാണുമ്പോൾ കാരണവന്മാരുപയോഗിച്ചിരുന്ന ആചാരോപചാരങ്ങളൊന്നും വശമില്ലാതെ പരിഷ്കൃതമട്ടിൽ സംസാരിക്കാൻ തുടങ്ങും. പുതിയ വേഷം കാണുമ്പോൾതന്നെ അവൎക്കു ശണ്ഠയായി. അതിനനുസരിച്ചുള്ള വാക്കുമായാലത്തെ കഥ പറയണോ? ഗുരുത്വമില്ല, ധിക്കാരിയാണ്, നന്നാവുല്ല എന്നൊക്കെയാവും.

ഈ ബിയ്യേക്കാരേ നിനച്ചാ
ലെനിയൊരുവനുമിപ്പാസ്സു വേണ്ടെന്നുതോന്നും

എന്നു പണ്ടാരോ പറഞ്ഞതിൻെറ മുഖ്യകാരണം ഇതൊന്നുമാത്രമാണ്. ആചാരം പറയാത്തതുകൊണ്ട് എത്ര മേച്ചാത്തു കൊട്ടത്തു, എത്ര പന്തിവിരോധമുണ്ടായി, എത്ര ഈററമാററ്വിരോധിച്ചു. പത്തോ നൂറോ വാക്കു ഉള്ളുവെങ്കിൽ "സയിനെസയിൻബി, കോസയിനെ കോസയിൻബി" എന്നൊക്കെ പഠിക്കുംപോലെ ഉരുവിട്ടുപഠിക്കേണ്ടതായിരുന്നു. ഓരോ ജാതിക്കാർതമ്മിൽ ഇന്നിന്നവിധം ആചരിക്കേണമെന്നുതന്നെയല്ല, നാലുനാട്ടിൽ നാല്പതുസമ്പ്രദായവുമാണ്. ഈ വക ആചാരവാക്കുകളൊന്നും വിട്ടൊഴിയാതെ കൂട്ടിച്ചേർത്ത് സംസാരിക്കുന്നതായാൽ അതൊരു പുതിയ ഭാഷയായിത്തീരാനുമെന്നു ആരോ പ്രസ്താവിച്ചത് അതിശയോക്തിയല്ല.

ദേശാന്തരങ്ങളിലുള്ള വാനരന്മാരുടേയും മററും ഭാഷ മനസ്സിലാക്കാനായി വളരെവളരെ യത്നം ചെയ്യുന്ന മഹാന്മാരിൽ ഒരുവനുപോലും കേരളത്തിലെ നാനാപ്രദേശങ്ങളിലുള്ള ആചാരോപചാരങ്ങളും സ്ഥാനമാനങ്ങളും എന്തൊക്കെയാണെന്ന് അന്വേഷിച്ചറിഞ്ഞ് ഒരു നോവലോ ചരിത്രമോ നാടകമോ ഉണ്ടാക്കുവാൻ മനസ്സുവരാത്തത്, പത്രാധിപന്മാർ പറയുംപോലെ, വളരെ ശോചനീയംതന്നെ.

ആചാരം പറയുന്നതിലും മററും ചിലക്ക് എത്രമേൽ വാശി ഉണ്ടെന്നുള്ളതിന്നു ദൃഷ്ടാന്തമായി, വഴിയിൽ കെട്ടംദേസിവരുന്ന ഒരാൾക്കു, എഴുന്നള്ളിയടുത്തേ തൊഴാൻ തരമില്ലാത്തതുകൊണ്ടു തിരുമനസ്സിന്നുതന്നെ കെട്ട് തഴത്തുപിടിച്ചു വെപ്പിച്ച് 'എറാൻ' എന്നു തൊഴീച്ചതായ കഥ ഇന്നും പ്രസിദ്ധമാണല്ലൊ. വടക്കൻദിക്കിൽ ഈ ഭ്രമം കലശലാണ്. പണക്കാരായ എമ്പ്രാന്തിരിമാർ എത്രപേർ ഇന്നും നമ്പൂതിരിമാരാവാൻ അനവധിപണം ചിലവുചെയ്യുന്നു! ഈ ആഭിജാത്യംനിമിത്തം എത്രപേര് കഷ്ടംപിടിച്ചു മുടിഞ്ഞു! എന്നിട്ടും കുറവാകുന്നില്ല.

തമ്പുരാക്കന്മാരേയും മററും കണ്ടു തൊഴാൻ നമ്മൾ വിചാരിക്കുന്നത്ര എളുപ്പമല്ല. ഓരോരുത്തരുടെ സ്ഥാനവലിപ്പവും ജാജിഭേദവുംപോലെ ഇന്നിന്നവിധം തൊഴേണം എന്നു കൂടിയുണ്ട്. വണ്ണാൻ, മലയൻ, മുതലായവർ മററുള്ളവരെ

കണ്ടാൽ "മുട്ടതൊട്ടു, മുയിപ്പതൊട്ടു്, കൈ മാറത്തുപിടിച്ചു്, പൊന്തിച്ചു് വലിച്ചു മാറിനു താഴത്തു്", മണങ്ങി തൊഴണം! ഇതിനു കുറച്ചൊരഭ്യാസം വേണ്ടിവരും—നമ്പൂതിരിമാരെ തൊഴുന്നതു നേരെ നിന്നിട്ടേ പാടുള്ളു, തലമണക്കണമെന്നില്ല! വലിയ തമ്പുരാക്കന്മാരെ കണ്ടാലേ തല മണങ്ങിതൊഴേണ്ടതുള്ളു. ദേവാലയങ്ങളിൽ പോയാലും മണങ്ങിതൊഴാം. പക്ഷെ കൈകൂപ്പുന്നതു നെഞ്ഞിനുനേരെ പിടിച്ചിട്ടാണെന്നൊരു ഭേദമുണ്ടു്, എന്നുതന്നെയല്ല "പറച്ചുകുട്ടി" തൊഴേണമെന്നില്ല—"അടിയിത്തന്മോൻ", വാഴുന്നവര് മുതലായ ചില എടപ്രഭുക്കന്മാരെ, ചെറുവിരലും പെരുവിരലും മടക്കി, ബാക്കിയുള്ള വിരൽകൊണ്ടു മാത്രമേ തൊഴാറുള്ളു. ജാതിനാമാദികളല്ല, ഗുണഗണഭേദമെന്നത്രെ ബുധന്മാരുടെ മതം, എന്നു മനസ്സിലാക്കീട്ടുള്ളവർ കുറെക്കാലമായി തമ്മിൽ കാണുമ്പോൾ രാമ, രാമ, എന്നും പറഞ്ഞു പരസ്പരം തൊഴാറുമുണ്ടു്.

തമ്പുരാക്കന്മാരേയോ നമ്പൂതിരിമാരേയോ തൊഴുമ്പോൾ "ഏറാൻ" അല്ലെങ്കിൽ "റാൻ"തന്നെ. പാണര് മുതലായവർ "പണിക" എന്നോ "മാറാതോ" എന്നോ, "കൊണമ്പരണോ" എന്നോ പറയേണം. കോളാമ്പിക്ക "കുവലയദള നമ്പി" എന്നു പറയുന്ന വിടന്മാരെപ്പോലെയുള്ളവർ "ഫണിഹാ" എന്നും പറയും! തമ്പുരാക്കന്മാരുടെ "തിരുവോളവും" നായന്മാരുടെ "കുറപ്പും" "കുറപ്പാശ്രയവും" ഇല്ലാതിരുന്നാൽ തിയ്യർ മുതലായ "പഴേടിയന്മാൎക്കു്" നിവത്തിക്കാൻ പ്രയാസമാണു്. "അടിയൻ" എന്നാണു് സാധാരണ പറയാറെങ്കിലും "പഴേടിയാൻ" എന്നു "വിട്ടോണ്ടാൽ" കുറെ ഗുണം കൂടും. അധികസ്യ അധികം ഫലം. "വെടിയാന്മാർ" എന്നു വണ്ണാന്മാരും, ചിങ്കത്തന്മാരും പറയുന്നതു് "പഴേടിയാൻ" എന്നതു ലോപിച്ചതായിരിക്കണം. "ഏളുക" എന്നതു് "എഴുന്നള്ളുക" എന്നതിന്റെ ലോപമാണു്, "അടിയന്റെ" ബഹുവചനം "അടിയങ്ങൾ" എന്നാണു്. "അടിയന്മാർ" എന്നായാൽ പുലയർ, വേട്ടുവർ, മാവിലർ, കരിമ്പാലർ മുതലായ അടിമവൎഗ്ഗക്കാരായിപ്പോയി. തമ്പുരാക്കന്മാരുടേയും മററും കുട്ടികളെ "തമ്പാന്മാർ" അല്ലെങ്കിൽ "ഉ

ണ്ണികൾ" എന്നാണ് വിളിക്കേണ്ടതെങ്കിലും "പഴേടിയന്മാരുടെ" കിടാങ്ങളെ 'കുട്ടിപ്പെടിയാൻ' എന്നും, അച്ഛനെ "അച്ഛൻപെടിയാൻ" എന്നും, ജ്യേഷ്ഠനെ 'ഏട്ടൻപെടിയാൻ' എന്നും മാത്രമേ വിളിച്ചുകൂടൂ. "കിടാവ്" എന്നുള്ളത് ഒരു സ്ഥാനപ്പേരാണ്. വടക്കൻദിക്കിൽ മാപ്പിളമാർ നായന്മാരെ സാധാരണയായി "കിടാവ്" എന്ന് വിളിക്കാറുണ്ട്. എന്നി അടിയൻെറ "ജാതിക്കൂട്ടം" എന്ന് വിടേണ്ടാൽ ആ വർഗ്ഗമാണെന്നു ധരിക്കരുത്. പെണ്ണുങ്ങൾ എന്നേ അർത്ഥമുള്ളു. തീയത്തി എന്നു പറയാൻ പാടില്ല. 'പിള്ളർ' എന്നു വിളിക്കണം. ചില ദിക്കിൽ അവരും അമ്മമാരായിപ്പോയി. ചെറമ്മയെ, താണജാതിക്കാർ "തള്ളയാർ" എന്നാണ് വിളിക്കേണ്ടത്.

ഓരോ വർഗ്ഗക്കാർ തങ്ങളേക്കാൾ താണതോ ഉയർന്നതോ ആയ ജാതിക്കാരെ വിളിക്കേണ്ടുന്നതു മനസ്സിലാക്കാനാണു വലിയ ദുർഘടം. തീയ്യർ നായന്മാരെ 'കൈക്കോർ' എന്നും 'കയ്യൾ' എന്നും, മാവിലർ വേട്ടുവർ മുതലായവർ 'കൈക്ലോർ' എന്നും, പുലയർ തീയ്യരെ 'തണ്ടയാൻ' എന്നും, നായന്മാരെ 'എളങ്ങിൽ' അല്ലെങ്കിൽ 'എളംകോയില' എന്നും നായന്മാർ സ്ത്രീകളെ 'ചെത്തിയമർ' എന്നും, കോലയന്മാരെ 'ഊരാളി' എന്നും, കോലയന്മാരിൽ അല്പം താണവരായ എരുമാന്മാരെ 'നളേൻ' എന്നും, മാപ്പിളമാരെ 'കോയില' എന്നും, അവരുടെ സ്ത്രീകളെ 'ചെങ്ങീല' എന്നും, ആശാരിമാരെ 'മൂത്തമാരെ' എന്നും, തിയ്യര് നായന്മാർ സ്ത്രീകളെ ദേശഭേദം പോലെ 'അമ്മതമ്പുരാൻ'—അമ്മാരത്തം—അമ്മാളക്കൻ—'അമ്മേക്കൻ' എന്നും, നായന്മാർ, സാമന്തൻ നമ്പ്യാരുടെ സ്ത്രീകളെ 'അക്കമ്മ' എന്നും, വേട്ടുവർ മാവിലർ മുതലായവർ നായന്മാർ സ്ത്രീകളെ 'ദവളുവർ' എന്നും, മാപ്പിളസ്ത്രീകളെ മററുള്ളവർ 'ഉമ്മച്ചി' എന്നും, ബ്രാഹ്മണർ, സാമന്തൻ നമ്പ്യാന്മാരിൽ സ്ഥാനം വന്നിട്ടുള്ളവരെ 'കയ്യൾ' എന്നും, നായന്മാർ 'അടിത്ത്യോടത്തിന്ന്' അല്ലെങ്കിൽ 'അടിത്തമ്മോൻ' എന്നും, തീയ്യർ ബ്രാഹ്മണരെ 'തമ്പ്രാക്കൾ' എന്നും, ചാലിയർ, വാണിയർ മുതലായവരെ 'ചാലിയച്ചെട്ടിയാൻ' 'വാണിയച്ചെ

ട്ടിയാൻ' എന്നും, വണ്ണാൻ മലയൻ മുതലായവർ തങ്ങളുടെ മേൽജാതിക്കാരെ 'മാളോർ' എന്നും വിളിക്കേണം. ഈവക സ്ഥാനമാനങ്ങളുടെ അന്തരാർത്ഥം ആലോചിക്കുന്നതായാൽ ഓരോ ജാതിക്കാർ മലയാളത്തിൽവന്നു കുടിയേറിപ്പാർത്തതു് ഇന്നിന്ന തരത്തിലും സമയത്തുമാണെന്നു് ഊഹിപ്പാൻ ധാരാളം വഴിയുണ്ടു്. 'കൈക്കോളർ' എന്നതിൻെറ അർത്ഥം കൈ ഊക്കുള്ളവരെന്നായിരിക്കണം.

'കുറുപ്പ്' എന്ന സ്ഥാനം പല ജാതിയിലുമുണ്ടു്. തീയർ വെളുത്തേടനെ 'വണ്ണത്താൻകുറുപ്പ്' എന്നാണു വിളിക്കേണ്ടതു്. തീയരുടെ ക്ഷൌരക്കാരനായ 'കാവുതിയന്' സ്ഥാനം കിട്ടിയാൽ 'കാവുതിക്കുറുപ്പായി'. കണിശന്മാരുടെ ഏടയിലും കുറുപ്പ് എന്ന സ്ഥാനപ്പേരുണ്ടു്. ആകപ്പാടെ സ്ഥാനമില്ലാത്ത ജാതിയില്ല. പുലയക്കു 'പൊല്ല' എന്നും 'വരോട്ടി' എന്നുമാണു പേരുചകച്ച്. വേട്ടുവരുടെ സ്ഥാനപ്പേർ 'കിരാൻ' എന്നാണു്. കിരാതൻ എന്നതു ലോപിച്ചതായിരിക്കാം. മാവിലക്കും ചിങ്കത്താന്മാക്കും 'ചിങ്കം' എന്നാണു സ്ഥാനം കൊടുക്കാറു്. 'ചിങ്കം' എന്നതു സിംഹം എന്നതു ലോപിച്ചതായിരിക്കാനേ എടയുള്ളു. തീയർ, പൊതുവാളെ 'പൊതമ്മാർ' എന്നും, അമ്പലവാസിമാരെ 'കണക്കപ്പൊതമ്മളെ'ന്നുമാണു വിളിക്കേണ്ടതു്. പൊതുവാന്മാരും പലതരക്കാരുണ്ടു്. വണ്ണാൻ, മലയൻ മുതലായവരെ പുലയർ 'മരത്തയാർ' എന്നാണു വിളിക്കുക. അമ്പലവാസികളും വളരെയുണ്ടു്. വടക്കെ 'നമ്പിയാണു് നമ്പിശ്ശൻ' എന്നും പറയും. തെക്കൻദിക്കിൽ അമ്പലവാസിയെ 'നമ്പ്യാരെ'ന്നും വിളിക്കാറുണ്ടത്രെ. നമ്പ്യാരിലും പല ജാതിയുണ്ടു്. സംമന്തൻനമ്പ്യാരാണു സാക്ഷാൽ നമ്പ്യാര്. നല്ല നായന്മാരും നമ്പ്യാന്മാരാണു്.

കൊലയാന്മാരും, എരുമാന്മാരും വടക്കെ മലയാളത്തിലുള്ള രണ്ടു ജാതിക്കാരാണു്. കൊലയാന്മാരും ഊരാളിമാരും ഏതാണ്ടു സമാനന്മാരാണത്രെ. എരുമാന്മാർ കൊലയാന്മാരിൽ അല്പം താണവരാണു്. കൊലയാന്മാക്കു മററുള്ള നായന്മാരെപ്പോലെ ചത്താൽ ചാവുംപൊലെയെല്ലാമുണ്ടു്. എരുമാന്മാക്കു സഞ്ചയനം കഴിഞ്ഞാൽ എല്ലാം തീൎന്നു. അവ

ക്കും കാലോചിതമായ പരിഷ്കാരത്തിനനുസരിച്ച് ആഭിജാ
ത്യം വർദ്ധിച്ചിട്ടുണ്ട്. പൂരക്കളിപ്പാട്ടിലും മററും 'ആയന്മാരെ
ന്നു' വിളിച്ചുവരുന്ന ഇവരും നായന്മാരാണ്. സ്ഥാനമാന
ങ്ങൾ ലഭിക്കുന്നതു് അധികവും കാനേഷുമാരി എടുക്കുന്ന കാ
ലത്തും ജമാബന്തികാലത്തുമാണ്. പണ്ടൊക്കെ രാജാക്കന്മാ
രും പ്രഭുക്കന്മാരുമാണ് ഈവക സ്ഥാനമാനങ്ങൾ കൊടുത്തിരു
ന്നതു്. ഇപ്പഴ് റവന്യു ഉദ്യോഗസ്ഥന്മാർക്കാണ് ആ അധി
കാരം. 'കൊലയാന്മാർ' ശ്രീകൃഷ്ണൻ വളർന്നതായ ഗോകുല
ത്തിൽ ജനിച്ചവരാകകൊണ്ടാണുപോൽ അവർക്കു 'കോലയാ
ന്മാർ' എന്ന പേരു കിട്ടാനിടയായതു്. എരുമകളെ മേയ്ക്കു
ന്നതുകൊണ്ട് 'എരുമാന്മാർ' എന്നു മററവരേയും വിളിച്ചു വ
ന്നു. പശുവും എരുമയും തമ്മിലുള്ള ഭേദം ഈ രണ്ടുജാതി
ക്കാർ തമ്മിലുമുണ്ടെന്ന് ഒരു പഴമയുണ്ട്. ഇവരുടെ സ്ത്രീക
ളെ 'കോലയാച്ചി' 'എരുമാച്ചി' അല്ലെങ്കിൽ 'എരുവാച്ചി'
എന്നാണു വിളിക്കാറ്. എരുമാന്മാർ ചിറക്കൽ താലൂക്കി
ലാണ് അധികമുള്ളതു്. അവർക്ക് 'ആറു കിയ്യും, പതി
നൊന്നു സ്ഥാനവും ഇരുപത്തിരണ്ടു ദേശവും' ഉണ്ട്. മാവി
ലർ വേട്ടുവർ മുതലായവർ എരുമാന്മാരെ 'മന്നർ' എന്നു വി
ളിക്കേണം. മാവിലരെ പുലയർ 'ചടത്തലവന്മാർ' എന്നാ
ണത്രെ വിളിക്കാറ്. കൊലയാന്മാർക്കും എരുമാന്മാർക്കും 'മ
ണിയാണി' എന്ന് ഒരു വിശേഷവിധിപ്പേരുണ്ട്. പുലയർ
കോലയാന്മാരെ 'മാച്ചർ' എന്നു വിളിക്കണം. മണിയാണി
സ്ഥാനം കിട്ടിയ ആളെ മാവിലർ 'മണിയാർ' എന്നും പുല
യർ 'മണിനളേൻ' എന്നും വിളിക്കണമത്രെ. പട്ടണത്തിൽ
കണ്ടുവരുന്ന എരുമക്കാരുടേയും ഉൾപ്രദേശങ്ങളിലുള്ള അപ
രിഷ്കൃതന്മാരായ എരുമാന്മാരുടേയും നടപ്പും സമ്പ്രദായവും ത
മ്മിൽ വളരെ സാമ്യമുണ്ട്. എറാടി, വെള്ളോടി, നിട്ടുങ്ങാ
ടി എന്നിങ്ങിനെ ഓരോ ദേശത്തിനനുസരിച്ചു വിളിച്ചു ജാ
തിപ്പേരുപോലെ, എരുമാന്മാരായതു് ഒരു സമയം 'എരമം'
അംശക്കാരായതുകൊണ്ടായിരിക്കുമോ? എതായാലും ഇവർ
ഒരുകാലം വലിയ കൃഷിക്കാരും ഭൂമിയുടമസ്ഥന്മാരുമായിരുന്നു
എന്നുള്ളതിനു് അനവധി ദൃഷ്ടാന്തങ്ങളുണ്ട്. തറയിൽ നായ

ന്മാരേക്കാൾ മുമ്പ് മലയാളത്തിൽ കടന്നുകൂടിയതു് എടയന്മാരായ എരുമാന്മാരാണു്. ആശാരിമാൎക്കു് 'എളയാശാരി' മേലാശാരി 'കേളൊമ്മൻ' എന്നിങ്ങനെ പലേ സ്ഥാനഃപ്പേരുകളുമുണ്ടു്.

ബ്രാഹ്മണർ പയ്യന്നൂര് ഗ്രാമത്തിലുള്ള നമ്പൂതിരിമാരെ 'അമ്മോൻ' എന്നാണു വിളിക്കേണ്ടതു്. ഇവർ മരുമക്കത്തായക്കാരായതുകൊണ്ടായിരിക്കും ഈ പേർ വന്നതു്. സാമന്തൻ നമ്പ്യാരെ, നായന്മാർ 'നമ്പ്യാരമ്മോൻ' എന്നും, ഉണ്ണിത്തിരിയെ 'ഉണ്ണിത്തിരി അമ്മോൻ' എന്നും വിളിക്കേണം. വടക്കൻ ദിക്കിൽ 'നായരമ്മോൻ' എന്നും സ്ഥാനപ്പേരുണ്ടു്. അതുകൊണ്ടു് 'അമ്മോൻ' എന്ന സ്ഥാനം സൎവ്വത്ര ബഹുമാനസൂചകമായ ഒരു പേരായിരിക്കണം. ചാലിയൎക്കു 'മൂത്തചെട്ടിയാൻ' എന്നൊക്കെ ഓരോ സ്ഥാനപ്പേരുള്ളതുപോലെ നായന്മാൎക്കും 'എളയനായർ' മൂത്തനായർ എന്നിങ്ങിനെ ഓരോ ആചാരപ്പേരുണ്ടു്. തെക്കൻദിക്കിൽ മൂത്തനായൎക്കു പകരം 'വലിയനായരെ'ന്നാണു പറയാറ്. വടക്കേ മലയാളത്തിൽ 'മൂത്തനായരും' മററും ആവണമെങ്കിൽ ചിറക്കൽ കോവിലകത്തുനിന്നു 'ചുരിക' വാങ്ങേണം. അങ്ങിനെ ചുരിക വാങ്ങീട്ടുള്ളവരെ മററുള്ള നായന്മാർ 'അച്ഛൻ' എന്നാണു വിളിക്കേണ്ടതു്. കൊശവൻ മൂത്താലും ചുരികവാങ്ങി നായരാവും. ചുരിക കൊടുക്കുന്നാളും ഇപ്പഴ് പെരുത്തുള്ളതുകൊണ്ടു മുമ്പത്തെപ്പോലെ വിലയും ചിലവുമില്ല! നായന്മാരുടെ എടയിൽ 'കരപ്പം പിറന്നാൾ' എന്നൊരു സ്ഥാനമുണ്ടു്. 'കാൎയ്യം പറയുന്നാൾ' എന്നായിരിക്കും, ഈ വാക്കിൻെറ അൎത്ഥം. 'മുമ്പട നായർ' എന്ന സ്ഥാനമുള്ള ഒരു തറവാട്ടും വടക്കേ മലയാളത്തിലാണു്.

മലയാളത്തിൻെറ വടക്കേ അററത്തു, പ്രത്യേകിച്ചു കന്നടജില്ലയിൽ, വയസ്സും പ്രായവുമുള്ള നായന്മാരെ ചെറപ്പക്കാർ ഇപ്പഴും പേരുചൊല്ലി വിളിക്കില്ല. 'രാമനശ്ശൻ' 'കണ്ണനശ്ശൻ' എന്നൊക്കെ സാധാരണ വിളിക്കാറുള്ളു. എമ്പ്രാന്തിരിയെ, എമ്പ്രാശൻ എന്നും, നമ്പൂതിരിയെ നമ്പൂരിശ്ശൻ, എന്നും വിളിക്കുന്നതായാൽ കുറച്ചധികം സന്തോഷമുണ്ടു്. അ

തുകൊണ്ടു് 'അച്ചൻ' എന്നുള്ളതു് 'അഃമ്മാൻ' എന്നതുപോലെ ഒരു വലിയ സ്ഥാനമാനമായിരിക്കണം. കൊച്ചിയിൽ പാലിയത്തുള്ളവരൊക്കെ അച്ചന്മാരാണല്ലൊ. പരദേശങ്ങളിൽ വലുതായിട്ടുള്ളവരെയൊക്കെ 'നായിനാ' എന്നു വിളിക്കാറുണ്ടു്. തിലുങ്കിൽ 'അച്ചൻ' എന്നാണത്രെ അതിന്റെ അൎത്ഥം. നായന്മാരും മററും പണ്ടു തിലുങ്കുരാജ്യത്തുനിന്നു വന്നവരായിരിക്കാമെന്നു ചില ചരിത്രകൎത്താക്കന്മാർ പറയുന്നുണ്ടല്ലൊ. അച്ചൻ എന്നതിനേക്കാൾ നല്ലതെന്നു വിചാരിച്ചിട്ടോ, ആദ്യമേ ഉണ്ടായിരുന്ന പേർ ഇതുവരെ നിലനിന്നു പോയതുകൊണ്ടോ ആയിരിക്കാം, ചിലരെ 'നായനാർ' എന്നു വിളിക്കുന്നതെന്നറിയുന്നില്ല. സാമന്തൻനമ്പ്യാരെ നായന്മാരും മററും, നായനാർ എന്നു വിളിക്കാറുണ്ടു്. വടക്കൻ ദിക്കിൽ പണക്കാരെയെല്ലാം നായനാരെന്നു വിളിക്കും. എമ്പ്രാന്തിരിമാരേയും ചിലരങ്ങിനെ വിളിക്കാറുണ്ടു്. നല്ല നമ്പൂതിരിക്കതു വേണ്ടെന്നുണ്ടു്. കാളി, കാർ, അങ്ങുന്നു്, അങ്ങോര്, അവിടന്നു്, വലിയേടത്തുന്നു്, ചെറിയേടത്തുന്നു് എന്നിങ്ങിനെ പല വകക്കാരുമുണ്ടു്.

തമ്പുരാക്കന്മാരെ ബ്രാഹ്മണൎക്കുമാത്രമേ രാജാവെന്നു വിളിച്ചുകൂടു. അമ്മരാജാവു തമ്പുരാട്ടിയാണു്. റാണിരാജാവു് എന്നു പറയുന്ന കൂട്ടൎക്കു്, അമ്മരാജാവു്, അമ്മതമ്പുരാൻ എന്നൊക്കെ പറയുന്നതിനു വിരോധമില്ലല്ലൊ.

തമ്പുരാക്കന്മാരുടെ അവയവങ്ങളുടെ പേരു പറയുമ്പോൾ 'തൃ' അല്ലെങ്കിൽ 'തിരു' എന്നാദ്യം ചേൎക്കണം. തൃക്കൈ, തൃക്കണ്ണു്, തൃക്കാലു്, തിരുവായി, തിരുമേനി, എന്നൊക്കെയാണു് പറയേണ്ടതെങ്കിലും തൃപ്പല്ലു്, തൃത്തല, എന്നൊന്നും 'വിടോളാറി'ല്ല. 'തിരുതാളി' എന്നുവെച്ചാൽ തമ്പുരാക്കന്മാർ തേയ്ക്കുന്ന താളിയാണെന്നു് അന്ധാളിച്ചുപോകരുതു്. അതു ദശപുഷ്പത്തിന്റെ കൂട്ടത്തിലുള്ളതാണു്.

നായന്മാർ തമ്പുരാന്റെ തിരുമനസ്സറിയിക്കുന്നതിനുപകരം, തിയ്യര് മുതലായവര് നായന്മാരോടു വല്ലതും പറയുന്നതു് അടിഃത്ത്യടത്തെ 'കുറപ്പിലേററുക'യാണു് പതിവു്. തമ്പുരാക്കന്മാർ അയക്കുന്ന എഴുത്തിന് 'തരക', സാമന്തൻമൂത്ത

'അടിവിത്ത്യാടത്തന്ന്', ആയാൽ 'തീട്ടു', വലിയ നമ്പൂരിപ്പാടന്മാരുടെ 'തൃക്കൈക്കുറിപ്പ്' എന്നൊക്കെ പറയേണം. കത്തു് എഴുതുന്നതു സാധാരണ സാധ്യന്മാരായിരിക്കും. ഇനി ഇതൊന്നുംകൂടാതെ 'നീട്ടു' 'കുറിയോല' 'കുറിപ്പ്' എന്നൊക്കെ പറഞ്ഞുംകൊണ്ടു് ഒരുവകയുണ്ടു്. തമ്പുരാക്കന്മാർക്കു നേരിട്ടു് ആർക്കും എഴുതുവാൻ പാടില്ല. കണക്കപ്പിള്ള വായിച്ച തിരുമനസ്സിൽ എററണം. അങ്ങിനെയല്ലാതിരുന്നാൽ മൂപ്പർക്കു് അത്രവേഗം മനസ്സിലാവുല്ലയായിരിക്കും. മഹാരാജാവിന്റെതു് 'നീട്ടം' 'തീട്ടര'വുമാണു്.

കോഴിക്കോട്ടു തീയ്യരുടെ കൂട്ടത്തിൽ കല്ലിങ്കൽ തറവാട്ടിലെ മൂപ്പനു് 'മൂപ്പൻ' എന്നൊരു സ്ഥാനപ്പേരുള്ളതുപോലെ, വടക്കേമലയാളത്തിലെ തീയ്യർക്കും 'മൂപ്പൻ' 'തീയ്യാണക്കൻ' 'തണ്ടയാൻ' 'ചേറോൻ' 'നാലപ്പാടി' 'ഉമ്പ്രോൻ' എന്നിങ്ങിനെ പലേ സ്ഥാനവലിപ്പങ്ങളും കൊടുക്കാറുണ്ടു്. അതൊക്കെ ഇപ്പഴ് നിന്നുപോയി. എങ്കിലും കേവലം നശിച്ചിട്ടുമില്ല. എമ്പ്രാൻ, എമ്പ്രാന്തിരി, എമ്പ്രാശൻ ഒക്കെ ഒന്നുതന്നെയാണു്. ശാന്തികഴിക്കുന്ന 'ബ്രാഹ്മണരാണിവർ.' തീയ്യരുടെ സ്ഥാനത്തു ശാന്തികഴിക്കുന്നവനെ 'എമ്പ്രാൻ' എന്നു വിളിക്കാൻ പാടില്ലെന്നുവെച്ചായിരിക്കും 'ഉമ്പ്രോൻ' എന്നാക്കിയതു്. ഇപ്പഴ് അവർക്കും അമ്പലവും പ്രതിഷ്ഠയും ഒക്കെ ആയി. എനി അത്ര വിരോധമുണ്ടാവുല്ല.. ഇതുകൂടാതെ 'വെളിച്ചപ്പാടൻ' 'അന്തിത്തിരിയൻ' 'പണിക്കർ' മുതലായ സ്ഥാനങ്ങളുമുണ്ടു്. 'കോമരം' ആവുന്നതു് മണിയാണിമാരും കോലയന്മാരും വാണിയരും മാത്രമാണു്. അവർക്കും 'അന്തിത്തിരിയന്റെ' സ്ഥാനമുണ്ടു്. ഇതുകൂടാതെ ബൊാട്ളോർ, മേസ്ത്രി, മേസ്ത്രു് മുതലായ ഒരു പുതിയവർഗ്ഗം കഴിഞ്ഞിട്ടുണ്ടു്. മേസ്ത്രന്മാരധികവും നായന്മാരായിരിക്കും. അതൊന്നും എണ്ണത്തിൽ പെട്ടതല്ല. 'മൂപ്പരുടെ' സ്ഥാനം ബ്രാഹ്മണരുദ്യോഗസ്ഥന്മാരൊഴികെ മററെല്ലാവർക്കുമുണ്ടു്. സാധാരണ കീഴുദ്യോഗസ്ഥന്മാരും വാല്യക്കാരും കൊടുത്തുവരുന്ന ഒരു ബഹുമാനപ്പേരുമാത്രമാണിതു്.

വലിയ നമ്പൂതിരിപ്പാടന്മാർക്കു് എഴുതുന്നതു് 'കട്ടിപ്പട്ടര് വായിച്ച തിരുമനസ്സിൽ അറിയിക്കാനുള്ള' വിധത്തിലേ പാടു

ള്ളു. എടപ്രഭുക്കന്മാരെയൊക്കെ 'സമയംപോലെ വായിച്ചു ബോധിപ്പിച്ചാൽ' മതി. അത്ര തിരക്കില്ല. 'സവിനയം' 'വിനയപുരസ്സരം' 'സാദരം' എന്നൊക്കെ ഇൗയ്യിടെ തുടങ്ങിയതാണു്. മേൽവിലാസം എഴുതുന്നതിലും വളരെയൊക്കെ ആലോചിക്കാനുണ്ടു്. തീയ്യൎക്കു്, അവൎകൾ എന്നു ചേൎത്തുകൂട എന്നൊരു പക്ഷമുണ്ടു്. ബ്രാഹ്മണൎക്കു 'ബ്രഹ്മശ്രീ' എന്നുകൂടി ചേൎക്കണം. കുത്തുകടലാസ്സും ലക്കോട്ടും മററും ഉപയോഗിപ്പാൻ തുടങ്ങിയതു വാസ്കോഡിഗാമയുടെ ശേഷമായിരിക്കണം. തപാലിൽ അയയ്ക്കുന്ന എഴുത്തുകളിലും കൂടി നായരു് നമ്പ്യാരു് എന്നു ചേൎക്കുന്നതു് അവസ്ഥയ്ക്കു പോരാ എന്നു വിചാരിക്കുന്ന എജമാനന്മാരും ധാരാളമുണ്ടു്. ഇൗവക പ്രതാപചിഹ്നങ്ങൾക്കു തറവാടല്ല, ജന്മമാണു് മുഖ്യം. സ്ഥാനമാനങ്ങൾ ജന്മത്തെ അനുസരിച്ചേ പാടുള്ളു എന്നാണു് ധാരണ.

"ജന്മ ബലമശക്താനാം,
ശക്താനാം ഭൂഷണം ജന്മ"

എന്നെല്ലാം ധരിച്ചിട്ടുണ്ടായിരിക്കും!

വാസ്കോഡിഗാമയുടെ പേർ പറയുമ്പോഴാണു് ഒരു കാൎയ്യം ഓൎമ്മവന്നതു്. ഗാമ കപ്പലെറങ്ങിയ ഉടനെ അന്നത്തെ സാമൂതിരിതമ്പുരാനെ ചെന്നു കണ്ടു എന്നും, തളിയിൽ അമ്പലത്തിൽചെന്നു മണിയടിച്ചു തൊഴുതു എന്നും മററും പലേ കഥകളുണ്ടു്. ഇതെല്ലാം വാസ്തവമാണെങ്കിൽ അദ്ദേഹം ക്രിസ്ത്യാനിയായിരിക്കില്ലെന്നാണു് ഒരു നമ്പൂതിരിയുടെ പക്ഷം. ഗാമയുടെ ബുദ്ധിസാമൎത്ഥ്യവും അദ്ദേഹംനിമിത്തം ബിലാത്തിക്കാൎക്കുണ്ടായ അത്ഭുതപൂൎവ്വമായ അഭിവൃദ്ധിയും മററും കാത്തു സ്വാഭിമാനികളായവെള്ളക്കാർ ക്രിസ്ത്യാനിയാക്കിയെന്നു ഘോഷിക്കുന്നതാണു്. സൂക്ഷ്മത്തിൽ അദ്ദേഹം ഒരു ഹിന്തുവാണു്. ഗാമ അതിസുന്ദരനായിരുന്നുവല്ലോ. വളരെ വെളുത്തിട്ടുമാണു്. ആ മഹാന്റെ യോഗ്യതയും ഐശ്വൎയ്യവും ഒക്കെ കണ്ടു ഭ്രമിച്ചു് അത്തന്നെ സാമൂതിരിപ്പാട്ടിന്നു യാഥാൎത്ഥ്യാനുസാരമായി "ചാസവകോടി കാമൻ" എന്നു കല്പിച്ചു കൊടുത്ത പേർ പാശ്ചാത്യന്മാർ "വാസ്കോഡിഗാമ" എന്നാക്കിയതായിരിക്കണം. അങ്ങിനെ തന്നെ 'കൊളമ്പസ്' എന്ന

പേര് "കുവലയാംഭസ്സ്" എന്നായിരിക്കണം. കൊളമ്പസിൻെറ കടൽയാത്ര നിമിത്തമായിരിക്കണം ഈ വിശേഷനാമം സിദ്ധിച്ചത്. മാക്സ്മുള്ളർ, ആന്നിബെസൻറ്, സ്ടീവൻസൺ, എന്ന പേരൊക്കെ മോക്ഷഭട്ടാചാൎയ്യൻ, അന്നാഭായി, ശ്രീവത്സൻ, എന്നാണത്രെ ഇപ്പോഠം എഴുതിവരാറ്.

പ്രകൃതം വിട്ടുപോയി. ഗാമ വരുന്നതിന്നുമുമ്പു പതിവായും ഇപ്പോഠം ദുല്ലഭമായും കാലയിൽ തന്നെയാണ് എഴുതാറ്. ഈ കാല മുറിക്കുന്നതിനും അതിൽ എഴുതുന്നതിനും അവസാനം പൂട്ടി കെട്ടുന്നതിനുംകൂടി കാരോ സമ്പ്രദായഭേദങ്ങളുണ്ട്. ഉപ്പേരിക്കും എരിശ്ശേരിക്കും മററും വേറെക്കായ മുറിക്കുന്നതിനുംകൂടി നിബന്ധനവെച്ചിരിക്കുന്നു. ചിറക്കലും കോട്ടയത്തും വെവ്വേറെ മാതിരിയിലാണ് ഇന്നും കറിക്കു മുറിക്കുന്നത്. കാരോരുത്തർ ഇന്നിന്നമാതിരി കൊടയെ പിടിക്കാവു, ഇന്നിന്ന മരങ്ങഠം ഇന്നിന്ന ജാതിക്കാക്കേ ഉപയോഗിച്ചു കൂടു, പുരയ്ക്കുമേയുന്ന കാട് ഇന്നതരത്തിലേ പാടുള്ളു എന്നും നിശ്ചയമുണ്ട്. അങ്ങിനെയൊക്കെയാണെങ്കിലും പ്രഭുക്കന്മാര് അന്നും അപണ്ഡിതന്മാരുതന്നെയാണ്. ലക്ഷ്മീകടാക്ഷമുള്ളവക്ക് സരസ്വതീകടാക്ഷം ഇന്നും ദുല്ലഭമാണല്ലൊ. തമ്പുരാക്കന്മാർ കപ്പിടുന്നതിന്ന 'തുല്യം ചാത്തുക' എന്നും, വലിയ നമ്പൂരിപ്പാടന്മാരാണെങ്കിൽ 'തൃക്കൈ വിളയാടുക' എന്നും പറയേണം. ചിലരുടെ കപ്പു മയിലിൻേറയും മററുചിലരുടേതു താമരയുടേയും ശംഖിൻേറയും മററും മാതിരിയിലാണ്. ഈ പതിവ് ഇന്നും ചിലരു വിട്ടിട്ടില്ല. പേരെഴുതി കപ്പിടുന്ന സമ്പ്രദായം ഈയ്യെടെ തുടങ്ങിയതാണ്. പണ്ടൊക്കെ എന്തെങ്കിലും ചുരുക്കത്തിൽ കരടയാളം ഇട്ടും; അതുമതി. അന്നിത്ര പുല്ലും പിലയാട്ടമില്ല. ഇപ്പഴ് പേരെഴുതിയാലും പോര, ചുണ്ടൊപ്പിടണം. എന്നിട്ടും കളവിനു ലേശം കുറവില്ല.

തമ്പുരാക്കന്മാരുടെ പേർ മററുള്ളവക്കു സാധാരണ വിളിക്കാൻ പാടില്ല. കന്നകിലോ അവർ ജനിച്ച നക്ഷത്രത്തിൻെറ പേർ, അല്ലെങ്കിൽ കാമനപ്പേരെ ഇയ്യുള്ളോക്കു പറഞ്ഞുകൂടു. 'ഭരണിത്തമ്പുരാൻ' 'ആയില്യംതിരുനാഠം' 'കുട്ടിയന്നിയൻതമ്പുരാൻ' 'ഏട്ടൻതമ്പുരാൻ' 'അപ്പൻതമ്പുരാൻ' എ

ന്നൊക്കെയാണ് നിത്യതയ്ക്ക്. വിശേഷവിധിക്ക് ഇതൊന്നു മായിരിക്കില്ല. ഒന്നു രണ്ടര മുളം നീളത്തിൽ ഒന്നാന്തരം നാമധേയമായിരിക്കും. എന്നി ഇതിലൊന്നും പററാതെ 'പൂച്ചശ്ശേരിത്തമ്പുരാൻ' 'വള്ളിക്കാട്ടെത്തമ്പുരാൻ' എന്നൊരു വകയുണ്ട്. ഇവരൊക്കെ സംബന്ധം തുടങ്ങിയ തറവാട്ടുപേരുകൊണ്ടു പ്രസിദ്ധി കിട്ടിട്ടുള്ളവരായിരിക്കണം. '74-ൽ നാടുനീങ്ങിയ തമ്പുരാൻ' 'ചിററവരു തീപ്പെട്ട തമ്പുരാൻ' 'കാശിക്കെഴുന്നെള്ളിയ തമ്പുരാൻ' എന്നിങ്ങിനെ പ്രസിദ്ധന്മാരായിട്ടുള്ളവരുമുണ്ട്.

തമ്പുരാക്കന്മാരുടെ പേരു നമുക്ക പറവാൻ പാടില്ലെന്നതിരിക്കട്ടെ. അവര് മററുള്ളവരുടെ പേരു മാത്രമേ വിളിക്കുള്ളു എന്നും ശാഠ്യമുണ്ട്. മേനാനായാലും തരക്കേടില്ല, കുറുപ്പായാലും വേണ്ടതില്ല, എത്ര കേമനായാലും രാമൻ-കൃഷ്ണൻ എന്നൊക്കെ വിളിക്കും. പണ്ടതുകൂടിയില്ല. 'ചാമൻ' 'കിട്ടൻ' എന്നൊക്കെയാണ്. പ്രഭുക്കന്മാക്കും 'മൂപ്പരെ' ഭയമുണ്ട്. കരുണാകരമേനോൻ, ശങ്കരമേനോൻ മുതലായവർ താസിൽദാരോ മജിസ്ട്രേട്ടോ ആണെങ്കിൽ 'കണാരോൻ' 'ശങ്കരോൻ' എന്നു രണ്ടുമല്ലാത്ത പാകത്തിൽ വിളിക്കും. ഉദ്യോഗസ്ഥന്മാരല്ലാത്ത അവരുടെ നേരെ കാരണവന്മാരെ വെറും കണാരനെന്നോ, ചങ്കുവെന്നോ മാത്രമെ വിളിക്കുള്ളൂ! നമ്പൂരാരുടെ മനപ്പേരാണ് സാധാരണ പറയാറ്. ഒരു മഹൻ നമ്പൂതിരി മനവകകാര്യം ഒരു 'ബാരിസ്റ്ററെ'യാണ് ഏല്പിച്ചതെന്നു പറഞ്ഞപ്പോൾ അഫൻനമ്പൂതിരി 'അത്രവേണ്ട കേട്ടൊ, ഉണ്ണി! വാരിഷ്ടൻ' എന്നുമതി എന്നരുളിച്ചെയ്തകഥ പലരും കേട്ടിരിക്കും.

സായ്പന്മാർ വലിയ അധികാരത്തോടും മാസ്സപ്പടിയോടുംകൂടിനന്ന ചെറുപ്പത്തിൽ താടിമീശ വരുന്നതിനുമുമ്പായിട്ടാണ് ഇന്ത്യയിൽ വരാറ്. നര പററുന്നതിനു മുമ്പായി, ഒരുപടി സമ്പാദിച്ചു പെൻഷ്യനും വാങ്ങി, സ്വരാജ്യത്തിലേക്കു മടങ്ങി എന്നും കേൾക്കാം. ഇത്രമാത്രം അറിവുള്ള ഒരാൾ സായ്പന്മാക്കു ജരാനരയുണ്ടോ, എന്നു ശങ്കിച്ചതുപോലെ, നമ്മുടെ തമ്പുരാക്കന്മാരും മരിക്കുന്ന കാര്യം കുറെ സംശയത്തിലാണെന്നു

തോന്നിപ്പോകും. തമ്പുരാക്കന്മാര് ഒരിക്കലും മരിച്ചതായി കേൾക്കില്ല. ഒന്നുകിലോ 'നാടുനീങ്ങും' അല്ലെങ്കിൽ 'തീപ്പെട്ടും' വെള്ളത്തിലെഴുന്നള്ളി ചത്താലും അവരു 'തീപ്പെട്ടുക'യേയുള്ളു. ചിലർ 'തിരുപ്പെട്ടുക' എന്നും പറയാറുണ്ട്. വാഴുന്നോർ, അടിയിത്തന്മോൻ മുതലായ എടപ്രഭുക്കന്മാർ 'അന്തരിച്ചു'പോയാൽ 'വാണു' എന്നേ വിടോണ്ടുകൂടു. സ്ഥാനികന്മാരല്ലാത്ത പ്രമാണികൾ 'സ്വൎഗ്ഗം പ്രാപിക്കും' അല്ലെങ്കിൽ 'ദീനം വൈഷമ്മിച്ചുപോകും' മരിക്കില്ല. സാധുക്കളൊക്കെ 'കുററംപിഴച്ചുപോകയേ' ഉള്ളു. തമ്പുരാക്കന്മാൎക്കു വല്ല സുഖക്കേടുമായാൽ 'പൊയ്ക്കല്ലാസ്സു'യാണു്. നായന്മാർ തീയ്യർ മുതലായവൎക്കൊക്കെ 'ചാട്ടകാലാണു'ത്രെ.

പണ്ടൊരു നമ്പൂതിരിയും നായരും തോണിമറിഞ്ഞു പുഴയിൽ വീണു. വെള്ളംകുടിക്കുമ്പോൾ നമ്പൂതിരി കുടിക്കുന്നതുപോലെ നായരും കുടിക്കുന്നുവല്ലോ എന്നുവിചാരിച്ചു് അസൂയപ്പെട്ടു 'കലക്കികുടിക്കെടാ' എന്നരുളിച്ചെയ്തു പഴമ കേൾക്കാത്തവർ ചുരുങ്ങും. ഇങ്ങിനെയുള്ള ദുരഭിമാനത്തിനു മരിച്ചാൽകൂടി കുറവില്ല. തമ്പുരാക്കന്മാരുടെ ശ്മശാനത്തിനു 'തീക്കോലം' അല്ലെങ്കിൽ 'തീക്കോവിലക'മെന്നും നായന്മാർ മുതലായവരുടേതിനു 'ചുട്ടുവാട്ട' എന്നും പുലയരുടേതിന്നു 'ചുടല' എന്നും തീയ്യരെ 'പൂക്കുന്ന' സ്ഥലത്തിനു് 'മയിതാനം' എന്നും മാപ്പിളമാരെ കുഴിച്ചിടുന്ന ദിക്കിനു 'മന്ന' എന്നുമാണു പറയേണ്ടതു്.

തിയ്യർ മുതലായവർ എത്ര വലിയ പുഴയിൽപോയി മുങ്ങിക്കുളിച്ചാലും 'നീരുനനഞ്ഞു' എന്നേ 'വിടോണ്ടു'കൂടു. തീയ്യൎക്കു് ഒരിക്കലും പറവാൻ പാടില്ല, 'വിടോളണം.' തമ്പുരാക്കന്മാൎക്കു് 'നീരാട്ടുകുളി'യാണു്. എനി 'കുളംകലക്കുന്ന' ഒരു വകക്കാരുണ്ടു്. അവർ ആനയോ പോത്തോ ആണെന്നു ശങ്കിച്ചുപോകരുതു്. എടപ്രഭുക്കന്മാരുമാത്രമേ 'കുളംകലക്കുക'യുള്ളു. നായന്മാൎക്കും മററും ഒരു സമയം എണ്ണതേച്ചുകുളിക്കാം. അതിൽ താണിട്ടുള്ളവർ എത്ര വിലപിടിച്ച കുഴമ്പുതേച്ചാലും 'വള്ളംതൊട്ടപിരട്ടി' എന്നേ പറഞ്ഞുകൂടു. തമ്പുരാക്ക

ന്മാരൊക്കെ 'കലപ്പെണ്ണചാർത്ത്'ലാണ്. അവർ 'ഊക്കകഴിക്കുന്ന'തിന് 'അന്തിനീരചാർത്തുക'യെന്നു പറയേണം.

തമ്പുരാക്കന്മാർക്ക് കിടന്നുറങ്ങുന്നതു കുറെ പോരായ്മയാണ്. അതുകൊണ്ട് അവർ 'പള്ളിക്കുറപ്പുകൊള്ളുകയേ' ചെയ്യുള്ളൂ. ഏടപ്രഭുക്കന്മാര് 'വീണപിരിയുക'യാണത്രെ പതിവ്. പള്ളിയറ, പള്ളിക്കട്ടിൽ, പള്ളിവിരിപ്പ് എന്നുള്ളതിൻെറ അർത്ഥമൊക്കെ ഊഹിക്കാമെങ്കിലും 'പള്ളിതിരിയുക' എന്താണെന്നറിയുന്നവർ വളരെ ദുല്ലഭമായിരിക്കും. 'പള്ളിതിരിയുക' എന്നുവെച്ചാൽ, 'തൊട്ടുകൂടാതെ കണ്ടാവുക' 'ദൂരത്താവുക', 'പുറത്താവുക', 'തീണ്ടാരുക', എന്നത്ഥം.

മററുള്ളവർ വണ്ടിയിലല്ല മോട്ടാർകാറിൽ സഞ്ചരിച്ചാലും 'വിടോണ്ടുവന്നു' 'വിടോണ്ടുപോയി' എന്നേ പറഞ്ഞുകൂട. നമ്പൂതിരിയോ തമ്പുരാനോ പറപറ നടന്നാലും 'എളുകയോ' 'എഴുന്നെള്ളുകയോ' ആണത്രെ. സാമന്തപ്രഭു 'അടിയിരുത്തുക'യാണ്. എഴുന്നള്ളുന്നതിനും, അടിയിരുത്തുന്നതിനും പുറമേ 'നീങ്ങുകയും നിരങ്ങുകയും' ചെയ്യുന്ന വകക്കാരുണ്ട്. അവരും നാട്ടുവാഴികളാണെന്നു പറയേണ്ടതില്ലല്ലൊ. ചിലക്ക് നാട്ടുംപോയി വീട്ടുതന്നെയില്ല; എന്നിട്ടും ധാർഷ്ട്യത്തിനു കുറവില്ല. തമിട്ടുനിന്നാലും തകൃതി വിടില്ല.

നന്ന സാധുക്കൾ മാത്രമേ കള്ളുകുടിക്കുള്ളൂ. തീയ്യർ വണ്ണാൻ മുതലായവർ കഴിക്കുന്നതു 'മരനീരാണ്.' 'മരവെള്ള'മെന്നു പറയുന്നതിനും അത്ര വിരോധമില്ല. 'മരനീര്' വളരെ വിശേഷമാണ്. സ്വദേശിബഹളം വദ്ധിച്ചതിൽ പിന്നെ കുറച്ചധികം ഗുണം കൂടിട്ടുണ്ട്. വടക്കൻദിക്കിൽ 'ബാലയോ' 'അല്ലിവെള്ളമോ' കഴിക്കാത്തവർ ചുരുങ്ങും.

എതിരേ കതിരവനുയരുംമുമ്പേ
ഊറിയമരനീരകമേ ചെന്നാൽ
എരിയാ പൊരിയാ കുളിരാ തളരാ.

എന്ന പ്രമാണവുമുണ്ട്. പക്ഷെ വടക്കെ ജന്മമാനന്മാർ ഒരിക്കലും 'കള്ളുകുടിക്കില്ല'. 'ഫലാഹാരം കഴിച്ചാൽ'ത്തന്നെ മത്തുണ്ടാകും. കടത്തനാട്ടു ചില ദിക്കിൽ 'മസ്സംതൊട്ടാൽ' തന്നെ ലഹരിയായി. അമാലന്മാക്ക് ഒരുനേരം 'വെള്ളം

കുടിക്കാൻ' കാലുറപ്പിക 'ചെമ്പുകാശിൽ' ചുരുങ്ങിയാൽ പോരാ. പുലയരും ചെറമക്കളും 'നാമം ജപിക്ക' 'പിരാന്തൻ വെള്ളം'കൊണ്ടാണു്. സൂക്ഷ്മത്തിൽ അതാണു യഥാൎത്ഥമായ പേരു്.

ഒരാൾ കുറച്ചു 'കാററാടണം' എന്നു വിടടാണ്ടാൽ 'മുറക്കാനാണു്' ആവശ്യപ്പെടുന്നതെന്നു ധരിക്കുന്ന ചെറുപ്പക്കാർ ഏറവുണ്ടെന്നു തോന്നീല. എന്നാലും തീയ്യർ ആശാരിമാർ മുതലായവൎക്കു വെററില 'തുമ്മാൻ' ചോദിക്കുന്നതിനു മുറക്കാൻ വേണമെന്നരുളിച്ചെയ്യുകൂട; 'കാററാടണം' അല്ലെങ്കിൽ 'പാററിപ്പോകണം' എന്നേ 'പണിച്ചു'കൂടൂ. താണജാതിക്കാൎക്കു പറയാനോ, പണിക്കാനോ അരുളിച്ചെയ്യാനോ പാടില്ല. 'പണിക്കുന്നതു്' അധികവും എടപ്രഭുക്കന്മാരാണു്. അവരു് ചിലപ്പോൾ കല്പിക്കുകയും ചെയ്യും. 'കാററാടുക'യെന്നു സമഷ്ടിയായി പറഞ്ഞുവല്ലോ. വെററിലക്കു 'ചവറില'യെന്നും പുകയിലയ്ക്കു് 'കണക്കിന്റെ കോലു്' അല്ലെങ്കിൽ 'കണക്കിന്റെ ഞെട്ടു്' എന്നും അടയ്ക്കുക്കു 'കഴങ്കു്' എന്നും നൂറിന്നു് ഇച്ചുളിപ്പൊടി എന്നും വെവ്വേറെ പേരുകൾ ഉണ്ടു്. താണജാതിക്കാർ 'ചുററന്ന തുണി' എത്ര വിലയുള്ളതായാലും 'മുണ്ടു' 'മുള്ളുവാമ്പൽ' എന്നേ തിരുമുമ്പാകെ അറിയിച്ചുകൂടൂ, തമ്പുരാൻ 'ചാത്തുന്നതു്' 'കല്ലീലൊ പത്രാട്ടം' ആയിരിക്കും. തമ്പുരാന്റെ 'ഉൾചാത്തു' മാപ്പിളമാൎക്കു പതിവില്ലാത്ത നമ്മുടെ 'അടിമുണ്ടാ'ണു്.

ശൂദ്രൎക്കു വിവാഹംതന്നേയില്ല. ഉണ്ടെങ്കിൽ രാത്രിയേ പാടുള്ളൂ. ആളുടങ്ങിയാലേ സംബന്ധത്തിനു പോയിക്കൂടൂ. പോയാൽ 'ആടയും പുരയും തിരിയുന്നതിനുമുമ്പേ' എന്നുവെച്ചാൽ നന്നരാക്കൊണ്ടു, മടങ്ങണം. സംബന്ധം കഴിക്കുന്നതു മേൽജാതിക്കാരാരും അറിയാൻ പാടില്ലെന്നു സാരം! വിവാഹം മലയാളശൂദ്രൎക്കു് ഒരിക്കലും പാടില്ല. 'പെണ്ണിനെ കൊണ്ടുവരിക' 'വിടാരംകയറുക', 'ഊഴംപൊറുക്ക', 'പാൎക്കുക' 'സംബന്ധം കഴിക്കുക', 'ഗുണദോഷം തുടങ്ങുക', 'പുടമുറിക്ക' എന്നൊക്കെ ഓരോ സമ്പ്രദായഭേദങ്ങളുണ്ടു്. ഈഴ്വ്വെടെ 'കല്യാണം കഴിക്കുക' എന്നുമായിട്ടുണ്ടു്. തമ്പുരാക്കന്മാരു

ടെ സംബന്ധത്തിന്ന 'കല്ലീലമുറി' അല്ലെങ്കിൽ 'ചട്ടം വളയ്ക്കം കൊട്ടുക' എന്നാണ പറയാറ്. 'തിരുവേളി'യുമുണ്ട്. വെറം വേളി ബ്രാഹ്മണൎക്കമാത്രമേയുള്ളൂ. നായകരം എണ എണ കൂട്ടുന്നതിന്ന വേളി എന്ന പറയുന്നതു പരിഹാസമായിരിക്കാം. 'പിടാരൻ' ജാതി ഒരുവിധത്തിൽ വളരെ നല്ലതാണ്. പൂണുൽ ധരിക്കാം, വേളികഴിക്കാം, ഭസ്മം തൊടാം, പൂജകഴിക്കാം, പലതും ആവാം. എമ്പ്രാന്മാരും നമ്പൂരാരും 'ചെൺകൊട' എന്നുകൂടി പറയാറുണ്ട്. തീയ്യരുടേയും മററം സംബന്ധത്തിന 'മംഗലകരിക്കാടി' എന്നോ 'കരിക്കലം വാട്ടുക' എന്നോ പറയേണം. ഇതൊക്കെ പണ്ടത്തെ കഥയാണ്, പരിഷ്കൃതന്മാര് മുഷിയരുതു്.

തിരുമനസ്സിന്ന് ഊട്ടിലെഴുന്നെള്ളി ശുദ്ധപക്കമരിച്ചോറണ്ടാലും അതു് 'അമറേത്താണ്'. എത്ര ചെറിയ എലക്കഷ്ണത്തിലുണ്ടാലും എച്ചിൽ എലക്ക് 'അമണ്ടല' എന്നേ പറഞ്ഞുകൂടു. സാമന്തന്മാരുടെ കാൎയ്യങ്ങളൊക്കെ അമാന്തത്തിലാണെങ്കിലും സ്ഥാനമാനങ്ങൾക്കൊന്നും കുറവില്ല. അവരിന്നും, നാട്ടുവാഴികൾതന്നെയാണ്. അവരും ഊണകഴിക്കില്ല. 'അടിയലം'കഴിക്കേയുള്ളൂ. നായന്മാരും തീയ്യരും മററം എത്ര നല്ല പഴരിച്ചോറുണ്ടാലും 'കരിക്കാരി' അല്ലെങ്കിൽ 'കരിക്കാടി' എന്നേ പറഞ്ഞുകൂടു. മോക്കാളൻ പച്ചടി എന്നൊന്നും വിടോളാതേ പാടില്ല. ഉപ്പേരിക്കരിക്കാടി അല്ലെങ്കിൽ കൂട്ടാൻകരിക്കാടി എന്നേ പറയാവൂ. ഉപ്പു പരമസാധുക്കൾക്ക കൂടി വേണ്ടതാണെങ്കിലും അതിനുകൂടി പേരുണ്ട്. 'പടന്നപ്പുരൽ' എന്നുവെച്ചാൽ ഉപ്പാണത്രെ. ഇനി ഇതിലൊന്നിലും ചേരാത്ത ചില പ്രഭുക്കന്മാര് ഉണ്ണുന്നതിനുപകരം 'ഉരുട്ടിത്താങ്ങലാണ'ത്രെ. സായ്പന്മാര് തീന കഴിക്കുകയേ ഉള്ളൂ. മാപ്പിളമാര് വേയ്ക്കും, പട്ടൎക്ക സാപ്പാടാണ മുഖ്യം.

പണ്ടാരവക വസ്തുക്കളൊക്കെ വിട്ടാണ്ടു് നികുതി ബാക്കിക്ക വിററ വല്ല 'ചെററപ്പുരയിലെ'ഴുന്നെള്ളി താമസിച്ചാലും അതിന കോവിലകമെന്നോ, മഠമെന്നോ, കൊട്ടാരമെന്നോ പറയേണം. തീയ്യൎക്ക വീടില്ല 'പൊരയോ കുടിയോ' മാത്രമേയുള്ളൂ. നായന്മാൎക്കാണ വീട്. സാമന്തന്മാരുടേതു്

'എട'മാണത്രെ. അമ്പലവാസിയുടേതിന് 'കഴകപ്പുര'യെന്നാണ പറയേണ്ടതെങ്കിലും അവക്കം ഇൗയ്യെടെ മഠമായിരിക്കുന്നു. തെക്കേമഠം, കിഴക്കേമഠം എന്നൊക്കെയാണ പേര്. എതിന്റെ തെക്കുകിഴക്കാണെന്നു ചോദിക്കുന്നില്ല. അമ്പലത്തിന്റെ എന്നെല്ലാമാലോഴം അസ്പഷ്ടമായി വിചാരിച്ചാൽ മതി. പട്ടരുടേതും മഠംതന്നെ. എന്നാൽ മലയാളബ്രാഹ്മണരുടേതിന് ഇല്ലം അല്ലെങ്കിൽ മന എന്നും പറയേണം. സാധുക്കൾക്ക് 'കുടിഞ്ഞിലോ' ചെററപ്പുരയോ', 'ചിററാറി'യൊ ആയിരിക്കും. വേട്ടവരുടേതിന് 'കുഡുമ്പ്' എന്നും പുലയരുടേതിന് 'ചാള' എന്നും മററം അനവധിജാതി, ഭവനങ്ങളുടെ എടയിലുമുണ്ട്. താണ ജാതിക്കാക്ക പൊന്നും വെള്ളിയും പാടില്ല. ഉണ്ടെങ്കിൽ അതൊക്കെ 'ചെമ്പുകാശാണ്.' അവർ അനവധി ചെമ്പുകാശ് ചിലവുചെയ്ത് എത്ര വലിയ ഭവനമെടുത്താലും തമ്പുരാക്കന്മാരോടും മററം 'കുപ്പാട്ട്' എന്നേ വിടോണ്ടുകൂട. പുലയർ മുതലായവർ നായന്മാരുടെ കുപ്പാടിനു 'പടിക്കൽ' എന്നോ 'എടത്തുംപടി' എന്നോ പറയേണം. തീയ്യരുടെ കുടിക്ക 'മന്നത്ത്' എന്നേ പുലയക്ക പറഞ്ഞുകൂട. സായ്പന്മാര് എത്രവലിയ കോവിലകത്തു താമസിച്ചാലും അതു ബങ്കളാവാണ്.

പുലയർ അമ്പലത്തിന് 'പെരിയിടം.' എന്നാണരുളിച്ചെയ്യേണ്ടത്. ക്ഷേത്രങ്ങൾക്കും ജാതിഭേദമില്ലെന്നില്ല. പള്ളിഎന്നു മാത്രം പറഞ്ഞാൽ മാപ്പിളമാരുടേയോ ക്രിസ്ത്യാനികളുടേയോ ദേവാലയമാണ്. പള്ളിയറ നായന്മാക്ക് ഉണ്ടെങ്കിലും, അല്പംതാണജാതിക്കാക്കാണ് പള്ളിയറ അധികമുള്ളത്. തമ്പുരാക്കന്മാർ പള്ളിക്കുറപ്പുകൊള്ളുന്ന മുറിക്കും പള്ളിയറ എന്നുതന്നെയാണ് പേർ. അറ തിയ്യരുടേതാണ്. കോട്ടം നായന്മാക്കാണധികം. 'കോട്ട'ങ്ങളിൽ അധികവും 'വേട്ടക്കരുമകനും ഊപ്പയച്ചിദൈവത്താരു'മാണ് അധിവസിക്കാറ്. 'കളരി'യിൽ പല ധമ്മദൈവങ്ങളും കുടികൂടും. 'കണ്ണങ്ങാട' മണിയാണികളുടെ ദേവസ്ഥലമാണ്. വാണിയരുടേതിന് 'മച്ചിലൊട' എന്നുപറയും. 'മുണ്ടിക'യിൽ ചാമുണ്ഡിവഗ്ഗമാണ് അധികം താമസം. 'പൊടിക്കളം' മുത്തപ്പനീശ്വരന് തൽ

കാലം താമസിക്കാനുള്ള ഒരു തമ്പാണെന്നേ വിചാരിച്ചുകൂടൂ, സ്ഥിരതാമസം 'മടപ്പുര'യിലാണ്.

പൊന്നുതമ്പുരാന്റെ ഭാര്യയെ അമ്മച്ചി എന്നാണത്രെ വിളിക്കേണ്ടത്. കൊച്ചിയിൽ അച്ചിമാരാണെന്നു പറയുന്നതിൽ ദ്വിതീയാക്ഷരപ്രാസം കൂടിയുണ്ട്. കടത്തനാട്ടു, കോട്ടയം, ചിറക്കലൊക്കെ 'കെട്ടിലമ്മമാരാണ്'. നീലീശ്വരത്ത് എത്തുമ്പോൾ 'നങ്ങ്യാരായി'പ്പോയി. കോഴിക്കോട്ടൊന്നുമില്ല. സാമന്തൻ നമ്പ്യാരുടെ ഭാര്യയെ 'കിടക്കയാർ' എന്നു വിളിക്കണം. 'നമ്പ്യാരും നങ്ങ്യാരും' എന്നു പറയുന്നത് വേറെ ഒരു വകയാണ്. 'കെട്ട്യോൾ' ഹീനജാതി ആവാനേ തരമുള്ളൂ. യാഗം ചെയ്ത നമ്പൂതിരിമാരുടെ മതാമ്മമാരെ 'പത്തനാടി' എന്നു വിളിക്കേണം. മററുള്ള ബ്രാഹ്മണരുടെ വേളി കഴിച്ചവരുടെ ഭാര്യ എന്നല്ല, അന്തർജ്ജനം, അകത്തുള്ളോൾ, ആമ്പാത്തുള്ളോര്, അകായിലുള്ളവര്, എന്നൊക്കെ പറയും. പട്ടര് തമ്പ്രാക്കളുടെ പെണ്ടാട്ടിയെ 'അമ്മ്യാര്' എന്നാണ് വിളിക്കാറ്. 'പിള്ളർ' തിയ്യരുടെ അന്തർജ്ജനമായിപ്പോയി. ഇനി 'കുഞ്ഞിയമ്മ' എന്നൊരു വകയുണ്ട്. വടക്കൻദിക്കിലാണ് അധികം നായന്മാർസ്ത്രീകളെ അവരിൽ അല്പം താണ ജാതിക്കാർ ബഹുമാനമായി 'കുഞ്ഞമ്മ' എന്നു വിളിക്കുന്നത്. തിരുവിതാംകൂറിൽ കൊച്ചമ്മമാരാണ്. എരുമാച്ചികളും മററും കുഞ്ഞമ്മ എന്നു വിളിക്കുന്നത് പ്രമാണപ്പെട്ട തറവാട്ടുകളിലെ സ്ത്രീകളെമാത്രമാണ്. മററ നായന്മാർ സ്ത്രീകളെ വിളിക്കുന്നത് അവരുടെ പേരിന്റെ അന്ത്യത്തിൽ 'ത്തമ' എന്ന പ്രത്യയം ചേർത്തിട്ടാണ്. 'പാട്ടിത്തമ' 'പച്ചേരിത്തമ' എന്നിങ്ങിനെ, 'ത്തമ' എന്നത് തേത്യാരമ്മ എന്നതു ലോപിച്ചതായിരിക്കണം.

കോഴിക്കോട്ടുതമ്പുരാക്കന്മാരും നീലീശ്വരത്തുതമ്പുരാക്കന്മാരും ഒന്നാണല്ലൊ. തെക്കുള്ളവരേക്കാൾ ആഢ്യന്മാരാണെന്നു നടിക്കുന്ന വടക്കൻദിക്കിലെ നല്ല നായന്മാര് തറവാട്ടുകളിൽനിന്നു നീലീശ്വരത്തു തമ്പുരാക്കന്മാര് സംബന്ധം തുടങ്ങി കോവിലകത്തുകൊണ്ടുവന്ന പാർപ്പിക്കും! വടക്കൻദിക്കിൽ അമ്പലവാസികളായ നമ്പീശന്മാരും നായന്മാരുടെ വീട്ടിൽ

സംബന്ധം കഴിക്കും! ആഭിജാത്യം നിമിത്തം നായന്മാൎക്കു സംബന്ധം തുടങ്ങാൻ പാടില്ല എന്നുവെച്ചിട്ടുള്ള ചില തറവാട്ടുകളിൽ സാധാരണ അമ്പലവാസികളുടെ മക്കളായ പൊതുവാന്മാൎക്ക് സംബന്ധം പാടുള്ളൂ എന്നുമുണ്ട്! എന്നാൽ ആ വക തറവാട്ടിലെ പുരുഷന്മാൎക്ക് ആഢ്യന്മാരാണെന്നു നടിക്കുന്ന നായന്മാര് സ്ത്രീകളെ സംബന്ധം കഴിക്കുന്നതിനു തടസ്ഥവുമില്ല! ഇതു ചിലൎക്ക് പുതുമയായിരിക്കും, പക്ഷെ പരമാൎത്ഥമാണ്. പ്രഥമപുരുഷ ബഹുവചനം ഉപയോഗിക്കുന്നത് ഇംഗ്ലീഷിൽ സാധാരണ രാജാക്കന്മാരും വലിയ അധികാരസ്ഥന്മാരും പത്രാധിപന്മാരും മററുമാണ്. മലയാളത്തിൽ ഞങ്ങൾ എന്നു പറയുന്നതായാൽ പറയുന്നാൾക്കല്ല കേൾക്കുന്നാൾക്കാണത്രെ ബഹുമാനം. ഞാൻ എന്നു വിടോണ്ടാൽ അഹങ്കാരമാണെന്നു വിചാരിക്കും. വടക്കു ഞങ്ങൾ എന്നതിന്നു പകരം ഞാങ്ങൾ എന്നും പറയാറുണ്ട്. ഞാം നാം നോൻ നമ്മുടെ ഞോൻെറ നമൻ എന്നിങ്ങിനെ പണിക്കുന്ന പ്രഭുക്കന്മാൎക്കിപ്പഴും കുറവില്ല.

തിരുമുമ്പാകെ മുതുവാമ്പൽ ചുരുട്ടി ഉടുത്തു് വളരെ വണങ്ങി കുനുങ്ങി എടത്തെ കൈ വലത്തെകക്ഷത്തിൽ വെച്ചു വലംകൈകൊണ്ടു വായമൂടി കററക്കാലിന്മേൽ 'കാച്ചാനിച്ച്' നില്ക്കുന്നതാണ് മൎയ്യാദ. കുപ്പായം തൊപ്പി മുതലായതു വളരെ നിഷിദ്ധമാണ്. മുണ്ടു പുതക്കാൻതന്നെപാടില്ല. രണ്ടാം മുണ്ട് ഉണ്ടെങ്കിൽ അതും ചുററണം. തിരുമുമ്പാകെ കരിക്കലും, ഇരിക്കാൻ പാടില്ല. കുരുസമയം 'കുറപ്പുണ്ടായി'ട്ടു് വല്ലദിക്കിലുംപോയി കൊടയുംമറച്ച് കുത്തിരിക്കാൻ കല്പിച്ചാൽതന്നെ ഇരിക്കാൻ പാടില്ല, 'വിടോണ്ടുകൂടണം'.

തീണ്ടിക്കുളിയുടെ കാൎയ്യമൊക്കെ ഓരോ ദിക്കിൽ ഓരോ മാതിരിയാണ്. തീയ്യരെ ചിലദിക്കിൽ തീണ്ടിക്കുളിക്കും. ചില ദിക്കിൽ തൊട്ടാലേ കുളിക്കുള്ളൂ. പുലയർ ദൂരെ മാറി നില്ക്കാനായി നായന്മാരും മററും 'ഫോ' എന്നുച്ചത്തിൽ ശബ്ദിക്കും. നമ്പൂരാരും മററും ഫോ—ഫോ എന്നാണ് ചെനക്കുക. പുലയർ വല്ല കാട്ടിലും മുള്ളിലും നൂണുപോകുമ്പോൾ മേൽജാതിക്കാർ വന്നു തീണ്ടിപ്പോകരുതെന്നു ഭയപ്പെട്ടു 'എയ്യാ' എന്നു

എന്നഞ്ഞൊന്നു ശബ്ദിക്കണം. 'ഷാ-ഷാ-ഷേം' എന്നൊ ക്കെ നിലവിളിക്കുന്നതിനു 'ചെനക്കുക' എന്നാണു പാറയേണ്ട തു്. അതും പലതരത്തിലുണ്ടു്.

തമ്പുരാക്കന്മാരെ വെറങ്ങനെച്ചെന്നു കണ്ടുകൂടാ; മുഖം കാണിക്കുമ്പോൾ നെയ്യമൃതാ തിരുമുൽക്കാഴ്ചയോ വെക്കണം. നെയ്യമൃതിനു് എല്ലായ്പ്പോഴും നെയ്യുതന്നേ വേണമെന്നില്ല. ചെമ്പുകാശായാലും മതി. ചുരുങ്ങിയതു രണ്ടു പണമെങ്കിലും വേണം. ചില തമ്പുരാക്കന്മാരെ 'മുഖം കാണിക്കേണ്ടതു്' ക രു തളികയിൽ പട്ടോ മററൊ വെച്ചിട്ടാണു്. വേറെ ചില ക്കു മധുരദ്രവ്യങ്ങളാണു തിരുമുല്ക്കാഴ്ച. ഇനി കാരോ ജാതി ക്കാർ ഇന്നതു 'കാണിസ്സവെക്കേണ്ടേ'മെന്നുകൂടിയുണ്ടു്. മാപ്പി ളമാർ സാധാരണ പഞ്ചാരക്കലം, കണിശൻ കൊട, കൊ ല്ലൻ പിശാങ്കത്തി, തട്ടാൻ മോതിരം, വണ്ണാൻ മടിശ്ശീല എ ന്നിങ്ങിനെ കാരോ ജാതിക്കനുസരിച്ചിരിക്കണം കൊണ്ടുവരു ന്ന കാഴ്ച. ഇതൊക്കെ അല്പമൊന്നു സൂചിപ്പിക്കുകയല്ലാതെ മുഴുവനേ വിവരിക്കാമെന്നുവെച്ചാൽ 'കാലം പോരാ സകലം പറവാൻ' എന്നേ വിടോളാൻ കാണുന്നുള്ളൂ.

---

## ആചാരപരിഷ്കാരം.

ഏതദ്രാജ്യനിവാസികളുടെ ക്ഷേമാഭിവൃദ്ധിയിങ്കൽ ഉദ്യു ക്തന്മാരായ ചില മഹാജനങ്ങൾ മൂഢപരമ്പരയാ വളരെ കാ ലമായി നമ്മൾ അനുഷ്ഠിച്ചുവരുന്ന ആചാരങ്ങൾക്കു കാലദേ ശാവസ്ഥാനുസരണമായ ചില ഭേദഗതികൾ വരുത്തേണ്ടതാ ണെന്നു് അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും, ഈയിടയിൽ മാത്ര മേ അധികം പേരും അതിൻെറ അത്യാവശ്യത്തെപ്പററി തങ്ങ ളുടെ ആലോചനക്കു വിഷയമാക്കീട്ടുള്ളൂ. നമ്മുടെ രാജ്യപരി പാലനപരിഷ്കാരസിദ്ധിക്കായി ഏർപ്പെടുത്തിയ അനവധി മ ഹാജനസഭകളെക്കാൾ എല്ലാവിധത്തിലും നമുക്കെളുപ്പത്തിൽ ഗുണം സിദ്ധിക്കാനെടയുള്ളതു് ആചാരപരിഷ്കാരത്തിനുള്ള ശ്രമംകൊണ്ടായിരിക്കുമെന്നു് ഇപ്പോൾ സവ്വജനസമ്മതമായി ട്ടുള്ള സംഗതിയാണു്. രാജ്യഭരണകാര്യത്തിൽ യൂറോപ്പു്, അ

മേരിക്ക, മുതലായ പരിഷ്കൃതരാജ്യങ്ങളിലെ സമ്പ്രദായം വേണ
മെന്ന് ഇച്ഛിക്കുന്നതിനു മുമ്പായി, അതിനു നമ്മൾ സർവ്വഥാ
അർഹന്മാരാണെന്നു രാജ്യഭരണാധികാരികളെ നമ്മുടെ കർമ്മം
കൊണ്ടും അനുഭവംകൊണ്ടും ബോദ്ധ്യപ്പെടുത്തുകയാണല്ലൊ ഒ
ന്നാമതായിട്ടു വേണ്ടതു്. നമ്മളുടെ നിരർത്ഥകങ്ങളും അനർത്ഥ
പ്രദങ്ങളുമായ ജാതിമതാഭിമാനങ്ങളും അതുനിമിത്തമുണ്ടാവുന്ന
പക്ഷപാതങ്ങളും അതിനു തടസ്ഥമായി വരാതിരിപ്പാനാണ്
മുഖ്യമായി സൂക്ഷിക്കേണ്ടതു്. ഇംഗ്ലീഷുകാരുടെ കീഴിലിരിക്കുന്ന
നമ്മളെ തത്തുല്യന്മാരായി ഗണിക്കേണമെങ്കിൽ, ജാത്യാഭിമാ
നം വിചാരിയാതെ നിഷ്പക്ഷപാതമായ നമ്മളുടെ കീഴിലാണെ
ന്നു വിചാരിക്കപ്പെടുന്ന ജാതിക്കാരെ നമ്മളും യാതൊരു പക്ഷ
ഭേദവുംകൂടാതെ കൊണ്ടുനടക്കേണ്ടതാണ്.

ആചാരപരിഷ്കാരത്തെപ്പററി ആലോചിക്കുന്ന സമയം
ജാതിമതാദികളെപ്പററിയല്ല വംശശുദ്ധിയെപ്പററിയാണ് ഒ
ന്നാമതായി ഗണിക്കേണ്ടതു്. മോന്തായം വളഞ്ഞാൽ അറ
പത്തുനാലും വളയും; എന്ന പഴമൊഴിക്കനുസരിച്ച് എല്ലാ
ററിനും അധിഷ്ഠാനമായ വംശശുദ്ധിയില്ലെങ്കിൽ മററുള്ളതി
നൊന്നും ശുദ്ധിയുണ്ടാവുന്നതല്ല. വേളികഴിച്ച തീയതിമുതൽ
ജീവാവസാനംവരെ ഭാര്യക്ക തന്റെ ഭർത്താവിനെ കഴിച്ച് അ
ന്യപുരുഷനെ സ്വപ്നേപി സ്മരിക്കാനുംകൂടി പാടില്ലാത്തതാ
ണെന്നു ശാസ്ത്രം വിധിച്ചിരിക്കുന്നു. പാതിവ്രത്യത്തിന്നു ഭംഗം
വന്നാൽ ഇഹത്തിലും പരത്തിലും ഗതിയില്ല. അതുകൊണ്ടാ
യിരിക്കണം ഒരു ഭർത്താവിന്റെ ഒരംഗമായിരുന്ന ഒരു വിധവ
യെ പിന്നീടു മറെറാരു പുരുഷൻ ഭാര്യയാക്കി ഭരിക്കാൻ പാടി
ല്ലെന്നു പറയുന്നതിന്റെ ആന്തരാർത്ഥം. വിവാഹാനന്തരം
ഒരു സ്ത്രീ തന്റെ ഭർത്താവിന്റെ അംഗമായിതീരുമെങ്കിൽ പു
രുഷനും ഭാര്യയുടെ പകുതി ആവുന്നതാണ്. 'പാതിയും മനു
ഷ്യന്നു ഭാര്യയെന്നറിയേണം' എന്നു ഭാരതത്തിൽ പറഞ്ഞ
തിന്റെ സാരം മുഴുവനേ ഗ്രഹിച്ചു നടക്കാത്തതു് ആ വക കൂട്ട
രുടെ അഹംഭാവത്തിന്റെ വലിപ്പമെന്നേ പറവാൻ കാണുന്നു
ള്ളൂ. ഈ കാര്യത്തിൽ സ്ത്രീകൾക്കുമാത്രം ഒരു പ്രതിബന്ധം വെ
ച്ചതാണ് അത്ഭുതം. മനുഷ്യര് ഇപ്പോഴത്തെപ്പോലെ ആദ്യ

മേ സ്വാത്ഥികളാകകൊണ്ടും, അവക്ക് അബലമാരായ സ്ത്രീക ളേക്കാറം എല്ലാവിഷയത്തിലും പഠിപ്പും പരിചയവും അധി കമുള്ളതുകൊണ്ടും, കയ്യൂക്കുള്ളവൻ കാൎയ്യക്കാരൻ എന്നു പറഞ്ഞ തിന് അനുസരിച്ച് അവരുണ്ടാക്കിയ എല്ലാ നീതിശാസ്ത്രങ്ങ ളിലും ഇതിഹാസപുരാണങ്ങളിലും അവരുടെ സൌകൎയ്യത്തെ യാണ് അധികമായി ദീക്ഷിച്ചതു്. ഈ നിലയിൽ സ്ത്രീകളെ കുററംപറഞ്ഞിട്ടും ഫലമില്ല.

എത്രയോ ശതാബ്ദങ്ങറംക്കുമുമ്പെ "ഒരുത്തനായാൽ ഒരു ത്തി വേണം" എന്ന സ്ഥിതിപോയി. പൌരാണികകാലങ്ങ ളിലുണ്ടായിരുന്ന വലിയ യുദ്ധങ്ങളിലും കലാപങ്ങളിലും പല വിധത്തിലും പുരുഷന്മാർ വളരെ വളരെ നശിച്ചുപോയതു കൊണ്ടോ മററൊ സ്ത്രീകറം അധികമായി വൎദ്ധിച്ചുവശായതു നിമിത്തം ഒരു പുരുഷന്ന് ഒരു ഭാൎയ്യക്കു പകരം അനേകമാവാ മെന്നായി. ഒന്നിലധികം ഭാൎയ്യമാരെ രക്ഷിക്കാനും പുലത്താ നും സാധിക്കാത്തവരൊക്കെ "രഹസ്യം"കൊണ്ടും "ദാസിക ളെ"ക്കൊണ്ടും നിവൃത്തിക്കാനാരംഭിച്ചു. തങ്ങളുടെ ഇഷ്ടാനുസ രണം അന്യസ്ത്രീകളെ സ്വീകരിക്കുന്നതു സാധാരണയായ പ്പോറം ആ വക ചപലന്മാരെ ചിലര് ഇന്നത്തെപ്പോലെ അ ന്നും മാന്യന്മാരായിട്ടുതന്നെ വിചാരിച്ചു. ആകപ്പാടെ എന്തി നധികം പറയുന്നു, പ്രബലന്മാരായ അവർ യോഗ്യന്മാരും, യ ഥാൎത്ഥത്തിൽ അബലകളായ സ്ത്രീകറം ചപലമാരുമായി തീൎന്നു എന്നു പറഞ്ഞാലായല്ലൊ!

നമ്മുടെ രാജ്യത്തെ അവസ്ഥ ഇങ്ങിനെയാണെങ്കിലും ക്രി സ്തുവേദാനുസാരികളായ ബിലാത്തിക്കാർ സ്ത്രീകറംക്കു പാതിവ്ര ത്യം നിൎബ്ബന്ധമായി വെച്ചതുപോലെ പുരുഷന്മാക്കു പാതീവ്ര ത്യവും ശാസ്ത്രാനുസരണമായിത്തന്നെ കല്പിച്ചിരിക്കുന്നു. ബി ലാത്തിയിലെ അനിതരസാധാരണമായ നാഗരികത്വത്തിന്നും സമ്പത്സമൃദ്ധിക്കും മുഖ്യമായ കാരണം ഏകദാരവ്രതത്വം മുത ലായ സദാചാരനടവടികളും, നമ്മുടെ മൌഢ്യത്തിനും അ ധോഗതിക്കും വലുതായ കാരണം വിശേഷബുദ്ധിയില്ലാത്ത ചില പക്ഷിമൃഗാദികളുടെ സ്വഭാവത്തിനു പററിയ ദുൎന്നടപ്പും ബഹുഭാൎയ്യാത്വവും നിസ്സാരങ്ങളായ അവാന്തരജാതിക്കൂട്ടവും മാത്രമാണ്.

ഒരു കുട്ടി സുബുദ്ധിയോ ദുർബ്ബുദ്ധിയോ ആയി തീരുന്നതു്
അതിന്റെ മാതാവിനുള്ള ബുദ്ധിയുടെ ഗുണാഗുണം പോലെ
യാണെന്നു് അഭിജ്ഞന്മാർ പറയുന്നു. ആദ്യത്തിലുള്ള എല്ലാ
അറിവും അമ്മയുടെ സഹവാസംകൊണ്ടുമാത്രം ഉണ്ടാകുന്നതാ
ണ്. അതൊരിക്കലും വിട്ടുപോകുന്നതല്ല. "ചെറുപ്പകാല
ത്തുളവായ ശീലം മറക്കുമോ മാനുഷനുള്ളകാലം". അങ്ങിനെ
തന്നെ അമ്മയുടെ സ്വഭാവം അധികവും അച്ഛന്റേതിനാശ്ര
യിച്ചു നില്ക്കുന്നു. "സംസൎഗ്ഗജാ ദോഷഗുണാ ഭവന്തി" എ
ന്നാണല്ലോ ആപ്തവാക്യം. അതുകൊണ്ടു അമ്മയച്ഛന്മാരുടെ
ഗുണദോഷത്തിന്നനുസരിച്ചാണ് അവരുടെ സന്താനങ്ങളു
ടെ അനുഭവം എന്നു പ്രത്യേകം ഓൎക്കേണ്ടതാണ്.

ഭാൎയ്യാഭൎത്താക്കന്മാർ തമ്മിലുള്ള പരിശുദ്ധമായ ഭയഭക്തി
സ്നേഹവിശ്വാസമോ നിരുപമമായ അനുരാഗമോ കേവലം
കാമസംപ്രാപ്തിക്കായികൊണ്ടുള്ള മൃഗപ്രായമായ ഒരുവക വി
കാരമായിട്ടേ പലരും ധരിച്ചിട്ടുള്ളു എന്നു് ആവകയാളുകളുടെ
കൎമ്മംകൊണ്ടും അനുഭവംകൊണ്ടും അറിയാവുന്നതാണ്. ഇ
ങ്ങിനെയുള്ള പുരുഷന്മാരുടെ പ്രവൃത്തിദോഷംനിമിത്തം അവ
ൎക്കു പെട്ടെന്നു യാതൊരാപത്തും വരാനില്ലെങ്കിലും, മഹാപാ
പിയും അതികാമിയുമായ ഒരുവന്റെ സംസൎഗ്ഗത്താലുണ്ടാവു
ന്ന തൽക്കാലത്തെ മലിനസുഖം, ആ സ്ത്രീക്കാവട്ടെ ഏറാക്കുറ
യ ആജീവനാന്തം പലവിധത്തിലും ദുഃഖമായിത്തീരുന്നു.
നില്ലജ്ജനായ പുരുഷന്നു് കുറവില്ല. സാധുവായ സ്ത്രീക്കു ഗൎഭ
ശങ്കയുണ്ടായി ഒരു സമയം പ്രസവിച്ചു എന്നും വന്നേക്കാം.
ആകപ്പാടെ ആ സ്വാൎത്ഥിയുടെ വ്യവസ്ഥകേടു മരണപൎയ്യന്തം
ആ സ്ത്രീക്കും അതിലെ സന്താനങ്ങൾക്കും ദുസ്സഹമായ ലജ്ജ
ക്കും അവമാനത്തിനും ഹേതുകമായിത്തീരുന്നു.

വ്യഭിചാരജന്യമായ മഹാപാപം സ്ത്രീപുരുഷന്മാർ തുല്യ
മായി അനുഭവിക്കുന്നതാണെങ്കിലും, ഒരു പുരുഷൻ ഒരു ദാ
സിയുടെ അടുക്കൽപോയി മടങ്ങിവരുമ്പോൾ തന്റെ ധൎമ്മ
ദാരത്തെ, ജാരസംസൎഗ്ഗം ചെയ്യുന്നതായി കാണുന്നതായാൽ
അവന്റെ തൽക്കാലത്തെ ക്ഷോഭം എന്തായിരിക്കും! ഗൌ
തമൻ അഹല്യയെ മാത്രമല്ല ദേവേന്ദ്രനെയും ശപിച്ചിരിക്കു
ന്നു. അതുകൊണ്ടു വ്യഭിചാരം നില്ലണമെങ്കിൽ അതിനാലു

ണ്ടാവുന്ന അവമാനവും ദോഷവും ഇരുകക്ഷികൾക്കും ഒരു പോലെ ബാധകമാണെന്നു പരക്കെയുള്ള ജനങ്ങൾക്കും ബോദ്ധ്യംവരണം. തൻെറ വ്യഭിചാരവൃത്തി മററാരാൾ അറിയുന്നതുകൊണ്ടു തനിക്കു യാതൊരു ലജ്ജയും അവമാനവുമില്ലെന്നല്ല; അതൊരുവക സാമർത്ഥ്യമാണെന്നുകൂടി വിചാരിച്ചുകൊട്ടിഘോഷിക്കുന്ന വങ്കപ്രഭുക്കന്മാരുമുള്ളതാണാശ്ചര്യം! ഇങ്ങിനെയുള്ള ഒരാളുടെ ഭാര്യ അന്യപുരുഷനെ സ്വീകരിക്കാതിരിപ്പാൻ അവർ കൂട്ടുന്ന ബന്തോവസ്തും മററും ആലോചിക്കുമ്പോൾ, എന്താ പറയേണ്ടത്?

വേറെ ഒരു സംഗതികൂടി പ്രസ്താവിക്കാം; ഇപ്പോൾ നമുക്കുവേണ്ടി ദേവാലയങ്ങളിൽ പലവിധ സൽകർമ്മങ്ങളും ചെയ്യുന്നവരാണല്ലോ ബ്രാഹ്മണർ. ഭൂദേവന്മാരാണെന്നുകൂടി പറവാൻ മടിയില്ലാത്ത ആവക യോഗ്യന്മാരുടെ നടപ്പും മര്യാദയും കണ്ടിട്ടാണല്ലൊ ഈ ഉള്ളവർ നടക്കേണ്ടതു്. അവരുടെ സ്ഥിതി ഒന്നാലോചിക്കുക! അനവധി ഭാര്യമാരെ വെക്കുന്നു എന്നുമാത്രമല്ല, എത്ര പേർ പരസ്യമായി രഹസ്യത്തിന്നു പോകുന്നു! അതൊരു പാപമാണെന്ന് അവക്കാകട്ടെ മററുള്ളവക്കാകട്ടെ ലേശംപോലും വിചാരമില്ല. അവക്കതുകൊണ്ടു സംഘവിരോധമോ, ലഘുത്വമോ ഒന്നുംതന്നെയില്ല. എതു പന്തലിലുംപോകാം. സാപ്പിടാം, യാതൊരശ്ശുദ്ധിയുമില്ല. ഗോമൂത്രമാകട്ടെ, പഞ്ചഗവ്യമാവട്ടെ ഒന്നുംസേവിക്കേണ്ട. പരസ്ത്രീസേവയുണ്ടായാൽ പ്രായശ്ചിത്തംതന്നെ വേണ്ട! ഒരു ക്രൈസ്തവദേവാലയത്തിലെ ഒരു പാതിരിയുടെ മേൽ ഈവിധം ശങ്കാലേശമുണ്ടായാലത്തെ കഥ എന്തായിരിക്കും! അദ്ദേഹം പിന്നെ ജീവിച്ചിരിക്കുന്ന കാര്യംതന്നെ സംശയത്തിലാണ്. പരിഷ്കൃതന്മാരായ ബിലാത്തിക്കാരും ഹിന്തുക്കളും തമ്മിൽ ഈ ഒരു കാര്യത്തിൽതന്നെ ഇത്രമേൽ അന്തരമുണ്ടു്. ആവക സംഗതികളൊന്നും ലേശംപോലും ആലോചിച്ചു ഭേദപ്പെടുത്താൻ ശ്രമിക്കാതെ, 'ശുദ്ധ തന്നിഷ്ടക്കാരുടെ മാതിരി' അവരെപ്പോലെ രാജ്യഭരണകാര്യത്തിൽ മാത്രം സ്വാതന്ത്ര്യം വേണം, സ്വരാജ്യം വേണമെന്നൊക്കെ നാമെങ്ങിനെ ധൈര്യത്തോടെ പറയും?

## ഭ്രമം.

സാധാരണ ചിത്തഭ്രമം ഉള്ളാളുടെ വിചാരം ലോകത്തിൽ താനൊഴിച്ച ശേഷമുള്ളവരൊക്കെ ശുദ്ധഭ്രാന്തന്മാരാകുന്നു എന്നാണെന്ന് എവിടെയൊ ഒരു ദിക്കിൽ വായിച്ചിട്ടുണ്ട്. ഒരു സമയം ഞാൻ തന്നെയോ മുമ്പൊരിക്കൽ അങ്ങിനെ പറഞ്ഞത് എന്നും അറിഞ്ഞില്ല. എതായാലും അവരുടെ വിചാരം അങ്ങിനെയാണെന്നുള്ളതിന്നു യാതൊരാക്ഷേപവുമില്ല. പക്ഷേ ഭ്രാന്തന്മാരാരാണെന്നാണിപ്പഴത്തെ സംശയം. മനുഷ്യരുടെ സ്ഥൂലശരീരത്തിന്നു വാതപിത്തകഫങ്ങൾ നിമിത്തം പല മാററങ്ങളും രോഗങ്ങളും ഉണ്ടാവുന്നതുപോലെ, പൂർവ്വജന്മകൃതകർമ്മഫലങ്ങളെക്കൊണ്ടോ, അനാദ്യവിദ്യാവാസനാവൈഭവത്താലോ, നമുക്കിപ്പോൾ അറിവാൻ കഴിയാത്ത വേറെ വല്ല സംഗതിവശാലോ, സൂക്ഷ്മദേഹമാകുന്ന നമ്മുടെ മനസ്സിന്നും പല ഭാവഭേദങ്ങളും വ്യത്യാസങ്ങളും കണ്ടുവരുന്നുണ്ട്. ഓരോ ദേഹപ്രകൃതിപോലെ അവരുടെ മനസ്സിന്നും വളരെ പ്രകാരഭേദമുണ്ടാവുന്നതാണ്. എല്ലാവരുടേയും മനസ്സ് ഒരുപോലെയല്ല. ഭിന്നരുചിർഹി ലോകഃ എന്നോരോരുത്തർ പറയുന്നതു പലരും കേട്ടിരിക്കാം. ഇങ്ങിനെയുള്ള മനോവ്യത്യാസങ്ങളുടേയൊ, രുചിഭേദങ്ങളുടേയൊ എററക്കുറച്ചലിനെയാണ് നാം വാസനയെന്നും, ഭ്രമമെന്നും, ഭ്രാന്തെന്നും പറഞ്ഞുവരുന്നത്. വാതപിത്തകഫങ്ങളിൽ എതെങ്കിലും ഒന്നിൻേറയൊ, എല്ലാററിൻേറയൊ കോപംനിമിത്തം നമ്മുടെ ശരീരത്തിന്ന് ഓരോ രോഗമുണ്ടാകുന്നതുപോലെ മനസ്സിന്നും അനേകവിധമായ രോഗമുണ്ടാവാറുണ്ട്. സ്ഥൂലശരീരത്തിന്നുള്ള രോഗങ്ങളെപ്പററി മനുഷ്യൎക്ക സാമാന്യം നല്ല അറിവുള്ളതുകൊണ്ട് അവയ്ക്കു ജ്വരം, ക്ഷയം, മേഹം എന്നിങ്ങിനെ അനേകം പേർ കൊടുത്തിരിക്കുന്നു. മനോവ്യാധിയെപ്പററി ജനങ്ങൾക്ക് ഇപ്പോഴും വല്ല അറിവില്ലാത്തതുകൊണ്ടും അതിനെപ്പററി ആരും വേണ്ടുംവണ്ണം ആലോചിക്കാത്തതുകൊണ്ടും ആവക രോഗത്തിന്ന് ഇന്നും 'ചിത്തഭ്രമം' എന്നു സമഷ്ടിയായി ഒരു പേർ പറയുന്നതേയുള്ളു. ചില രോഗങ്ങളെക്കൊണ്ടു

രോഗിക്കും കാണികൾക്കും യാതൊരുപദ്രവവുമില്ലാത്തതുപോലെ ചിലക്കുള്ള 'ഭ്രമം'കൊണ്ടും ആക്കും ഒരുപദ്രവമില്ലാത്തതായി കാണുന്നുണ്ട്. വേറെ ചില അതികഠിനമായ രോഗങ്ങളെക്കൊണ്ടു തനിക്കും മററുള്ളവക്കും ഒരുപോലെ ദുസ്സഹമായ ഉപദ്രവം ഉണ്ടാകുന്നതുപോലെ മനോവ്യാധിയുടെ ആധിക്യംകൊണ്ടും ആവിധം വരാനിടയുണ്ടെന്ന് അല്പം ആലോചിച്ചാലറിയുന്നതാണ്. അങ്ങിനെ വരുമ്പോഴാണ് ഈ രോഗത്തിന്നു സാധാരണ 'ഭ്രാന്ത്' എന്നു പറഞ്ഞുവരുന്നത്. ഇങ്ങിനെയുള്ള മനോവ്യാധിയുടെ ആദിമദ്ധ്യാവസാനങ്ങൾക്കാണ് 'വാസന, ഭ്രമം, ഭ്രാന്ത്' എന്നെല്ലാം പറയുന്നത്.

ഇതിൽ ഒന്നാമതു പ്രസ്താവിച്ചതായ 'വാസന' അധികവും സദ്വിഷയത്തിലായിരിക്കും. 'ഭ്രമം' എന്നതു സാംക്രമികരോഗങ്ങളിലൊന്നായിട്ടു വിചാരിക്കേണ്ടതാണ്. യോഗ്യനായ ഒരാൾക്കു വല്ലതുമൊന്നിൽ ഭ്രമമുണ്ടെന്നു കണ്ടാൽ ആയതു ക്ഷണത്തിൽ പകന്നു മററുള്ളവരേയും ബാധിക്കുന്നതാണെന്നു പലരും സൂക്ഷിച്ചിരിക്കാം. വഞ്ചീശചരിവല്ലഭനായ വലിയ കോയിത്തമ്പുരാൻ മഹാകവി കാളിദാസപ്രണീതമായ അഭിജ്ഞാനശാകുന്തളം മലയാളത്തിൽ ഭാഷാന്തരപ്പെടുത്തിയതിൽ പിന്നെ, നമ്മുടെ കവികൾക്കു സംസ്കൃതനാടകങ്ങൾ തർജ്ജിമ ചെയ്യുന്നതിന്നുള്ള ഭ്രമം കലശലായി. ജാനകീപരിണയം, മാളവികാഗ്നിമിത്രം, വിക്രമോവ്വശി, നാഗാനന്ദം, വേണീസംഹാരം, ഉത്തരരാമചരിതം മുതലായ ഭാഷാനാടകങ്ങളെല്ലാം ഈ ഭ്രമത്തിൻെറ സന്താനങ്ങളാണ്. സത്യനിരതനും യോഗ്യന്മാരാൽ അഭിമാന്യനുമായ ചന്തുമേനോൻ സബ്ജഡ്ജി ഇന്ദുലേഖാ എന്ന പുസ്തകം ഉണ്ടാക്കിയപ്പോൾ, കാരോരുത്തർ മീയാക്ഷി, ഇന്ദുമതി, പാരങ്ങോടി, സരസ്വതി, ഇട്ടിച്ചിരി എന്നൊക്കെ പേരായി അനവധി നോവൽ എഴുതിയതും ഒരു വക ഭ്രമംകൊണ്ടാണെന്നുള്ളതിന്നു യാതൊരാക്ഷേപവുമില്ല. മദിരാശിയിൽനിന്നു യോഗ്യനായ ഒരു മലയാളി 'തല നീട്ടി മുഖം മിനുക്കിയതു'കൊണ്ട്, പുത്രന്മാൎക്ക് അതിൽ ഭ്രമം കടന്നിട്ടുണ്ടെന്നു നമ്മുടെ കച്ചേരികളിലും വിദ്യാശാലകളിലും പോയി നോക്കിയാൽ അറിയാവുന്നതാണ്. അതുകൊണ്ടു

ഭ്രമം പകരുന്നൊരു വ്യാധിയാണെന്നുള്ളതു നിർവ്വിവാദമാണ്.

അവനു ചിത്രമെഴുത്തിനാണു വാസന, ഇവനു കണക്കിനു വാസനയുണ്ട്, മറെറവനു കൊത്തുപണിക്കാണ് വാസന എന്നും കഥകളിഭ്രമം, ഉദ്യോഗഭ്രമം, സ്ത്രീഭ്രമം എന്നും മററും പലതും പറയാറുണ്ട്. ചിത്രമെഴുത്തിനു വാസനയുള്ളവൻ വല്ലതും വരച്ചുംകൊണ്ടിരിക്കും. പാട്ടിൽ ഭ്രമമുള്ളവൻ വെറുതെ ഇരിക്കുമ്പോൾകൂടി ഓരോ മൂളൻപാട്ടും പാടും. കൃഷിയിലേക്കാണ് ഒരുത്തനു നോട്ടമെങ്കിൽ പലമാതിരിയിലുള്ള കൃഷിവദ്ധനക്കായിരിക്കും അവൻെറ ഉത്സാഹം. ചിലര് പരിഷ്കാരപ്രിയന്മാരായിരിക്കും. അവക്കു 'റവിക്ക' വേണം, വിസ്കി കുടിക്കണം, സായ്പാവണം എന്നൊക്കെയായിരിക്കും ആലോചന. വേദാന്തത്തിൽ ഭ്രമമുള്ളവനു കാണുന്നതും കേൾക്കുന്നതും ഒക്കെ 'വേദാന്തം' തന്നെ. ഒരു വേദാന്തി എന്നോടൊരിക്കൽ പറഞ്ഞതാണിത്:—നമ്മുടെ സക്കാരിനു ഹിന്തുശാസ്ത്രത്തിൻെറ തത്വം മുഴുവനേ മനസ്സിലായിട്ടുണ്ട്. അതാണ് ഇവക്കിത്ര യോഗ്യത വരാനുള്ള സംഗതി. സംശയമില്ല. സക്കാര് എവിടെ പോകുമ്പോഴും തൻെറ ഭാൎയ്യയെ കൂടാതെകണ്ടു പോകുന്നുണ്ടോ? അപ്പോഴെന്താ ശക്തിയെക്കൂടാതെകണ്ടൊന്നും കഴിയില്ലെന്നായി. നോക്കൂ, അവരുടെ സകല ഏർപ്പാടും നമ്മുടെ ശാസ്ത്രാനുസരണമായിട്ടാണ്. മദിരാശി ബൊമ്പായി ബങ്കാളം, അംശം ദേശം താലൂക്ക്, താലൂക്ക് ജില്ല സംസ്ഥാനം, അധികാരി മേനോൻ കോൽക്കാരൻ, ആദ്യം അപ്പീൽ ഇസ്സിശ്യാൽ, ഉറപ്പിക, അണ പൈ ഇങ്ങിനെ സകലതും മൂന്നായിട്ടാണ്. സൂക്ഷ്മം വിചാരിച്ചാൽ അത്രയല്ലേ വരാൻ പാടുള്ളൂ? ഇഡ പിംഗല സുഷുമ്ന, സത്വരജസ്തമസ്സ്, സൃഷ്ടിസ്ഥിതിലയം, ഇതൊക്കെ ആലോചിക്കരുതോ? മദിരാശി ജഡ്ജിമാരോ, ആറോ ഏഴോ എന്നറിഞ്ഞില്ല. രണ്ടെന്നായാലും അതിലൊരു യുക്തിയുണ്ടെന്നുള്ളതിനു സംശയമില്ല. അവരുടെ വേദത്തിലും ചില സാരം ഇല്ലെന്നില്ല. അതിൽ ആദ്യം ഒരാളുണ്ടായിരുന്നു എന്നല്ലേ പറയുന്നത്. ആദാം എന്നോ മറേറാ ആണു പേര്. ആദിയിൽ ഉണ്ടായതാണെന്നു കാണിപ്പാനാണ് ആ പേര് വിളിച്ചത്. ആ

യാൾക്ക ഉടുവസ്ത്രമില്ലത്രെ. ദിഗംബരനാണ്. നമ്മുടെ അ വധൂതരുടെ പുറപ്പാടും മററും ഒന്നാലോചിച്ചാൽ അതി ൻെറ സാരവും മനസ്സിലാവും.

ഇങ്ങിനെ ഏതെങ്കിലും ഒന്നിൽ ഭ്രമമില്ലാത്തവൎ ചുരു ങ്ങും. അഥവാ വല്ലവരുമുണ്ടെങ്കിൽ അവരാണു ശുദ്ധവിഡ്ഢി കളെന്ന വിശേഷനാമധേയത്തിന്നു യോഗ്യന്മാരായിട്ടുള്ളതു്. ലോകത്തിൽ അധികവും വിഡ്ഢികളാണ് ഉള്ളതെങ്കിലും, ശു ദ്ധവിഡ്ഢികൾ നന്ന കുറയും. ചിലൎക്ക എല്ലാററിലും കലശ ലായ ഭ്രമം ഉണ്ടായി എന്നു വന്നേക്കാം. ആ വകയാൾക്ക് ഒന്നിലും സ്ഥൈൎയ്യമില്ലാത്തതുകൊണ്ട് അവരെയാണു തരം പോലെ 'ശുദ്ധൻ, ചപലൻ, നട്ടഭ്രാന്തൻ' എന്നും മററും വിളിച്ചുവരുന്നതു്. ഈ ഒടുവിൽ പറഞ്ഞ കൂട്ടരെപ്പററി അ നുഭവംകൊണ്ടുതന്നെ പലൎക്കും ധാരാളം അറിവുള്ളതുകൊണ്ട് അവരുടെ ഗുണദോഷത്തെപ്പററി വിസ്തരിച്ചിട്ടാവശ്യമില്ല.

---

## ഒരു പൊട്ടഭാഗ്യം.

കാലം കുറെയായി. ആയിരാമതിനുശേഷമാണ്. സ ൎവ്വെ സെററിൽമെണ്ടു മുതലായ ബാധോപദ്രവങ്ങളെയൊന്നും കേട്ടുകേൾവി കൂടിയില്ല. നികുതി ബാക്കിക്ക വസ്തുവില്ക്കാനും തുടങ്ങീട്ടില്ല. അതിനൊക്കെ എത്രയോ മുമ്പാണ്. അ ന്നൊക്കെ കാരണവന്മാൎക്ക മരുമക്കളേയും മരുമക്കൾക്ക കാര ണവന്മാരേയും വലിയ കാൎയ്യമാണ്. ജീവനാംശത്തിനുള്ള വ്യവഹാരംതന്നെയില്ല. ഇന്നു ഗൃഹഛിദ്രമില്ലാത്ത വലിയ തറവാട്ട് സെൻട്രൽ ജെയിലൊഴികെ, മഷിവെച്ചുനോക്കി യാൽകൂടി, ഒന്നു കാണാൻ പ്രയാസമാണ്. കാരണോസ്ഥാ നം കിട്ടുമ്പോഴെക്ക മമ്പത്തെ കഥയൊക്കെ കേവലം മറന്നു തനിക്കമാത്രമേ സകലത്തിനും അധികാരാവകാശങ്ങൾ ഉള്ളൂ എന്ന നിലയിൽ 'സലജ്ജോഹം' നടിക്കുന്നതു കാണുമ്പോൾ, എങ്ങിനെയാണു ഗൃഹഛിദ്രം ഇല്ലാതിരിക്കുക എന്നും പറയ ണമല്ലോ. പണ്ടത്തെ നിലയൊക്കെ തെററിപ്പോയി. എ

നി ഒന്നും പറഞ്ഞിട്ടു ഫലമില്ല. കാരണവന്മാർ കാലത്തു 'കത്തിയും കല്ലും' ഏടുക്കാറാമെന്നുവെച്ചാൽ ഇത്ര നിന്ദ്യമായ പ്രവൃത്തി മറെറാന്നുമില്ല. ഇപ്പഴ് കത്തിയും കല്ലുമില്ലാത്ത പരിഷ്കാരിയുണ്ടോ? ആ വക കഥകളൊക്കെ പിന്നൊരു സമയം പറയാം. അക്കാലം വയനാട്ടിൽ പോയാൽ പനിയും പിടിച്ചു പെരുത്തു പണവും കൊണ്ടുവരാം, ഒന്നിനും ദുർഭിക്ഷമില്ലാത്ത ഒരു രാജ്യമാണെന്നേ ജനങ്ങൾ മനസ്സിലാക്കീട്ടുള്ളൂ. അന്ന് ഓരോ നാട്ടുപ്രമാണികൾ എഴുത്തച്ഛന്മാരെവെച്ച് അതാതു ദിക്കിലെ കുട്ടികളെ പഠിപ്പിക്കുക എന്നല്ലാതെ, ഗ്രാമസ്കൂളിൻെറ സമ്പ്രദായം നമ്മുടെ രാജ്യത്തു നന്ന ദുല്ലഭമാണ്. നാട്ടുകാര് തപാൽമാർഗ്ഗമായി കത്തുകളയയ്ക്കുന്ന ഛടവടിതന്നേ ഇല്ല. വർത്തമാനക്കടലാസ്സും നടപ്പായിട്ടില്ല. എന്നാൽ കടലാസ്സിൻെറ ആവശ്യം കാലോ അരയോ പററിക്കാനായി നടക്കുന്ന ഒരുവക നൊണ്ണയന്മാരെക്കൊണ്ടു നിവൃത്തിക്കും. വയനാട്ടിൽപോയി വരാനുള്ള മാർഗ്ഗദുർഘടവും ദുസ്സഹമാണ്. നാട്ടിലെക്കും വീട്ടിലെക്കും കൊള്ളാത്ത ഒരുവക വജ്രമടയന്മാരേ വയനാട്ടിലേക്ക് അന്നും കൂലിപ്പണിക്കു പോകുള്ളൂ. പോയിട്ടുള്ളവരിൽ ഇശ്ശിമുക്കാലും അവിടത്തെ മണ്ണിൽതന്നെ വളമായിട്ടു ചേരും. അന്നത്തേയും ഇന്നത്തേയും വയനാട്ടു തമ്മിലെത്ര ഭേദമായിപ്പോയി! അജഗജാന്തരം! അന്നു വയനാട്ടിൽ പോയവനെ ഒന്നു കാണുമ്പഴ് മനസ്സിലാക്കാം. മേലാസകലം നീരുവന്ന്, വയറുവീങ്ങി, കണ്ണുരണ്ടും ഇടുങ്ങി, പിത്തംപിടിച്ച് ഒന്നിനും ചേഷ്ടയില്ലാതെ, എല്ലായ്പോഴും പനിയായിട്ടും കൊരയായിട്ടും കിടപ്പിൽതന്നെയായിരിക്കും. ഇപ്പഴ് വയനാട്ടിൽ ഇവിടത്തേക്കാൾ സുഖമില്ലെങ്കിലും ഒട്ടും കുറവില്ലെന്നുതന്നെ പറയാം. നമ്മുടെ ഈ കഥ നടന്ന കാലത്തു സായ്പന്മാര് കാപ്പിത്തോട്ടം ഉണ്ടാക്കാൻ തുടങ്ങീട്ടേറെ കാലമായിട്ടില്ല. അന്നു കാപ്പിക്കു നല്ല വിലയുണ്ട്. എങ്കിലും ഇന്നത്തെപ്പോലെ കളവും പിടിച്ചുപറിയും, കാപ്പിക്ക് അത്ര ബന്തോവസ്തും ഉണ്ടായിരുന്നില്ല. ഇപ്പഴ് നാഗരികതയും ദാരിദ്ര്യവും പരിഷ്കാരവും ഒക്കെ ചൂളപ്പൂ (അരിപ്പൂ) വർദ്ധിച്ചതുപോലെ വർദ്ധിച്ചതുകൊണ്ടും നേരും മര്യാദയും ഒക്കെ ഏ

ങ്ങോ നാടുപുറപ്പെട്ടുപോയി. അന്ന് ഒസ്യത്തുമില്ല, രജിസ്റ്റര
മില്ല. പറഞ്ഞതൊക്കെ പരമാൎത്ഥവും എഴുതിയതൊക്കെ റ
ജിസ്റ്ററമായിരുന്നു.

ഏതാണ്ട് ഇക്കാലത്തായിരുന്നു ഇതിലെ കഥാപുരുഷ
നായ പലേരി കേളു എന്നുപേരായ ഒരു ചെറുപ്പക്കാരൻ വ
യനാട്ടിലേക്കു കടന്നുപോയതു്. ഈ കേളു വടക്കു ഒരു വലി
യ പ്രമാണിയുടെ വെററിലപ്പെട്ടിക്കാരനായിരുന്നു. തനിക്കു
'ഉടപ്പിറന്നിട്ടോ' എളയമ്മ മൂത്തമ്മമക്കളായിട്ടോ ആരും ഉ
ണ്ടായിരുന്നില്ല. ഉണ്ടെങ്കിൽ തന്നെ അവനു നിശ്ചയവുമി
ല്ല. ചെറുപ്പത്തിലേ തന്റെ എജമാനന്റെ കൂടെത്തന്നെ
യായിരുന്നു. ഇന്നത്തെപ്പോലെ ആഴ്ചക്കു അഞ്ചു വാല്യക്കാ
രെ മാററുന്ന സമ്പ്രദായമൊന്നും അപ്പഴില്ല. 'തേറിയോനെ
മാറല്ല, മാറിയോനെ തേറല്ല' എന്ന പഴമൊഴിക്കനുസരിച്ചേ
എജമാനന്മാരും നടക്കയുള്ളു. കേളു വളരെ നേരും മൎയ്യാദ
യും ഉള്ളവനാണെങ്കിലും, എന്തോ എന്നറിഞ്ഞില്ല, എജ
മാനന്റെ ഭാൎയ്യക്കു അവനോടു ലവലേശം രസമുണ്ടായിരുന്നി
ല്ല. കൂടക്കൂടെ വല്ല തൊണയും പറഞ്ഞു അവനെ കണ്ടുകൂടാ
തെ കണ്ടാക്കും. സൂക്ഷ്മം പറകയാണെങ്കിൽ അന്നും അമ്മമാ
രെക്കൊണ്ടുതന്നെയാണു വാലിയക്കാൎക്കു വലിയ ഉപദ്രവം. അ
റത്ത കൈക്കു ഉപ്പുതേക്കാത്ത മാതിരിയിലുള്ള ഈ അമ്മയുടെ
മത്സരംനിമിത്തം എന്നി ഇവിടെ താമസിക്കുന്നതല്ല വെടി
പ്പു്, കാശിക്കോ രാമേശ്വരത്തോ എവിടെയെങ്കിലും ഭിക്ഷാം
ദേഹിയായി നടന്നുകളയാമെന്നു വെച്ചു്, ഒരു ദിവസം രാ
ത്രി, ഒരാളോടും ചോദിക്കാതെ; എന്നുവെച്ചാൽ 'കുഞ്ഞിയ
മ്മയുടെ' ചെറുപ്പക്കാരത്തിയായ ദാസിയോടുകൂടി ഒരു വാക്കു
പറയാതെ, അവനെങ്ങോട്ടോ കടന്നുപോയി. പിറേറന്നു
കാലത്തെ പതിവുപ്രകാരം കേളു കേളു എന്നു വിളിക്കുമ്പോൾ
—എന്തു് കേളു! അവൻ നേരെ വയനാട്ടിലേക്കു ഗമിച്ചു.
അമ്മയ്ക്കു തല്ക്കാലം ഉള്ളിൽ സന്തോഷമാണു് ഉണ്ടായതെങ്കി
ലും സാമാന്യം വകതിരിവുള്ള ആ ചെറുക്കൻ പോയല്ലൊ എ
ന്നുവെച്ചു് എജമാനനു കുറച്ചു കുണ്ഠിതമുണ്ടായി. കേളു കുറെ
യൊക്കെ പട്ടിണികിടന്നു ബുദ്ധിമുട്ടി എങ്ങിനെയോ മാനന്ത

വാടിയിലെത്തി. ആദ്യം പലവിധത്തിലും പെരുത്ത പാട്ട പെട്ട എങ്കിലും, അഞ്ചാറമാസം കൂലിപ്രവൃത്തി എടുത്ത് അ ല്പവൃത്തി സമ്പാദിച്ചപ്പോൾ അവനെ ഒരു സായ്പിൻെറ തോ ട്ടത്തിലെ മേസ്ത്രീയായി നിശ്ചയിച്ചു. കേളുവിൻെറ നേരും മ ര്യാദയും പ്രവൃത്തിയിലുള്ള സാമത്ഥ്യവും ജോറും കൂടെ കണ്ടി ട്ട സായ്പിനും നല്ല തൃപ്തിയാണുണ്ടായത്. കൂലിക്കാരുടെ ശ മ്പളത്തിൽനിന്ന പത്തിന രണ്ടെടുക്കുക, പിടക്ക് ഒന്നുംകൊ ടുക്കാതിരിക്കുക, ഇങ്ങിനെയുള്ള ഉരുട്ടും പിരട്ടും ഒന്നുമില്ലാത്ത തുകൊണ്ട് അവക്കും വലിയ വിശ്വാസത്തിലാണ്. അവിട ന്നും കുറെക്കാലം കഴിഞ്ഞപ്പോൾ മേസ്ത്രിസ്ഥാനം വിട്ട ചില്ല റക്കരാറുകാരനായി. എടയെടെ തൻെറ സായ്പു, വേണ്ടുന്ന പണം സഹായിക്കും. സായ്പന്മാക്ക്ങ്ങിനെയാണല്ലോ. ഒരു ത്തനെ സ്നേഹിച്ചാൽ അവനുവേണ്ടി എന്തുംചെയ്യും. എ ന്തിനധികം പറയുന്നു. 'സ്ത്രീണാഞ്ച ചിത്തം പുരുഷസ്യ ഭാ ഗ്യം' എന്ന പറഞ്ഞതപോലെ ആറേഴകൊല്ലംകൊണ്ട് അവ നേഴെണ്ണായിരം ഉറപ്പിക സമ്പാദിച്ചു. വയനാട്ടിൽതന്നെ ഒരു സംബന്ധവും കഴിച്ചു, നാലഞ്ചു മക്കളുമായി. അങ്ങിനെ ആറേഴകൊല്ലം, ഭായ്യമക്കളോടുകൂടി ഒന്നിനും ഒരാലസ്യമില്ലാ തെ, ഒരുവിധം സുഖമായിട്ടിരിക്കുമ്പോഴാണു കേളുവിനു കല ശലായ ഒരു പനി ഉണ്ടായത്. വയനാട്ടിലാക്കെങ്കിലും രോ ഗം പിടിച്ചാൽ മരിക്കയല്ലാതെ നേരാംവണ്ണം ചികിത്സിച്ചു ഭേദമാക്കുക എന്നുള്ള സമ്പ്രദായമേ ഇല്ല. ആദ്യം അജീണ്ണ പനിയാണെന്നു വെച്ചു തള്ളും. രണ്ടുദിവസം കഴിഞ്ഞാൽ ബദ്ധപ്പെടാനില്ല, നവജ്വരം കഴിയട്ടെ എന്നാവും. അതി നെടക്കു സന്നികയറി മരിച്ചുവെങ്കിലോ പിന്നെയൊന്നും വേ ണ്ടല്ലോ. 'ജീവശേഷത്തിൻ പ്രഭാവംകൊണ്ട്' നവജ്വരവും കഴിഞ്ഞാൽ ഷഡംഗകഷായം വെച്ചുകൊടുക്കും. അതുകൊണ്ടു ഒന്നുമായില്ലെന്നു കണ്ടാൽ ദശമൂലദ്രാക്ഷാദി കഷായം വെ ക്കും. ആ ദിക്കിൽ അതിലധികം പരിചയമുള്ള വൈദ്യന്മാ രും കുറയും.

അത്ര മിത്ര ന വസ്തവ്യം
യത്ര നാസ്തി ചതുഷ്ടയം

ഋണദാതാ ച വൈദ്യശ്ച
ശ്രോത്രിയസ്സജലാ നദീ.

എന്നു പ്രമാണം നോക്കുകയാണെങ്കിൽ വയനാട്ടിൽ താമസിക്കാനെ കൊള്ളരുതു്.

കേളുനമ്പ്യാരുടെ—പണമുണ്ടാവുമ്പോഠം ഒന്നുമില്ലാത്തവൻ നായരാവുന്നതും, നായര് നമ്പ്യാരാവുന്നതും, എമ്പ്രാൻ നമ്പൂതിരിയാവുന്നതും ഇപ്പോഴും അസാധാരണയല്ലല്ലോ. പക്ഷെ സക്കാരിന്റെ ദയ ഉണ്ടായിട്ടു് ഇപ്പഴ് സ്ഥാനമാനങ്ങഠംക്കത്രയല്ലേ വിലയും ഉള്ളു. അതങ്ങിനെ ഇരിക്കട്ടെ. കേളുനമ്പ്യാരുടെ ദീനം അതിക്രമമാണു്, ഇനി ഈ അളവിൽ തീച്ചയായി ഇങ്ങട്ടില്ലെന്നു കണ്ടപ്പോഠം ശേഷക്കാക്ക വല്ല സല്ക്കമ്മവും ചെയ്യാൻ കൊള്ളാമെന്നായി. അതിനു് ബ്രാഹ്മണരാണല്ലൊ വേണ്ടതു്; എന്താ നിവൃത്തി? ഈശ്വരാധീനം കൊണ്ടു് അവരും കാക്കയും എത്താത്ത നാടില്ലല്ലോ. തിരുനെല്ലിയിൽനിന്നു് ആജീവനാന്തം ചാത്തവും പിണ്ഡവും ഉണ്ടു നിവൃത്തിക്കുന്ന ചില മഹാബ്രാഹ്മണരെ വരുത്തി ചുരുങ്ങീട്ടു് ഒരു ദശദാനത്തിനും ദീപദാനത്തിനും വട്ടംകൂട്ടി.

'മുഴുവനും മുറിയും ഒന്നും അറിയില്ല, എല്ലാം അറിയാം' എന്നുള്ള നിലയിൽ ചില ഒററശ്ലോകങ്ങളും കീത്തനങ്ങളും മൂളൽപാട്ടും ഒക്കെ അവിടന്നും ഇവിടന്നും കേട്ടുപഠിച്ചു വലിയ മുണ്ടും തോത്തുമായി കണ്ടദിക്കിലൊക്കെ ചെന്നു് 'മഹാരാജശ്രീമൻ ജഗതിയശസിതേ ധവളിതേ' എന്നൊക്കെ ചൊല്ലി, മരുമകഠംക്കു് ഒരു കല്യാണമുണ്ടു വല്ലതും സഹായിക്കണം, കുറെ കടത്തിൽ വലഞ്ഞുപോയി. ഒരു സഹായക്കുറിക്കു ചേരണം. പണ്ടേ, നിങ്ങളുടെ കാരണവന്മാരും ഞങ്ങളുടെ കാരണവന്മാരും വലിയ വിശ്വാസത്തിലാണു്, ഞങ്ങഠംക്കു മറെറാരാശ്രയമില്ല, വേറെ ഒരാളോടു് ഈ ജന്മത്തിൽ ഞങ്ങഠം അപേക്ഷിക്കയുമില്ല' എന്നിങ്ങിനെ പലതും പറഞ്ഞു വല്ലതും പററിക്കാനായി നടക്കുന്ന രസികന്മാര് അന്നും ധാരാളമുണ്ടായിരുന്നു. ഇങ്ങിനെയുള്ള ഒരു വിദ്വാൻ സംഗതിവശാൽ മാനന്തവാടിക്കു പോകുമ്പോഴാണു നമ്പ്യാരുടെ ദാനവും മേടിച്ചു മടങ്ങിവരുന്ന പട്ടന്മാരിൽ ഒരാഠം, അദ്ദേഹത്തിന്റെ വിവര

മൊക്കെ ഈയാളോട്ട പറഞ്ഞു്. 'ഇതു നല്ലതരം, നാട്ടീന്നു് കിഴിയുമ്പോൾതന്നെ ഒരു കുറക്കനാണല്ലൊ ശകുനം. തരക്കേടില്ല, എൻെറ പെരുമാളേ! കാൎയ്യംസാധിച്ച എങ്കിൽ പതിനാറ പണത്തിനു് ഒരു നെയ്യമൃതു് കഴിപ്പിക്കാം' എന്നും പ്രാൎത്ഥിച്ച് ആരോടും ഒന്നും പറയാതെ നേരെ നമ്പ്യാരുടെ വീട്ടിൽ ചെന്നു, ക്ഷണത്തിൽ മൂപ്പര് കിടക്കുന്ന മുറിയിൽചോയി വളരെ വ്യസനപാരവശ്യങ്ങളോടുകൂടി—'ഊയിഃ–എൻെറമ്മോമാ–ഇത്രയൊക്കെ വൈഷമ്യമാണെന്നു് ആരറിഞ്ഞു? കാരണവരോടു മുഷിഞ്ഞിട്ട നിങ്ങളെന്തിനാ ഈ നോക്കിയാൽ കണ്ണെത്താത്ത നാട്ടിൽ കിടന്നു മരിക്കുന്നതു്' എന്നൊക്കെ നിലവിളികൂട്ടി.

ഭാൎയ്യാമക്കൾ വയനാട്ടിൽനിന്നു പുറത്തുപോവാത്ത കൂട്ടരാണു്. ഈ വക തഞ്ചവും തക്കിടിയും ഒന്നും അവൎക്ക നിശ്ചയമില്ല. അവര് പരമാൎത്ഥമായിട്ടും ഈയാൾ നമ്പ്യാരുടെ മരുമകനാണെന്നുതന്നെ വിശ്വസിച്ചു. എന്നാൽ പത്തുപതിനഞ്ചുകൊല്ലമായി ഒരാളും അവകാശികളായി വന്നില്ലെന്നല്ല, തനിക്കാരും ഇല്ലെന്നു നമ്പ്യാരുതന്നെ പറഞ്ഞിട്ടുമുണ്ടു്. ഗ്രഹചാരത്തിനു് ഇതൊന്നും അവര് ഓൎത്തതുമില്ല. അഥവാ ഓൎത്താലും അതിസമൎത്ഥനായ ആ മാരീചൻ കാൎയ്യം പാറിക്കും. പണമുണ്ടായാലും പോരല്ലോ, അനുഭവിക്കാനും വേണം ഭാഗ്യം. മുക്കാൽ പയിസ്സുക്ക ചുണ്ണാമ്പിപ്പണയത്തിനുകൂടി വകയില്ലാത്ത കൂട്ടര് പകിട്ടുകൊണ്ടുതന്നെ ആരാൻെറതു തിന്നു നിവൎത്തിച്ച ധാൎഷ്ട്യം നടിക്കുന്നതാണു ഭാഗ്യമെങ്കിൽ, അങ്ങിനെ ലജ്ജയില്ലാത്ത വഹക്കാര് ഇപ്പോഴും ദുല്ലഭമല്ല.

'നമ്പ്യാര് ഇപ്പഴ് മരിക്കും. മുതലൊക്കെ ഈ വിദ്വാനു് പററിക്കും. എനിക്കും കുട്ടികൾക്കും എന്താണീശ്വരാ ഗതി' എന്നിങ്ങിനെ ഓരോന്നു വിചാരിച്ച്, ഭാൎയ്യ വലിയ പരിഭ്രമത്തിലാണെന്നു നമ്പ്യാൎക്കും എതാണ്ടു മനസ്സിലായി. പക്ഷേ ശ്വാസത്തിൻെറ ശോഷ്ടിനിമിത്തം തനിക്കു നാവെടുത്തു് അധികം സംസാരിക്കാനും വഹിയാ. ആകപ്പാടെ വലിയ വിഷണ്ഡനായി. ഭാൎയ്യാമക്കളെ കയ്യാംഗ്യംകൊണ്ടു മെല്ലെ അടുക്കെ വിളിച്ചു. അപ്പോഴേക്കു ശ്വാസത്തിൻെറ ഗ

തി പിന്നേയും ഒന്നു മാറി. തമകൻ എളകി. താക്കോൽകൊ ട്ടുക്കേണ്ടുന്ന ദിക്കിലായി. അവരടുത്തു ചെന്നപ്പോൾ ഈ ക ള്ളൻെറ ചതിയറിവാൻമാത്രം നിങ്ങൾക്ക 'ബുദ്ധിയില്ലെ' എ ന്നോ മററൊ പറവാൻ ഭാവിച്ചതു ശ്വാസത്തിൻെറ ഉപദ്രവം കൊണ്ടു, പുത്തിയില്ലെ' എന്നായിപ്പോയി. അതു കേട്ട ഉട നെ വളരെ അനുതാപം നടിച്ചു കരഞ്ഞുംകൊണ്ടിരിക്കുന്ന ആ രസികൻ— 'ഉണ്ടമ്മോമ, ഉണ്ട്— എട—എൻെറമ്മോമന് കുടുംബങ്ങളോടെന്തൊരു വാത്സല്യമാണ്. പത്തുപതിനഞ്ചു കൊല്ലമായില്ലെ, വീട്ടീന്നു പോന്നിട്ട്. ആരേയും മാന്നിട്ടി ല്ലെൻെറമ്മോമൻ! കേട്ടില്ലമ്മായിമ്മ—പുത്തിയെയാണിപ്പഴ് ചോദിച്ചത്. അമ്മോമൻെറ നേരെ ഉടപ്പിറന്നവളാണ്'— എന്നിങ്ങിനെ കണ്ണീന്നും മൂക്കീന്നും വെള്ളം ഒലിപ്പിച്ചുംകൊ ണ്ടു പിന്നേയും—'പുത്തിയുണ്ടമ്മോമ—പുത്തിയുമുണ്ട്, പുത്തി പെററ നാലഞ്ചുമക്കളുമായി'—എന്നൊച്ചത്തിൽ പറഞ്ഞു. അപ്പോഴെക്ക മറേറയാളുടെ ധാതാംശിപാടി. തേങ്ങ ഉടക്കേ ണ്ടുന്ന പാകത്തിലായിരിക്കുന്നു. പിന്നെയെന്താ പറയേണ്ട തു്! അമ്മായി അമ്മയെ പറഞ്ഞയച്ചിട്ടുവേണമല്ലൊ ശവം എടുക്കുവാൻ. ഭാര്യയെ അപ്പഴ്തന്നെ 'തലയിൽ തുണിയു മിട്ടു' വടക്കെപ്പുറത്തേക്ക പറഞ്ഞയച്ചു. ഉടുക്കാൻ മുണ്ടുകൂടി ഇല്ലാതെ കടംമേടിച്ചു നിവൃത്തിക്കുന്ന കള്ളൻ മുതലുടമയുമാ യി. എത്രയോ ബുദ്ധിമുട്ടി ലാളിച്ചുവളത്തി തനിക്ക് ഉപ കാരത്തിന്നെത്തിയ ഭാര്യാമക്കൾക്കോ നേരെ ഉടപ്പിറന്നവ ക്കോ യാതൊരവകാശവുമില്ലാതെ, കേവലം ഇങ്ങിനെയല്ലെ ങ്കിലും, തൻെറ ജീവദശയിൽ കാണുകയും കേൾക്കുകയുംകൂടി ചെയ്യാതെ, ഒരു തറവാട്ടിലാണെന്നും പറഞ്ഞു് എത്രയാളു കൾ ഇങ്ങിനെ പററിക്കുന്നുണ്ട്!

---

## നോവൽ.

---

തലേത്തട്ടി മുതലായ സാംക്രമികരോഗങ്ങൾ അധികമാ യി ഒരു നാട്ടിൽ ഉണ്ടാകുന്നതു് ആ രോഗങ്ങളുടെ ബീജങ്ങൾ വായുവിൽ ധാരാളമായി വ്യാപിക്കുന്നതുകൊണ്ടാണെന്നു ബോ

ഗ്ര്യന്മംരായ ചില വൈദ്യന്മാർ അഭിപ്രായപ്പെടുന്നുണ്ട്. എന്നാൽ ഇപ്പോൾ കുകവിതാമാകുന്ന സാംക്രമികരോഗത്തിൻെറ ബീജങ്ങൾ സഹ്യമലയപർവ്വതങ്ങളുടേയും പശ്ചിമസമുദ്രത്തിൻെറയും മദ്ധ്യത്തിലുള്ള വായുവിൽ വളരെ വ്യാപിച്ചുകാണുന്നു. ഈ ബീജങ്ങളെ സംഹരിപ്പാനുള്ള വൈദ്യന്മാരായിരിക്കേണ്ടതു പത്രാധിപന്മാരാണ്. എന്നാൽ അവരിൽ മിക്കവരും നിർവ്വിശേഷമായ പ്രശംസകൊണ്ട് ആ രോഗത്തെ വർദ്ധിപ്പിക്കുകയാണ് ചെയ്യുന്നതു്. ഇതു വളരെ ശോചനീയമായ കരവസ്ഥയാകുന്നു. ഗ്രന്ഥത്തിൻെറ ഗുണദോഷം കാക്കാതെ ഗ്രന്ഥകാരൻ ആരാണെന്നുമാത്രം നോക്കുന്നതു വലിയ തെറ്റാണ്. രാജാക്കന്മാരോ, വലിയ ഉദ്യോഗസ്ഥന്മാരോ, അല്ലെങ്കിൽ വേറെ കാരണങ്ങളാൽ തങ്ങൾക്കു ബഹുമാനമോ ഇഷ്ടമോ ഉള്ളവരോ, ഉണ്ടാക്കുന്ന പുസ്തകങ്ങൾ നന്നെന്നു പറവാനും അതുകൊണ്ടു വായിപ്പാനും സന്നദ്ധന്മാരായിരിക്കുന്നവർ വളരെയുണ്ട്. 'കുചരഃ പ്രിയവാദിനാം' എന്നുള്ളതിനെ അനുസരിച്ച് ഉന്നതസ്ഥിതിയിലിരിക്കുന്നവരുടെ പ്രീതിസമ്പാദിപ്പാനും ഗദ്യരീതിയിൽ പുസ്തകങ്ങൾ അധികമില്ലാത്തതിനാൽ ആയതു വർദ്ധിപ്പിക്കേണ്ടതിന്ന് ഈ വക വിദ്വാന്മാരെ പ്രോത്സാഹിപ്പിപ്പാനും മററുമായിട്ടും പുസ്തകങ്ങളുടെ ഗുണദോഷവിചാരംകൂടാതെ പറയുന്നതുകൊണ്ടും, 'അജ്ഞന്നോർത്താൽ പരൻ ചൊന്നതു താൻപ്രമാണം' എന്നുള്ളതുകൊണ്ടും സാരഗർഭങ്ങളായ ഗ്രന്ഥങ്ങളെ വെടിഞ്ഞു പലരും ഈ കൃത്രിമയോഗ്യങ്ങളായവയെ വായിപ്പാൻ തുനിയുന്നതാണ്. ക്ഷുദ്രപുസ്തകങ്ങൾ വർദ്ധിക്കാതിരിക്കണമെങ്കിൽ വിദ്വാന്മാർ മുഖംനോക്കാതെ, നിഷ്പക്ഷപാതമായി, അവയെക്കുറിച്ച് അഭിപ്രായം പറയേണ്ടതു വളരെ ആവശ്യമാണ്. അതല്ലാതെ എല്ലാം പുതിയ പുസ്തകങ്ങളേയും നിർവ്വിശേഷമായി ശ്ലാഘിക്കുന്നതുകൊണ്ടു നമ്മുടെ ഭാഷക്കുമാത്രമല്ല, ജനസാമാന്യത്തിനും പ്രത്യേകിച്ചു വിദ്യാർത്ഥികളായ ബാലന്മാൎക്കും അനേകവിധദോഷങ്ങൾ സംഭവിക്കാനെടയുണ്ട്. നിർവ്വിശേഷമായ പ്രശംസ കാര്യത്തിൻെറ ഗൌരവത്തിന്നു ഹാനികരമാകകൊണ്ടു വളരെ ശോചനീയമായിട്ടുള്ളതാണെന്നുകൂടി കാക്കണം. അതുകൊണ്ടു പുസ്തകങ്ങളെ ഉണ്ടാ

ക്കുകയും ഉണ്ടാക്കുന്ന പുസ്തകങ്ങളെ വെറുതെ ഗ്രന്ഥകർത്താവി
ന്റെ പ്രീതിക്കും ഉത്സാഹത്തിനും മാത്രം വേണ്ടി സ്തുതിച്ചുകള
യാതെ ഗുണാഗുണനിർണ്ണയം ചെയ്തു പറഞ്ഞുതരുകയും ചെയ്യു
ന്നതിനു പ്രത്യേകം ഒരു വിദ്വൽസഭ ഏർപ്പെടുത്തേണ്ടതു് എ
ത്രയും ആവശ്യമായിരിക്കുന്നു.

ഈ വക സംഗതികളും ഇനിമേൽ പ്രസ്താവിക്കുന്നതായ
വേറെ ചില കാര്യങ്ങളും വിദ്യാവിനോദിനിയിൽ മുമ്പു പലപ്രാ
വശ്യവുമായി എഴുതീട്ടുണ്ടെങ്കിലും, ആയതൊക്കെ ഇപ്പോൾ
ആവർത്തിക്കാനായിട്ടുള്ള കാരണം മറ്റൊന്നുമല്ല. ചില ഗ്രന്ഥ
കർത്താക്കന്മാർ, ഇംഗ്ലീഷുനോവൽ മാതിരിയിൽ എഴുതപ്പെട്ട
താണെന്നും പറഞ്ഞു് അനവധി പുസ്തകങ്ങൾ പ്രസിദ്ധപ്പെടു
ത്തുന്നുണ്ടു്. ആ വക പുസ്തകങ്ങളെപ്പറ്റി പ്രസംഗിക്കുന്നതിനു
മുമ്പായി 'നോവൽ' എന്നു പറയപ്പെടുന്നതായ കാവ്യത്തിനു
മുഖ്യമായി വേണ്ടുന്ന ഗുണങ്ങൾ ഇന്നിന്നതാണെന്നു പറയുന്ന
തു യുക്തമാണെന്നു വിചാരിക്കുന്നതുകൊണ്ടു മാത്രമാകുന്നു.

ഉൽകൃഷ്ടമായ ഒരു നോവലിന്റെ സൂക്ഷ്മമായ ഉദ്ദേശം,
ലോകത്തിൽ യഥാർത്ഥമായി നടന്നുവരുന്ന പലേ സംഗതിക
ളെയും കഥാരൂപേണ മനസ്സിലാക്കി ജനങ്ങൾക്കു കൃത്യാകൃത്യോ
പദേശം ചെയ്തു ഗുണദോഷജ്ഞാനമുണ്ടാക്കുകയാണെങ്കിലും,
അതുകളുടെ തല്ക്കാലഫലം മാനസ്സുഖമാണെന്നു പ്രത്യേകം ഓർമ്മി
ക്കേണ്ടതാണു്. ഇതിലേയ്ക്കു മുഖ്യമായിട്ടു വേണ്ടതു് കഥയു
ടെ രചനാഭംഗിയാണു്. കഥയ്ക്കു യഥാർത്ഥമായ ചമല്ക്കാരം വേ
ണമെങ്കിൽ സാധാരണ സംഭവ്യാവസ്ഥകളെക്കൊണ്ടുതന്നെ
ഉണ്ടാക്കേണം. ഓരോരോ ഘട്ടങ്ങൾ വായിക്കുമ്പോൾ ആഹ്ലാ
ദം, അത്ഭുതം, കരുണം, വ്യസനം, ക്രോധം മുതലായ അനേ
കരസങ്ങൾ ജനിപ്പിച്ചുകൊണ്ടു് ഇരിക്കണം. നോവലിൽ ഒരു
ത്തനെ പരിഹസിക്കുകയോ അല്ലെങ്കിൽ ഒരു ജാതിക്കാരുടെ
ചീത്തയായ നടവടികളെപ്പറ്റി പ്രസ്താവിക്കുകയോ മറ്റോ
വേണ്ടിവന്നാൽ; അതിൽ ഗ്രന്ഥകർത്താവിന്നു് ഒരു സിദ്ധാന്ത
മോ, അസൂയയോ ഉണ്ടെന്നു തോന്നാൻ തക്കവിധമൊന്നും
എഴുതരുതു്. നോവൽ, ഒരു ഇഷ്ടഭാര്യയെപ്പോലെ സരസ
വാക്കുകളെക്കൊണ്ടും, മനോഹരസന്ദർഭങ്ങളെക്കൊണ്ടും, ഓരോ

കൎത്തവ്യങ്ങളിൽ നമുക്ക് അഭിരുചിയും അകൃത്യങ്ങളിൽ വിമുഖതയും ജനിപ്പിക്കേണ്ടതാണ്. കഥയിലെ നായകനോ, നായികയോ, രണ്ടുപേരുമോ, അവരുടെ കാൎയ്യസിദ്ധിക്ക് അവരും വായിക്കുന്നവരും കാലേ വിചാരിക്കാത്തതായ പല പ്രതിബന്ധങ്ങളും ദുൎഘടങ്ങളും അത്യാപത്തുകളും സംഭവിക്കുക, അതുകളിൽനിന്നു മോചനത്തിന്ന് ഒടുവിൽ അതുപോലെതന്നെ അവിതൎക്കിതമായ മാൎഗ്ഗമുണ്ടാവുക, കഥയിൽ നടന്നു എന്നു പറയുന്ന സംഗതികൾ അസംഭവങ്ങളല്ലാതിരിക്കുക, ഇതുകളെക്കൊണ്ടും മററമാണ് കഥക്കു ചമല്ക്കാരമുണ്ടാകുന്നത്. കഥാപുരുഷന്മാരുടെ സൃഷ്ടി വായനക്കാരെ ഫലിപ്പിക്കേണമെങ്കിൽ അവൎക്ക് ഓരോ പ്രത്യേക ലക്ഷണങ്ങൾ ഉണ്ടായിരിക്കേണ്ടതാണ്. എന്നുതന്നെയല്ല, ഓരോ പാത്രങ്ങൾ പറയുന്ന വാക്കുകൾ അവരവരുടെ പ്രവൃത്തിക്കും സ്വഭാവത്തിന്നും അനുരൂപമായിരിക്കണം. അതല്ലാതെ നമ്പൂരിയും, നായരും, പട്ടരും, പട്ടേരിയും, യജമാനനും, ശിഷ്യനും, വിദ്വാനും, മൂഢനും, സ്ത്രീയും, പുരുഷനും, സായിപ്പും, മാപ്പിളയും, ഒക്കെ ഒരുപോലെ സംസാരിക്കുന്നതു നമ്മുടെ അനുഭവത്തിന്നും പരിചയത്തിന്നും വിരുദ്ധമായിട്ടുള്ളതാണ്. കോത്തനാടനും, വള്ളുവനാടനും, എറണാകുളക്കാരനും, അമ്പലപ്പുഴക്കാരനും, ഒരേ ഭാഷതന്നെ സംസാരിക്കുന്നതായാൽ അതിനു വിശേഷവിധിയായ് ഒരു ശ്രാവ്യതയോ രസമോ ഉണ്ടാവാൻ സംഗതിയില്ല. പിന്നൊരു കാൎയ്യം വേണ്ടത്, ഒരു നോവൽ വായിച്ചു കഴിഞ്ഞാൽ വായനക്കാരുടെ മനസ്സിൽനിന്നു ഒരിക്കലും മാഞ്ഞുപോകാത്തതായ ഒരു മനുഷ്യസ്വഭാവമോ, ആകൃതിയോ അതിലുണ്ടായിരിക്കേണ്ടതാണ്. വിദ്യാഭ്യാസംകൊണ്ടും മററം ബുദ്ധിക്കു ദാൎഢ്യംവരാത്ത അനേകം ജനങ്ങൾ വായിക്കാവുന്ന കഥാപുസ്തകങ്ങളിൽ, ചില കാൎയ്യങ്ങൾ വളരെ വെളിവായി പറയുന്നതത്ര ഗുണകരമായിട്ടുള്ളതല്ലെന്നു പ്രത്യേകിച്ച് ഓൎമ്മവെക്കേണ്ടതാണ്. പ്രായേണ രസശൂന്യങ്ങളായ സാക്ഷിക്കൈപ്പിറ്റും, വിധിവിധിന്യായങ്ങളും കവിതാവിഷയമാക്കി അതുകൾക്കു സ്വാരസ്യം വരുത്തുന്നതിന്നു വളരെ പ്രയാസമുണ്ട്. അതുകൊണ്ടു സാധാരണയായി നോവലിലും മ

ററം ഈ വക കോടതികാൎയ്യങ്ങൾ കൊണ്ടുവരാതിരിക്കുന്നതാണു അധികം നല്ലത്. കഥയുടെ രചനാഭംഗിക്കനുസരിച്ച് അതിലെ വാക്യങ്ങൾക്കു, സ്പഷ്ടതയും സരളതയും കുഴക്കം ശക്തിയുംകൂടി വേണ്ടതാണ്. ഒരു നോവൽ വായിക്കുമ്പോൾ അതു വായിക്കുന്നവന്റെ മനസ്സിൽ അതാതു പ്രകൃതത്തിന്ന് അനുസരിച്ചു പല സ്തോഭങ്ങളും താനേതന്നെ ജനിപ്പിക്കേണ്ടതാകകൊണ്ട് എല്ലാപ്പോഴും ഒരു മട്ടിൽതന്നെ എഴുതിയാൽ പോരാ. ചെറിയ ചെറിയ വാക്യങ്ങളായി എഴുതുന്നതാണ് ഭംഗി എന്നു വിചാരിച്ചു, തമ്മിൽ യാതൊരു യോജിപ്പും ഇല്ലാതെ, പുസ്തകം മുഴുവനെ 'മരത്തിൽനിന്നു അരക്കാതം ദൂരം, ചുവലിൽ അമ്മയെ എടുത്തു, പാണ്ഡവരുടെ നാട്, ഉറപ്പികയുടെ വാക്ക്, അരവിരൽ ആഴം മുറിക്കൽ, കാപ്പിചായ, വിസ്കിസോഡ, കത്തിമുള്ള്, വണ്ടികുതിര, ആട്ടുകോഴി, താടിമീശ, ബോയിഡ്ഡീയർ' എന്തിന് അധികം പറയുന്നു, അജ്ജുനൻ പോൎക്കളത്തിൽ എത്തിയാറെ വീഴുന്നിതു ചിലർ മോഹിക്കുന്നിതു ചിലർ എന്നെല്ലാം എഴുതിയാൽ വായിക്കാൻ അത്ര രസമുണ്ടെന്നു തോന്നുന്നില്ല. ചില ദിക്കിൽ ദീൎഘവാചകങ്ങളും വളരെ സംസ്കൃതപദങ്ങളും ആവശ്യമായിട്ടുവരും. മറെറാരുസമയം പട്ടഭാഷയിൽ എഴുതുന്നതായിരിക്കും ഭംഗി. ചുരുക്കത്തിൽ പറയുന്നതായാൽ കവിത 'ബലാദാകൃഷ്ട'യാവാതെ 'സ്വയമേവാഗത'യായിട്ടു വരണം. അതിനു എഴുതുന്നാൾക്കു സഹജമായ ഒരു വാസനയും, മനുഷ്യരുടേയും ലോകത്തിലുള്ള അനേകവിധ സാധനങ്ങളുടേയും ഗുണദോഷചേഷ്ടകളെ എത്രയും സൂക്ഷ്മമായും കൃത്യമായും അറിയേണ്ടതിന്നുള്ള ഒരു ശക്തിയും, സ്വതസ്സിദ്ധമായ ഒരു രസികതയും, സ്വഭാവോക്തിക്ക് അനുസരിച്ചു സംഭാവ്യങ്ങളായ സംഗതികളെ ചേരുന്നപടി ചേൎത്തു സരസമായും സരളമായും എഴുതുവാനുള്ള ദൈവികമായ ഒരു വിശേഷസാമൎത്ഥ്യവും, യോഗ്യന്മാരാൽ എഴുതപ്പെട്ടിട്ടുള്ള അനേകമനേകം പുസ്തകങ്ങൾ വായിച്ചുണ്ടായ അറിവും എത്രയും ആവശ്യമായിട്ടുള്ളതാണ്.

ഇതൊന്നുംകൂടാതെ കവി എന്നോ ഗ്രന്ഥകാരനെന്നോ പേര് അപഹരിക്കേണ്ടതിന്നു വേണ്ടിമാത്രം 'ദീപസ്തംഭം മ

ഹാശ്ചര്യം എനിക്കും കിട്ടണം പണം' എന്ന കൂട്ടത്തിൽ ഓ
രോ പുസ്തകം നിർമ്മിക്കാനായി അധികമാരും പ്രയാസമൊന്നും
കാണുന്നില്ല. ചമല്ക്കാരത്തിന്നു മുഖ്യമായിട്ടുള്ളത് അപൂർവ്വത
യാണ്. രസികത്വം കുറെ കുറവായിരുന്നാലും വേണ്ടതില്ല.
നൂതനങ്ങളായ ഭാവങ്ങളുടെ ഓരോ പ്രയോഗങ്ങൾ ഉണ്ടായാൽ
മാത്രമേ കഥാരചനക്കു ചാതുര്യമുണ്ടെന്നു പറഞ്ഞുകൂടു. ഇ
ങ്ങിനെ അപൂർവ്വമായി പലേ ജാതിയിൽ ഓരോന്നു പ്രയോഗി
ക്കുന്നതിന്നു സ്വാരസ്യവും ചമല്ക്കാരവും കർണ്ണസുഖവും വേണ
മെങ്കിൽ വാസനയും പരിചയവും ഒരുപോലെ ആവശ്യങ്ങ
ളാണ്. ഇങ്ങിനെയുള്ള പ്രതിബന്ധങ്ങളൊന്നുമില്ലാതെ നോ
വൽ എഴുതാമെങ്കിൽ ഈ കറി മുമ്പേത്തെക്കാൾ എളുപ്പത്തി
ൽ സാധിക്കേണ്ടുന്ന മാർഗ്ഗമുണ്ട്. നോവലിലെ പലവിധക്കാ
രായ പാത്രങ്ങളുടെ സ്വഭാവഗുണങ്ങളും മററും അറിയേണ്ടത്
അവരു ചെയ്യുന്ന പ്രവൃത്തികളെക്കൊണ്ടും പറയുന്ന വാക്കുക
ളെക്കൊണ്ടും മററുമാണ്. ഇന്നിന്നവര് ഇന്നിന്ന മാതിരി
ക്കാരാണെന്നു കവിതന്നെ പറയുന്നതുകൊണ്ടല്ല.

പണ്ടു 'പറങ്ങോടീപരിണയം' എന്നൊരു നോവൽ എ
ഴുതാനായി വിചാരിച്ചപ്പോൾ ഓരോ അദ്ധ്യായങ്ങൾക്ക് എ
ന്തൊക്കെയാണു പേരിടേണ്ടതെന്നു കുറെ ആലോചിച്ചേ തീ
ർച്ചപ്പെടുത്താൻ കഴിഞ്ഞുള്ളു. ഇപ്പോൾ അതും വേണ്ട; കഥാ
സൂചകമാണെന്നുവെച്ചു വല്ല പാട്ടോ ശ്ലോകമോ ഓരോ അ
ദ്ധ്യായങ്ങളുടെ തലയ്ക്കൽ എഴുതി അതിന്റെ ചോടെ, 'രണ്ടു
ചങ്ങാതികൾ, വാഴത്തോട്ടം, മാങ്ങ കക്കുന്നത്, കരിസന്നെണ്ണ,
ധനവാന്റെ വിരുന്ന്, മതവിചാരണ, സൂപ്പിയട്ടേത്തു മൊ
യ്ലിയൻ, മുന്തിരിങ്ങാപ്പഴം, രണ്ടുപീടികകൾ, വീണുപോയ മ
ടിശ്ശീല' എന്നിങ്ങിനെയുള്ള ഓരോ പുസ്തകങ്ങളിലെ കഥ അ
ല്പം ചില ഭേദഗതികൾ രചയ്യ് ഒന്നായി കൂട്ടിച്ചേർത്ത് അവ
സാനം നല്ലൊരു പേരും ഇട്ടേക്കണം. പേര് എന്തെങ്കിലും
ഒരു സ്ത്രീയുടേതായാൽ ഗുണംകൂടും. പരദേശക്കാരിൽ ചില
രു മലയാളികളോടു 'നിങ്ങൾ ആൺമലയാളത്തുകാരനോ പെ
ൺമലയാളത്തുകാരനോ' എന്നു ചോദിക്കാറുണ്ട്. മലയാള
ത്തിൽ ഇതുവരെ പ്രസിദ്ധപ്പെടുത്തിയ നോവലുകളുടെ പേരു

കേൾക്കുമ്പോൾ അവരുടെ ഈ ഭ്രമം കലാശമാവാനും മതി. ഇന്ദുലേഖ, കുന്ദലത, മീനാക്ഷി, ഇന്ദുമതി, പറങ്ങോടി, സരസ്വതി, ശാരദ മുതലായ നോവലൊക്കെ പെൺമലയാളത്തുകാരാണെന്നു തോന്നുന്നു. ഞങ്ങൾ ഉണ്ടാക്കാൻ ആലോചിക്കുന്ന നോവലിന് എന്താ പേരിടേണ്ടത് എന്ന് ഇപ്പോൾ തീർച്ചപ്പെടുത്തീട്ടില്ല. ഓരോ അദ്ധ്യായങ്ങളിൽ അടങ്ങേണ്ടുന്ന കഥകൾക്കു സൂചകമായി ചില പദ്യങ്ങൾ ചേർക്കാൻ മാത്രമേ തല്ക്കാലം വിചാരിക്കുന്നുള്ളൂ. കഥ മുഴമിപ്പിക്കുന്നാൾ പേരും വിളിക്കാട്ടെ. ഒരപേക്ഷക്കൂടിയുണ്ട്, ഇംഗ്ലീഷുമാതിരിയിൽ എഴുതപ്പെട്ടിട്ടുള്ള കഥ എന്ന്, എഴുതാൻ മറന്നുപോയാൽ, ഇംഗ്ലീഷ് പഠിക്കാത്ത വായനക്കാര് ഇതെന്തൊരസംബന്ധമാണ് എന്നൊക്കെ പറഞ്ഞു ഹസിക്കാൻ തുടങ്ങും. അതുണ്ടായിരുന്നാൽ, ഇംഗ്ലീഷുനോവൽ ഇങ്ങിനെയൊക്കെയായിരിക്കും എന്നു വിചാരിച്ച് ഒന്നും പറകയില്ല. ഈ വിദ്യ നമ്മുടെ വെപ്പുകാരൻ മനസ്സിലാക്കീട്ടുണ്ട്. അവനെന്തെങ്കിലും വല്ലതും പാകം ചെയ്തു യാതൊരു സ്വാദും ഇല്ലാതിരിക്കുമ്പോൾ, ദേഷ്യപ്പെടുകയോ മറ്റോ ചെയ്താൽ 'എജമാനനെ, ഇതു മദിരാശിവെപ്പാണ്, സായ്പന്മാർക്ക് ഇങ്ങിനെയാണ് വേണ്ടത്. മുൻസ്സീപ്പ് എജമാനന് ഇതു വലിയ ഇഷ്ടമാണ്' എന്നെല്ലാമാണു സമാധാനം. സായ്പന്മാർക്ക് ഇങ്ങിനെയാണെങ്കിൽ നല്ലതായിരിക്കും എന്നിങ്ങുന്നും വിചാരിക്കും.

തൃശ്ശിവപേരൂര് ഒരു നമ്പൂരി ഉണ്ട്. അദ്ദേഹത്തിന്നു കുറെ കവിതാവാസനയുണ്ടെന്ന് ആരോ തന്നെ ധരിപ്പിച്ചുവശായി. അതു വിശ്വസിച്ചു താൻ ചില കവിതയും ഉണ്ടാക്കാൻ തുടങ്ങി. ഒരു ദിവസം കൃഷ്ണചരിതം മണിപ്രവാളത്തിലെ 'താൽപൂർവ്വജന്മാരതികോമളന്മാർ' എന്ന് ആദിയായ ശ്ലോകത്തിന്റെ രീതിയിൽ ആ വിദ്വാനുണ്ടാക്കിയ ശ്ലോകമാണിത്:—

"താൽസേവകന്മാരതികോമളന്മാർ
ഉറങ്ങുന്നതായാൽ മമ സന്നന്നിധൌ നീ
വേഗേന വന്നാലതു ഞാനുണർന്നോൻ
മാർജ്ജാര മൂഷികനെന്നപോലെ".

ഇംഗ്ലീഷുനോവലും ഇപ്പോൾ മലയാളത്തിൽ കാണുന്ന മിക്ക നോവലും തമ്മിലുള്ള സാമ്യം ഇത്രയും കൂടിയുണ്ടെന്നു പറയാൻ ധൈര്യമില്ല.

കഴിഞ്ഞകൊല്ലം ഒരു നോവലിന്റെ ചില അദ്ധ്യായങ്ങളുടെ പേര് ഞങ്ങൾ സൂചിപ്പിച്ചപ്രകാരം ഒന്നു രണ്ടാൾ ആ നോവൽ മുഴപ്പിച്ചിട്ടുണ്ടല്ലൊ. നോവൽ എഴുതാൻ ജനങ്ങൾക്ക് ഇത്ര വളരെ ഭ്രമമുണ്ടെങ്കിൽ ഈ കുറിയും ചില 'സമസ്യ' കൊടുക്കാം. പ്രയോജനമില്ലാത്ത പരിശ്രമം ചെയ്തു കാലദ്രവ്യയം ചെയ്യുന്നാൾ അതും പൂർത്തിയാക്കുന്നതായാൽ എളുപ്പത്തിൽ പേരു സമ്പാദിക്കാമെന്നു മാത്രമല്ല, അത്രമാത്രം വല്ലതും കിട്ടി എന്നും വരാം. ഇതാ പതിനാറ് അദ്ധ്യായത്തിന്നുള്ള വക:—

1. കദ്രുവും ചൊന്നാൾ വിനതയോടന്നേരം.

2. ആര്യർനാട്ടിൽ പിറന്നോരമ്മ
കോലത്തുനാട് കിനാക്കണ്ടാനേ.

3. ഇതോയി കേളികേട്ട തൊണ്ടൂർമയില്
കാരുവാൻ പോരാ കടിപ്പാൻ പോരാ
കാമുറിതേങ്ങക്കിറച്ചി പോരാ.

4. "കല്ല്യാണ്യെകടവത്ത് കല്ലിന്റെ മുനമ്പത്ത്
കപ്പക്കാരൻ കുഞ്ഞിപ്പോക്കർ ചതിച്ചതും
ചതിയല്ല പുടിച്ചതും പുടിയല്ല.
കുഞ്ഞമ്മാച്ചാ പുടിച്ചതൊരിപുളിക്കൊമ്പ്
തെത്തയ്യും തെത്തയ്യും തെത്തയിതാ".

5. കുമ്പം ഞായറം വന്നല്ലൊ തവരയുമുണങ്ങിയല്ലൊ
എനിയെന്തു ചെയ്യും ഞാൻ എന്റെ പെരിങ്കോടലേ.

6. തച്ചോളിഏറാച്ചുളിച്ചേണ്ടിട്ടും
പടനായരായി മറഞ്ഞോണ്ടിട്ടും
ഒന്നതാ പൊന്ന്യാത്തമണ്ണിന്ന
ന്നോതാമെപ്പയിക്കരങ്ങായിട്ട്.

7. ആനാചോവുന്നപൂമരത്തിന്റെ
ചോട്ടേപോവുന്നതാരെടോ.

8. പട്ടുകിടക്കാതട്ടിവിരിച്ചു
എന്നിട്ടും വന്നില്ല മാപാപി മാരൻ.
9. പടയെന്നല്ലെൻറമ്പാടികേട്ടിട്ടുള്ളു
പട്ടുവോളം എൻറമ്പാടികണ്ടോനല്ല.
10. എനിമേലോക്കൂതാരും കൈക്കൂലിയാകുമാപത്തെ.
11. പായിവെച്ചോട്ടുന്ന കപ്പലോട്
മീന്തോണി ചോയാലഞ്ഞെന്തു കാട്ടും
പടംവിരിച്ചാട്ടുന്ന സർപ്പത്തോട്
നീക്കോലി ചോയാലഞ്ഞെന്തു കാട്ടും.
12. ആരറിവൂനിൻെറ മായാവിലാസങ്ങൾ.
13. പടിയിൽ തവള വാസം മുക്കിൽ മുത്താച്ചിവാസം
പുരകളിലെലിവാസം മച്ചിൽ മാജ്ജാരവാസം.
14. മാലോകരെ പിടികൂട്ടുന്ന വേദം
സമ്മതം ലോകത്തിലുത്തമ വേദം
നാലിലും നല്ല നാലാം വേദം.
15. ഇഷ്ടാ നീ എന്നെ വെടിഞ്ഞോ
വല്ല കഷ്ടം നിണക്ക പിണഞ്ഞോ.
16. ഒന്നേ നറുക്കില ഒന്നേ ചെറുതിരി
ഒരായിരം ദേവതമാർ തേരേറിക്കൊള്ളുക
രണ്ടേനറുക്കില രണ്ടേചെറുതിരി
രണ്ടായിരം ദേവതമാർ തേരേറിക്കൊള്ളുക.
തേരേറും തേരേറും തേരേറും ദേവതമാരെ
തേരേറും കാവിലെ കാവിലെ തേരേറിക്കൊള്ളുക.

കവിയുടെ നൈപുണ്യം കാണിക്കേണ്ടതിന്നായി പുസ്തകത്തിൽ തനിക്കറിവുള്ള സകല വിചാരത്തെപ്പററിയും കുറഞ്ഞൊന്നെങ്കിലും പ്രസ്താവിക്കണം. ജാത്യാചാരം, ജന്മികളുടെ ഉപദ്രവം, കാര്യസ്ഥന്മാരുടെ ചതിച്, നമ്പൂരിമാരുടെ വങ്കത്തം, മന്ത്രവാദം, ആചാരപരിഷ്കാരം, ദുശ്ശകുനം, കുളത്തിൽ കുളി, സ്വനാചരാദനം, മരുമക്കത്തായ നടവടി, പോലിസ്സന്വേഷണം, ജ്യോതിശ്ശാസ്ത്രം, ഊട്ടുവിചാരിപ്പ്, മദ്യപാനം, ഗൃഹചരിത്രം എന്നുവേണ്ട, തനിക്കറിയുന്നതെല്ലാം ഒന്നായി ഒരു ശ്വാസത്തിൽ തള്ളിവിടണം. ഒരേന്നിനെപ്പററി

വൎണ്ണിക്കുമ്പോൾ ചുരുങ്ങിയ കൈകണക്കിലൊന്നും ആവരുതു്. പലവിധത്തിലും തനിക്കറിവുള്ള ശാസ്ത്രങ്ങളും പുരാണങ്ങളും ധാരാളം എടുത്തു വെളമ്പണം. പ്രകൃതത്തിനനുസരിച്ചു, കൂടിയേ കഴിയൂ എന്നുള്ള നിലയിൽ മാത്രം പ്രമാണം ചൊല്ലിയാൽ പോര. സൎവ്വജ്ഞനാണെന്നു വരുത്തണമെങ്കിൽ അറിയുന്ന ശ്ലോകങ്ങളെല്ലാം എങ്ങിനെയെങ്കിലും ഒരുവിധത്തിൽ പ്രകടിക്കേണ്ടതിന്നു വല്ല വഴിയും നോക്കണം.

---

## കൃഷിപരിഷ്കാരം.

### I

കൃഷിപ്രവൃത്തിയെപ്പററി നമ്മുടെ ശാസ്ത്രങ്ങളിലും വളരെ ശ്ലാഘിച്ചു പറഞ്ഞിട്ടുണ്ടു്. എന്നാൽ സാധാരണ കൃഷിക്കാരുടെ ദാരിദ്ര്യാവസ്ഥകൊണ്ടും, കൃഷിചെയ്യുന്ന സമ്പ്രദായഭേദംകൊണ്ടും, സാമാന്യം ഭേദമായിട്ടുള്ളവൎക്കെല്ലാം അതിൽ വൈമുഖ്യം കാണുന്നതാശ്ചൎയ്യമല്ല. ബുദ്ധിയും വിവേകവും കുറഞ്ഞവനേയോ വേറെ ഒന്നിനും കൊള്ളരുതാത്തവനേയോ ആണു് മിക്കവാറും കൃഷിയുടെ ഭരണം ഏല്പിക്കുന്നതു്. ഒരു പ്രവൃത്തി എടുപ്പാൻ, തുല്യന്മാരായ രണ്ടാളുടെ അനുഭവം നോക്കുന്നതായാൽ, അവരിൽ അല്പമെങ്കിലും ബുദ്ധിയും വകതിരിവും ഏറെയുള്ളവന്റെ പ്രവൃത്തിക്കു വൃത്തിയും അദ്ധ്വാനത്തിന്നു കുറവും അധികരിച്ചാദായവും ഉണ്ടെന്നു കാണാം. ബുദ്ധി കുറഞ്ഞവൻ എല്ലായ്പോഴും അധികമായി അദ്ധ്വാനിക്കേണ്ടിവരുമെന്നു മാത്രമല്ല, അതിന്നു മാത്രമുള്ള ഫലസിദ്ധിയില്ലെന്നും വന്നേക്കാം. മദ്ധ്യാഹ്നംവരെ തന്റെ ബുദ്ധിശക്തികൊണ്ടും, അതിൽപിന്നെ ദേഹംകൊണ്ടും പ്രയത്നിക്കുന്ന ഒരു കൎഷകൻ, ഉദയാസ്തമനം ദേഹാദ്ധ്വാനം ചെയ്യുന്നവനേക്കാൾ സമ്പാദ്യമുണ്ടാക്കുന്നു എന്നു് ഒരു മഹാൻ പറഞ്ഞതു് എത്രയോ പരമാൎത്ഥമാണു്.

പരിഷ്കാരപ്രിയന്മാരു മാത്രമല്ല, ഇപ്പോൾ മിക്കവാറും ജനങ്ങൾ അന്യരാജ്യക്കാരുടെ നടവടികൾ കണ്ടു ഭ്രമിച്ചു് അതെല്ലാം അനുഷ്ഠിക്കാനൊരുങ്ങിയവസ്ഥയ്ക്കു്, നമ്മുടെ ഉപജീ

വന്നതിന്റെ മുഖ്യമായി വേണ്ടുന്ന കൃഷിപ്രവൃത്തിയിൽ മാത്രം അവരുടെ സമ്പ്രദായം അനുകരിക്കാതിരിക്കുന്നതിന്റെ സാരം എന്താണെന്നറിയുന്നില്ല. കുറെ കാലമായി നമ്മുടെ നാട്ടുകാർ മുമ്പെത്തേക്കാൾ പലവിധത്തിലും അനാവശ്യമായ അധികച്ചിലവു ചെയ്യാനല്ലാതെ, ചിലവിനനുസരിച്ചു സമ്പാദ്യം ഉണ്ടാക്കാനുള്ള മാർഗ്ഗം യാതൊന്നും ആലോചിച്ചു പ്രവൃത്തിക്കാത്തതുകൊണ്ടു മാത്രമാണ്, സാമാന്യം, ഭേദപ്പെട്ട തറവാട്ടുകളൊക്കെ അധോഗതിയെ പ്രാപിക്കാനുള്ള കാരണം. കടമില്ലാത്ത തറവാട്ടുകൾ കൈവിരൽകൊണ്ടു് എണ്ണാൻപോലും ഇല്ല.

കോടതികളിൽനിന്നോ റജിസ്ട്രാപ്പീസ്സുകളിൽനിന്നോ, കക്ഷികളോടു പ്രവൃത്തി എന്താണെന്നു ചോദിച്ചാൽ മാന്യന്മാരാണെന്നു നടിക്കുന്നവരുടെ സമാധാനം അധികവും, "സ്വസ്ഥപ്രവൃത്തി കൃഷിപ്രവൃത്തി" എന്നാണ്. കൃഷിക്കാരനായാൽ പ്രവൃത്തിയും ഭാരവാഹിത്വവും ഒന്നുമില്ല, സ്വസ്ഥമായിരിക്കാം, ഉദ്യോഗസ്ഥന്മാർക്കും കച്ചവടക്കാർക്കും മററും രാപ്പകൽ ഓരോ കാര്യം നോക്കി നടക്കാനുണ്ടല്ലോ എന്നായിരിക്കും ധരിച്ചുവെച്ചിട്ടുള്ളത്. അപരിഷ്കൃതന്മാരായ നമ്മുടെ കൃഷിക്കാരുടെ നില ഓർത്താൽ അവര് പറയുന്നതും ഏതാണ്ടു വാസ്തുവംതന്നെയാണ്. ഒരുവിധം ആലോചിക്കുന്നതായാൽ നമ്മുടെ കൃഷിക്കാർക്കു് ഒരിക്കലും സ്വാസ്ഥ്യവും, സ്വൈരവുമില്ല. ശരിയായ പ്രവൃത്തി നടത്താൻ കഴിയാത്തവർക്കു് ഒന്നിനും നേരമില്ലാത്തതാശ്ചര്യവുമല്ല. പല ജോലിയും തിരക്കും അധികമുള്ളവരാണു വളരെ കാര്യങ്ങൾ എളുപ്പത്തിൽ നിവൃത്തിച്ചു സുഖമായിട്ടിരിക്കുന്നത്. ഈ തത്വം നമ്മുടെ നാട്ടുകാര് എനിയും മനസ്സിലാക്കീട്ടില്ല.

കൃഷി ചെയ്യാൻ പാടുള്ളതായ മിക്കവാറും നിലങ്ങൾ ഇപ്പോൾതന്നെ കൃഷിചെയ്തു വരുന്നുണ്ട്. പതുപ്പത്തു കൊല്ലം കൂടുമ്പോൾ എടുക്കുന്ന ജനസംഖ്യയുടെ തുകനോക്കുന്നതായാൽ മുമ്പത്തെക്കാൾ ലക്ഷോപലക്ഷം വർദ്ധിച്ചതായി കാണാം. ജനവർദ്ധനയ്ക്കനുസരിച്ചു കൃഷിസ്ഥലവും വർദ്ധിപ്പിക്കാൻ സാധിക്കുന്നതല്ല. ഈ നിലയിൽ ഒന്നു വിളയുന്നേടം രണ്ടു വിളയി

ക്കാൻ ഏതെല്ലാം പ്രകാരത്തിലാണു പ്രവൃത്തിക്കേണ്ടതെന്നു ഗ്രഹിക്കുന്നതിനായിരിക്കും സമർത്ഥനായ കൃഷിക്കാരന്റെ നോട്ടം. അതല്ലാതെ കൃഷിക്കു വേണ്ടുന്ന വിത്തും വല്ലിയും, പത്തിനു രണ്ടു ഉണക്കവാശിയും, കാലക്കേടിനു നൂററിന്നു ഇരുപത്തഞ്ചുകണ്ടുള്ള കിഴിവും, ദേശവാസികളുടെ കാഹരിയും, കൊഴലാഭവും, ജന്മിപുറപ്പാടും കൈക്കു കഴിച്ചാൽ നികുതി കൊടുപ്പാനൊന്നും ബാക്കിയില്ലെന്നു പിറുപിറുക്കുന്നതുകൊണ്ടു യാതൊരു സിദ്ധിയുമില്ല.

പാറലിയമെണ്ടു സഭയിലെ സാമാജികന്മാരിൽ പലരും വലിയ കൃഷിക്കാരാണുപോൽ. ശാസ്ത്രസമ്മതമായ കൃഷിചെയ്യുന്നതിനു പുറമെ, രാജ്യഭരണകാര്യങ്ങൾ അനുഷ്ഠിപ്പാനും അന്യരാജ്യക്കാരുടെ വിവിധങ്ങളായ നടവടി കണ്ടു മനസ്സിലാക്കി വിശ്രമിപ്പാനും സൈ്വരമായി ദേശാന്തരങ്ങളിലൊക്കെ സഞ്ചരിപ്പാനും അവക്കു ധാരാളം സമയമുണ്ടായിരിക്കെ, അല്പമായ കൃഷിനേരാംവണ്ണം അനുഷ്ഠിച്ചു നടത്താനും കൂടി സാധിക്കാതെ എത്രപേര് കിടന്നുലുഴന്നു! ബിലാത്തിക്കാര് എത്രയോ ആനന്ദപ്രദമായി വിചാരിക്കുന്ന കൃഷിപ്രവൃത്തി, നമ്മളിൽ ചിലര് എത്രയോ പ്രാരബ്ധകരമായ ഒരു ജോലിയായി കരുതുന്നു. അറിവും സാമർത്ഥ്യവും ഉള്ളവരാകകൊണ്ടു കൃഷിസംബന്ധമായി സാരമായ ഓരോ സംഗതികളെപ്പററി പ്രതിപാദിക്കുന്ന അസംഖ്യം പുസ്തകങ്ങളും കൃഷിക്ക് ഉപയോഗിക്കപ്പെടുന്ന പല ആയുധങ്ങളും മററും ഉണ്ടാക്കുന്നതുകൂടാതെ കൃഷിക്കാരുടെ ക്ഷേമത്തെ ഉദ്ദേശിച്ച് അനേകം പത്രങ്ങളും മാസികകളും അവര് പ്രസിദ്ധപ്പെടുത്തുന്നുമുണ്ട്.

മഴ പോരാതിരുന്നാൽ വരുണജപം; അധികമായിപ്പോയാൽ ആദിത്യനമസ്കാരം, പുഴുക്കേടുണ്ടായാൽമന്ത്രവാദം കഴിപ്പിക്കുക, എലിയേയും പന്നിയേയും "വെലക്കുക" മുതലായ വിദ്യകളെക്കൊണ്ടൊന്നും കൃഷിക്കു ഗുണമുണ്ടാവുന്നതല്ല. കൃഷി നന്നാവണമെങ്കിൽ ബുദ്ധിയും സാമർത്ഥ്യവുമുള്ളവരുതന്നെ കൃഷികാര്യത്തിൽ മേലന്വേഷണം ചെയ്യേണ്ടതാണ്.

കൃഷിചെയ്യേണ്ടുന്ന ക്രമത്തെപ്പററി പഠിക്കുവാനോ പഠിപ്പിക്കുവാനോ യാതൊന്നുമില്ലെന്നുള്ള വിശ്വാസക്കാർ നമ്മുടെ

ഇടയിൽ ഇപ്പോഴും ദുർല്ലഭമല്ല. ഓരോ പദാർത്ഥങ്ങളുടെ പാകഭേദംകൊണ്ടും മററും അവയിൽ ഉണ്ടാവുന്ന പലവിധമാററങ്ങൾ എന്തെല്ലാമാണെന്നു പരിശോധിച്ച് അറിവാനും, ഓരോ നിലങ്ങളുടെ ഗുണദോഷങ്ങളെ ഊഹാപോഹംകൊണ്ടു മാത്രമല്ലാതെ കാരണങ്ങളോടുകൂടി സൂക്ഷിച്ച് അറിവാനും, ദോഷനിവൃത്തിക്കു എന്തെല്ലാമാണ് വേണ്ടതെന്ന് അറിഞ്ഞു പ്രവൃത്തിക്കുവാനും, ഒരു കൃഷിക്കാരനു മറെറല്ലാവരേക്കാൾ വിദ്യാഭ്യാസം അത്യാവശ്യമാണ്. ചുരുക്കിപ്പറയുകയാണെങ്കിൽ ഐഹികവിഷയങ്ങളുടെ പരമാർത്ഥത്തെ പരീക്ഷിച്ചു നോക്കുന്നതിനും, നാം നിത്യം കാണുന്ന ഓരോ അത്ഭുതങ്ങളുടെ അതിസൂക്ഷ്മങ്ങളായ കാരണങ്ങളെ ശരിയായി മനസ്സിലാക്കുവാനുമുള്ള സൌകര്യം, ബുദ്ധിയും സാമർത്ഥ്യവുമുള്ള ഒരു കൃഷിക്കാരനെപ്പോലെ, മററാരാൾക്കും ഉണ്ടാവുന്നതല്ല. അതുകൊണ്ട് എഴുതാനും വായിക്കാനും കണക്കുകൂട്ടാനും മാത്രം അറിഞ്ഞാൽ നല്ലകൃഷിക്കാരനാവുന്നതല്ല. ഓരോ പദാർത്ഥങ്ങളെ പരിശോധിക്കുന്നതിനു; പലതരം മണ്ണുകളുടേയും ധാന്യങ്ങളുടേയും ഗുണദോഷങ്ങളെ വേർതിരിച്ച് അറിയേണ്ടതിന്നും ഇന്നിന്ന മണ്ണിൽ ഇന്നിന്ന സസ്യങ്ങൾ മാത്രമേ സുഭിക്ഷമായി ഉണ്ടാവുള്ളൂ എന്ന് ഗ്രഹിക്കേണ്ടതിന്നും, ഒരു മണ്ണിൽ പ്രത്യേകമായ ഒരു ധാന്യമോ സസ്യമോ സമൃദ്ധിയായി ഉണ്ടാവാതിരുന്നാൽ ആ നിലത്ത് ആവക സസ്യാദികൾക്കു വിരോധമായ പദാർത്ഥമെന്താണുള്ളതെന്നു പരിശോധിച്ചറിഞ്ഞ് അതിനെ പരിഹരിപ്പാനും രസതന്ത്രം അല്ലെങ്കിൽ രസായനശാസ്ത്രം, സസ്യവംശങ്ങളേയും മററും വിവരിക്കുന്ന സസ്യപ്രകൃതിവിജ്ഞാനം അല്ലെങ്കിൽ സസ്യവാദശാസ്ത്രം, കന്നുകാലികളുടെ ചികിത്സാക്രമങ്ങൾ, കൃഷിക്ക് ഉപയോഗമുള്ളതായ പലവിധ യന്ത്രങ്ങളുടേയും ആയുധങ്ങളുടേയും ഉപയോഗങ്ങളെ അറിയിക്കുന്നതായ യന്ത്രശാസ്ത്രം മുതലായ അനേകവിധം ശാസ്ത്രങ്ങൾ ഗ്രഹിച്ചിരിക്കേണ്ടതാകുന്നു.

ഇങ്ങിനെയുള്ള ശാസ്ത്രപരിജ്ഞാനവും സ്വന്തപരിചയവുംകൂടി യോജിച്ചു ചെയ്യപ്പെടുന്ന കൃഷിക്കാകുന്നു അഭിജ്ഞന്മാർ 'ശാസ്ത്രസമ്മതമായ കൃഷി' എന്നു പറയുന്നതു്.

## മദിരാശി പിത്തലാട്ടം.

ഞാനിതിനിടെ ഒരു കാൎയ്യവശാൽ മദിരാശിക്കു പോയ വിവരം കാരോടു പറഞ്ഞുകൊണ്ടിരിക്കുമ്പോഴ്, ഒരു വലിയ തറവാട്ടിലെ അനന്തിരവൻ:—

"അയ്യോ മദിരാശി എന്നു പറയുമ്പോഴ് തന്നെ എനിക്കു ഭയമാവുന്നു. ഞാനൊരു വലിയ കുടുക്കിലകപ്പെട്ടുപോയി. ഇപ്പഴൊന്നുമല്ല. അന്നെനിക്ക് ഇംഗ്ലീഷുപറഞ്ഞാൽ കുറച്ചൊക്കെ മനസ്സിലാവും. ഒക്കെ മറന്നുപോയി. പഠിച്ചപാസായിരുന്നു എങ്കിൽ നമുക്കും ഒരു ഹൈക്കോടതി വക്കീലാവായിരുന്നു. മാറുള്ളവരുടെ അവസ്ഥയും അധികപ്രസംഗവും ഒന്നും കാണേണ്ടായിരുന്നു. അന്നു പഠിച്ചതുമില്ല; നേരാംവണ്ണം പഠിപ്പിച്ചതുമില്ല. കോടതിക്കാരെ മരുപ്പെട്ടു ജീവനാംശത്തിന്നു വല്ലതും തരുന്നതല്ലാതെ, മരുമക്കളെ ശാസിച്ചു പഠിപ്പിക്കുക എന്നുള്ള സമ്പ്രദായം പണ്ടേ നന്ന കുറവാണല്ലോ. അച്ഛൻ പഠിപ്പിച്ചു എങ്കിലായി. അന്നുതന്നെ വലിയമ്മാമന്റെ രണ്ടുമക്കൾ പഠിക്കുന്നതുകൊണ്ട് ഇത്രയും പഠിപ്പിച്ചു. എത്ര സമ്പത്തുള്ള തറവാടായാലും വേണ്ടതില്ല. അനന്തിരവന്മാരുടെ കാൎയ്യം മഹാമോശമാണ്. എന്നാലെങ്ങിനെയുള്ള കൂട്ടർ ഒരു കാലം കാരണവരാവുമ്പോൾ അവരും പൂൎവ്വസ്ഥിതി കാക്കുന്നില്ല. അതല്ലെ ആശ്ചൎയ്യം" എന്നൊക്കെ കാരോടു പറയാൻ തുടങ്ങി. താനാദ്യം ആരംഭിച്ച കഥയല്ല മുഴമിപ്പിക്കാൻ ഭാവം എന്നു കണ്ടപ്പോൾ:—"ആട്ടെ, അതൊക്കെ പോട്ടെ, മദിരാശിക്കു പോയപ്പോഴ് എന്താ അപകടം പിണഞ്ഞത്" എന്നു ഞാൻതന്നെ അദ്ദേഹത്തോടു ചോദിച്ചു.

"ക:—ശരിതന്നെ. ആട്ടെ അതു പറയാം. ഇതു പുറത്താക്കരുതേ; ഇപ്പഴ്തന്നെ പലൎക്കും ഒരു പരിഹാസമാണ്. ഇതുകൂടി അറിഞ്ഞാൽ പിന്നെ നോക്കേണ്ട. ഇംഗ്ലീഷു കുറച്ചു പഠിച്ചു എന്നു പറഞ്ഞുവല്ലോ. അതൊക്കെ വിട്ടു വീട്ടിൽപോയി കുറേകാലം കഴിഞ്ഞപ്പോൾ, ഒന്നു മദിരാശിക്കു പോയിവരണമെന്നു തോന്നി. ശരീരത്തിനു നല്ല സുഖമില്ല. അവിടെ പോയാൽ നല്ല ഡോക്ടർമാരെക്കൊണ്ടു ചികിത്സിപ്പിക്കാം,

കാരണവരുടെ മക്കഠം ബി. ഏ.ക്ക് പഠിക്കുന്നുമുണ്ട്. എ
ന്നൊക്കെ ആലോചിച്ച് അമ്മയോടും പെങ്ങളോടും കാര
ണവനും പററിച്ചു — ചുരുക്കിപ്പറയാം — എന്തിനേറെ? മദി
രാശിയിൽ ചെന്നുചാടി. വഴിക്കുണ്ടായ തകരാറൊക്കെ പറ
യാതിരിക്കയാണ് ഉത്തമം. അങ്ങിനെ അവിടെ ചെന്നു
നാലഞ്ചുദിവസം താമസിച്ച്; ഒരു ദിവസം കുഞ്ഞിരാമനും,
കൃഷ്ണൻനമ്പ്യാരും കോളേജിൽ പോയ ഉടനെ, ഞാനവരുടെ
കുപ്പായവും ബൂട്ടസും തൊപ്പിയുമൊക്കെ തരംപോലെ എടു
ത്തിട്ടു തനിയെതന്നെ പട്ടണത്തിലൊന്നു പോയിവരാമെന്നു
നിശ്ചയിച്ചു, തിരുവളക്കേണ്ണിനിന്നു പുറപ്പെട്ടു, വഴിക്കോരോ
എടുപ്പുകളും തമാശകളും നോക്കി ആശ്ചര്യപ്പെട്ടുംകൊണ്ടു, പി
ങ്ങാങ്കടയിലെത്തി. അവിടെവെച്ചു, കാഴ്ചയിൽ അതിയോ
ഗ്യനായ ഒരു തമിഴനെ കണ്ടു സംസാരിച്ചു പരിചയമായി.
അദ്ദേഹത്തോടു ഞാൻ ഓരോന്നു ചോദിച്ചപ്പോഠം:—നിങ്ങഠം
ഈ ദിക്കിൽ പുതുതായിട്ടു വന്നതായിരിക്കാം. ഞാൻ ഇവി
ടത്തന്നെയാണ്, അങ്ങുന്നു വലിയ ഒരു പ്രമാണിയാണെന്നു
തോന്നുന്നുവല്ലൊ; ആട്ടെ അങ്ങേക്കു സന്തോഷമുണ്ടെങ്കിൽ
എന്റെ പിന്നാലെ പോന്നോളൂ, എനിക്കിവിടെ ധാരാളംപ
രിചയമുള്ളതുകൊണ്ടു വേണ്ടപ്പെട്ടതെല്ലാം ഞാൻ കാണിച്ചുത
രാം എന്നു വളരെ ലോഹ്യമായിട്ടും കാര്യമായിട്ടും പറഞ്ഞ
പ്പോഠം എനിക്കും പെരുത്തു സന്തോഷമായി. അവിടെന്നു
ഞങ്ങഠം രണ്ടുപേരും ആൺമലയാളത്തെപ്പററിയും പെൺമല
യാളത്തെപ്പററിയും പല നേരംപോക്കും പറഞ്ഞു രസിച്ചു
കൊണ്ടു ഹൈക്കോടതി, മൃഗശാല, കാഴ്ചബംഗ്ലാവു മുതലായ
സ്ഥലങ്ങളിലൊക്കെ പോയി. ഓരോ വലിയ ഷാപ്പുകളിലും
മററും യാതൊരു ശങ്കയുംകൂടാതെ ചെന്നു കയറി വിലപിടിച്ച
പല സാധനങ്ങളൊക്കെ എടുത്ത് അലക്ഷ്യമായി വിലയും
മററും ചോദിക്കുന്നതു കണ്ടപ്പോഴ് യോഗ്യനായ ഇങ്ങിനെ ഒരാ
ളുമായി പെട്ടെന്നു പരിചയമാവാനിടയായല്ലൊ എന്നു വി
ചാരിച്ചു വളരെ സന്തോഷിച്ചു. അങ്ങിനെ പലദിക്കിലും
നടന്നുനടന്ന് ഏതാണ്ടു നാലുമണിയായപ്പോഠം മൌണ്ട്റോ
ഡിലെത്തി. അവിട്ടത്തെ വിശേഷവിധിയൊന്നും പറഞ്ഞാ

ലവസാനിക്കയില്ല. സ്വൎഗ്ഗലോകമെന്നേ പറയേണ്ടതുള്ളു. വെയിലത്തു നടന്നു ക്ഷീണിച്ചതുകൊണ്ട് അല്പം വിശ്രമിക്കേണ്ടതിന്നുവേണ്ടി നമ്മുടെ സ്നേഹിതൻ ഒരു വലിയ ഷാപ്പിലോ ഹോട്ടലിലോ എവിടെയോ കയറി. ഞാനും പിന്നാലെതന്നെ കടന്നു. അവിടുന്ന് ഒരു സായ്പിനെക്കണ്ടു ഞങ്ങൾക്കു രണ്ടുപേൎക്കും ഇരിക്കാനായി വേറെതന്നെ ഒരു ചെറിയ മുറി കിട്ടിയാൽ വേണ്ടതില്ലെന്നാവശ്യപ്പെട്ടു. പറയേണ്ടുന്ന താമസം. ഉടനെ അധികം ബഹളമില്ലാത്ത ഒരു സ്ഥലത്ത് ഞങ്ങളെ വിളിച്ചിരുത്തി. എന്താണാവശ്യമെന്നു വിനയപൂൎവ്വം ചോദിച്ചപ്പഴ്, നമ്മുടെ ചങ്ങാതി ഇംഗ്ലീഷിൽ ഓരോന്നു പറയാൻ തുടങ്ങി. നാലഞ്ചുമിനുട്ടിനകം, മേശപ്പുറത്തു തിന്നാനും കുടിക്കാനുമായി വളരെ വളരെ വിലപിടിച്ച ഓരോ പാത്രങ്ങളിൽ അനവധി സാധനങ്ങൾ കൊണ്ടുവെച്ചു. നമ്മുടെ പഴേ 'സാമിൻറവിടെയുള്ള മാതിരി കട്ടളീസ്സും ചാപ്സും ഒന്നുമല്ല,' കത്തിയും മുള്ളും ഷാമ്പെയിനും എന്നുവേണ്ട, ചൊടിപാറീട്ടുള്ള വട്ടമാണ്'! എന്തിനാ ഇത്രയൊക്കെ കേമമാക്കുന്നതെന്നു ചോദിച്ചപ്പഴ്, തനിക്കു സാധാരണ ഇങ്ങിനെയൊക്കെയാണു പതിവെന്നു മറുവടിയും പറഞ്ഞു. പിന്നെ എനിക്കെന്തെങ്കിലും പറവാൻ തരമുണ്ടോ? അതു വിചാരിക്കമ്പഴ് എനിക്കിപ്പഴും വായിൽനിന്നുള്ള വെള്ളം വരുന്നു. രണ്ടാൾക്കും വിശപ്പും ദാഹവും നല്ലവണ്ണം ഉണ്ടായിരുന്നതുകൊണ്ടു ക്ഷണത്തിൽ ഓരോന്ന് എടുത്തു തിന്നാനും ആവശ്യംപോലെ കുടിക്കാനും ആരംഭിച്ചു. എനിക്കു കുറേശ്ശ തലതിരിഞ്ഞുതുടങ്ങി. എന്താണ്ട് അരമുക്കാൽ 'മത്തായി' എന്നുതന്നെ പറയാം. പിന്നെ കുറെ പഴങ്ങൾ കൊണ്ടുവരുവാൻ കല്പിച്ചു. ആരാൻെറ സല്ക്കാരമല്ലെ എന്നുവെച്ച് ഒരു കുപ്പികൂടെ തുറന്നു. അങ്ങിനെ ഇരിക്കുമ്പോൾ നമ്മുടെ ചങ്ങാതി തൻെറ തലയും മൂക്കും ഒക്കെ തൊട്ടു ചില മുദ്രകളും തന്ത്രങ്ങളും ഒക്കെ കാണിക്കാൻ തുടങ്ങി. തല്ക്കാലം ഞാനൊന്നു ഭ്രമിച്ചു. അപ്പഴ് മററയാൾ,

'ക:—അങ്ങുന്നു ഫ്രീമെസനല്ലേ'

'അല്ല.'

'ഇത് അവരുടെ മുദ്രയാണോ?'

'അതെ'

'ഇതാദ്യത്തെ കൈയ്യാണു്'

വെള്ളക്കാൎക്കു നമ്മുടെ കൌളീകന്മാരുടെ മാതിരി ഇങ്ങിനെ യെങ്ങാൻ അതിഗൂഢമായ എന്തോ ഒരു വിദ്യയുണ്ടെന്നു ഞാനും മനസ്സിലാക്കീട്ടുണ്ടു്. യോഗ്യന്മാരായ ചില 'കറുത്ത മനുഷ്യരും' ഇതിൽ ചേൎന്നിട്ടുണ്ടല്ലോ എന്നൊക്കെ മനസ്സിൽ വിചാരിക്കുമ്പോൾ, അദ്ദേഹം 'എന്താ ഈ സമാജത്തിൽ ചേരണമെന്നുണ്ടോ? വളരെ നല്ലതാണു്. നിങ്ങളെപ്പോലെയുള്ള യോഗ്യന്മാരെ മാത്രമേ ചേൎക്കുള്ളു' എന്നു പറഞ്ഞു 'തരമുണ്ടെങ്കിൽ ചേൎപ്പിച്ചാൽ തരക്കേടില്ല' എന്നു ഞാൻ മറുപടിയും പറഞ്ഞുവശായി.

'എന്നാൽ നിങ്ങളുടെ ഭാഗ്യത്തിന്നനുസരിച്ചു് ഈ മാളികയുടെ മുകളിൽതന്നെ ഇതു സംബന്ധമായി ഇപ്പഴ് ഒരു സഭ കൂടീട്ടുണ്ടു്. നിങ്ങൾക്കു പൂൎണ്ണസമ്മതമുണ്ടെങ്കിൽ അതു് ഇന്നു തന്നെ ആയിക്കളയാം.' 'വേണ്ടപ്പെട്ടതു ഞാനും സഹായിക്കാം' എന്നൊക്കെ യാതൊരു സംശയവും തോന്നാത്തവിധത്തിൽ അദ്ദേഹം പറഞ്ഞപ്പോൾ:—'ആയിക്കോട്ടെ. നിങ്ങളുടെ ദയ. അതിനു തല്ക്കാലം വല്ല കൎമ്മങ്ങളും ചെയ്യാനുണ്ടോ' എന്നു ചോദിച്ചു. 'വിശേഷിച്ചൊന്നുമില്ല. നിങ്ങളുടെ കുപ്പായവും മററും ഒന്നു കഴിക്കണം. ഈ ഉറുമ്മാൽകൊണ്ടു നിങ്ങളുടെ കണ്ണുരണ്ടും കെട്ടിക്കളയാം. ഞാൻ ക്ഷണത്തിൽ മുകളിൽ പോയിവരട്ടെ അതുവരെ ദയവുചെയ്തു നിങ്ങൾ മിണ്ടാതിരിക്കണം. അത്രമാത്രം' എന്നും പറഞ്ഞു് ഈ സംഘത്തിൽ ചേൎന്നാലുണ്ടാവാനിടയുള്ള ബഹുമാനങ്ങളൊക്കെ ഓൎത്തു സന്തോഷത്തോടുകൂടി ഞാനൊക്കെ സമ്മതിക്കുകയും ചെയ്തു. കണ്ണുകെട്ടിപ്പോയ മനുഷ്യൻ ഒരു മണിക്കൂറു കഴിഞ്ഞിട്ടും മടങ്ങിവരാനോ ഭാവമില്ല! എനിക്കു ബദ്ധപ്പാടായി. എന്തിനധികം പറയുന്നു. ഷാപ്പുടമസ്ഥൻ സായ്പും വേറെ ഒന്നുരണ്ടു ബട്ട്ലേൎമ്മാരും കൂടി കെട്ടഴിച്ചു നമ്മുടെ കൈരണ്ടും പിടിച്ചു ബന്തോവസ്സാക്കി എന്നുപറഞ്ഞാൽ കഴിഞ്ഞുവല്ലോ. സായ്പ് ഒരു പരന്ത്രീസ്സുകാരനാണപോൽ. അദ്ദേഹം ദ്വേഷ്യപ്പെട്ടു

കൈവിരൽ വിറപ്പിച്ചുംകൊണ്ടു്, 'എവിടെ! എൻെറ വെള്ളി പ്പാത്രങ്ങൾ എവിടെ? വെള്ളി കോപ്പ എവിടെ, ആർ കൊണ്ടുപോയി? മയിംപീസ്സെവിടെ, പറ' എന്നൊക്കെ ഉച്ചത്തിൽ ചോദിക്കാൻ തുടങ്ങി, 'ഈശ്വരാ! നീ മദിരാശിക്കൊന്നും പോണ്ട. എന്തെങ്കിലും വൃഷളത്വം അവിടുന്നും കാണിക്കും എന്നു് അമ്മായിഅമ്മ പറഞ്ഞതു നേരായല്ലോ ഭഗവാനേ' എന്നൊക്കെ നിരൂപിച്ചു് ആകപ്പാടെ ഞാൻ വല്ലാതെ കണ്ടു ഭ്രമിച്ചു. മേലാസകലം വിയൎത്തു നാനാവിധമായി വല്ലതും ഉത്തരം പറയാമെന്നുവെച്ചാൽ; മുമ്പു് അറിയുന്ന ഇംഗ്ലീഷുവാക്കുകൾകൂടി തൽക്കാലം മറന്നുപോയി. അവസാനം എൻെറ കുപ്പായവും തൊപ്പിയും വാച്ചും പണസ്സഞ്ചിയും കന്നും കാണുന്നില്ലെന്നു് എങ്ങിനെയോ സായ്പിനെ മനസ്സിലാക്കി. ആസകലാൽകൂടി എൻെറ കഥ മുഴുവനും മുറിയുമായിട്ടു കേട്ടപ്പോൾ അദ്ദേഹത്തിനുണ്ടായിരുന്ന ദേഷ്യം കുന്നു ശമിച്ചു് ഉള്ളിൽ തന്നിക്കൊരു ചിരിയാണുണ്ടായതു്!! പിന്നെന്താ വേണ്ടതു്. വിവരം പോലീസ്സുകാരെ അറിയിച്ചു. കരുതുമ്പും ഉണ്ടായില്ല. ആവു:—എൻെറപ്പൊ! ആ കാമട്ടി! ഊക്കൻ കള്ളൻ. നല്ല സമത്ഥൻ!! എന്നെ നല്ല പററിക്കൽ പററിച്ചു!

---

## കൃഷിപരിഷ്കാരം.

### II

ശാസ്ത്രസമ്മതമായ കൃഷി എതാണ്ടു് ഇന്നവിധത്തിലാകുന്നു എന്നു മുമ്പൊരേടത്തു് അല്പം പ്രസ്താവിച്ചുവല്ലൊ. യൂറോപ്പു മുതലായ പരിഷ്കൃതരാജ്യങ്ങളിൽ ഇങ്ങിനെയുള്ള കൃഷി ഇപ്പോൾ സൎവ്വസാധാരണമായതുകൊണ്ടു്, ആ ദേശങ്ങളിലെ കൃഷിക്കാർ നമ്മളെപ്പോലെ, കൂടെക്കൂടെ ക്ഷാമംനിമിത്തം കഷ്ടപ്പെടുന്നില്ലെന്നു തന്നെയല്ല, സുഭിക്ഷത്താലുണ്ടാകുന്ന ഐശ്വൎയ്യത്തേയും സുഖത്തേയും അനുഭവിക്കയും ചെയ്യുന്നുണ്ടു്. അതുകൊണ്ടു നമ്മുടെ രാജ്യത്തും ഈ വിധം കൃഷി നടപ്പാക്കാനുള്ള കാലം അതിക്രമിച്ചിരിക്കുന്നു.

ജനങ്ങളുടെ സംഖ്യ ദിവസംപ്രതി വൎദ്ധിച്ചുവരുന്നതുകൊണ്ടും, കൃഷിക്ക കൊള്ളാവുന്ന സ്ഥലങ്ങൾ മിക്കവാറും ഇതിന്നു മുമ്പേ അവസാനിച്ചിരിക്കകൊണ്ടും, എന്നി ബാക്കിയുള്ള താണതരം നിലങ്ങളെ നന്നാക്കുന്നതിന്നുള്ള മാൎഗ്ഗവും, ഇപ്പോൾ നാം കൃഷിചെയ്തുവരുന്ന നിലങ്ങളിൽനിന്ന് ഇതുവരെ എടുത്തുവരുന്നതിലധികം വിളവ് എടുക്കേണ്ടതിന്നുള്ള ഉപായവും നോക്കേണ്ടതു് എത്രയും അത്യാവശ്യമായിരിക്കുന്നു. ഒരു കൃഷിക്കാരന്റെ സാമൎത്ഥ്യം അവൻ നടക്കുന്ന നിലത്തിൽനിന്നു, ദൈവികമായി നിക്ഷേപിക്കപ്പെട്ട സസ്യപോഷണപദാൎത്ഥങ്ങൾക്ക് ആവുന്നേടത്തോളം കുറവുവരുത്താതെ, ഏററവും മേത്തരമായ ധാന്യത്തെ എത്രയും ചുരുങ്ങിയ ചിലവിന്മേൽ കഴിയുന്നത്ര അധികം ഉണ്ടാക്കുകയാണ്. നാം കൃഷിചെയ്തുണ്ടാക്കുന്ന അനേകവിധ ധാന്യാദികൾ, അതുകൾ വിളയുന്ന മണ്ണിലെ സസ്യപോഷണദ്രവ്യങ്ങളെ ജലത്രപേണയും വായുത്രപേണയും സ്വീകരിക്കുന്നതുനിമിത്തം ആ വക സാധനങ്ങൾ ക്രമേണ കുറഞ്ഞുകുറഞ്ഞു വരുമെന്നുള്ള തത്വം എല്ലാവൎക്കും ബോദ്ധ്യമുണ്ടായിരിക്കുമെന്നു വിശ്വസിക്കുന്നു. ആദ്യത്തെകൊല്ലം എള്ളോ ഇഞ്ചിയോ ഉണ്ടാക്കിയേടിക്കിൽ പിറേറകൊല്ലവും എള്ളിട്ടാലോ ഇഞ്ചിനട്ടാലോ മുമ്പെത്തേപ്പോലെ നന്നായി കാണാത്തതു് ആ മണ്ണിലുള്ള പോഷണദ്രവ്യങ്ങളെ, മുമ്പെത്തെ കൃഷിയിലുണ്ടായ സാധനങ്ങൾ വലിച്ചെടുത്തു നശിച്ചുപോയതുകൊണ്ടുമാത്രമാകുന്നു.

വിളഭൂമിയിൽനിന്ന് ഇങ്ങിനെ നശിച്ചുപോകുന്ന പദാൎത്ഥങ്ങൾ, കൃഷിചെയ്യുടുക്കുന്ന ഫലമൂലാദികളുടേയോ ധാന്യങ്ങളുടേയോ താരതമ്യംപോലെ, അതാതുസമയം വളങ്ങളായി ആ നിലത്തിടാതിരുന്നാൽ കാലാന്തരത്തിൽ ആ വക ധാന്യാദികൾക്ക വൃദ്ധിക്ഷയവും, ജാത്യാ ഗുരുത്വം മുതലായ ഗുണങ്ങൾക്ക കുറവും വരുന്നതാകുന്നു. ഇങ്ങിനെയുള്ള സാധനങ്ങൾ ഭക്ഷിക്കുന്നതുനിമിത്തം മനുഷ്യരുടേയും കന്നുകാലികളുടേയും ദേഹത്തിന്നു ബലക്ഷയവും അനേക രോഗങ്ങൾക്ക കാരണവും ഉണ്ടായിവരുന്നു.

"പണ്ടുപണ്ടുള്ള വിത്തുകളെല്ലാമേ

കണ്ടാലുമറിയാതെ മറഞ്ഞുപോയ്
വിഷ്ടരങ്ങളാമിന്നുള്ള വിത്തുകൾ
കഷ്ടരോഗാദി വദ്ധിപ്പിക്കും ദൃഢം."

എന്നു നമ്മുടെ കൃഷിപ്പാട്ടിൽ പറഞ്ഞതു ദ്വിതീയാക്ഷര പ്രാസത്തിനുവേണ്ടി മാത്രമാണെന്നു വിചാരിക്കരുതു്. പഴക്കവും പരിചയവും ഉള്ള ഏതു കൃഷിക്കാരനും ഇതു് എത്രയോ യഥാൎത്ഥമായിട്ടുള്ളതാണെന്നു സമ്മതിക്കും. പട്ടണങ്ങളിലും ജനബാഹുല്യമുള്ള മററദിക്കുകളിലും താമസിക്കുന്നവരെപ്പോലെ സുഖാനുഭോഗങ്ങൾക്കു തരമില്ലാത്ത ഉൾനാട്ടുകാൎക്കും, പ്രത്യേകിച്ചു മലവാസികൾക്കും ദീൎഘായുസ്സും കാലബലവും ഏറെയുള്ളതു്, സ്വാതന്ത്ര ഫലവത്തുള്ള സ്ഥലമാണെന്നു വിചാരിച്ചു പിന്നെയും ആവശ്യംപോലെ വേണ്ടുന്ന വളം ചേൎക്കാതെ പതിവായി കൃഷിചെയ്തു് ആ വക പ്രദേശങ്ങളിലെ മണ്ണിലുള്ള സസ്യപോഷണപദാൎത്ഥങ്ങൾക്കു്, അല്പംപോലും കുറവുവരുത്താത്തതിനാൽ ആ വക കൃഷിയിൽനിന്നുണ്ടാവുന്ന ഭക്ഷണസാധനങ്ങൾക്കു ഗുണം കൂടുന്നതുകൊണ്ടുമാത്രമാകുന്നു. ഇന്നത്തെപ്പോലെ നമ്മുടെ വിളഭൂമി ഇത്ര ക്ഷയിച്ച നിലയിൽ അല്ലാത്തതുകൊണ്ടാകുന്നു നമ്മുടെ പൂൎവ്വന്മാരും നമ്മേക്കാൾ അരോഗദൃഢഗാത്രന്മാരായിരുന്നതു്. കലിയുഗത്തിൽ എല്ലാവൎക്കും അല്പായുസ്സാണെന്നുള്ള വാദം, പുതുതായി വല്ലതും തുടങ്ങുന്നതിൽ മടിയും മൌഢ്യവും ഉള്ളവർ മാത്രമല്ലാതെ മററാരും സമ്മതിക്കുന്നതല്ല. യുഗത്തിനുള്ള ദോഷമാണെങ്കിൽ ആയതു് ഈ ഭൂമണ്ഡലത്തിനു മുഴുവനുമല്ലാതെ ഒരു ദേശത്തേക്കോ രാജ്യത്തേക്കോ മാത്രം സംബന്ധിക്കുന്നതു് എങ്ങിനെയാണെന്നറിയുന്നില്ല. ശാസ്ത്രസമ്മതമായ കൃഷി നടപ്പുള്ള രാജ്യങ്ങളിലും, നമ്മുടെ ഭാരതഖണ്ഡത്തിൽ ഗംഗ, സിന്ധു, കാവേരി മുതലായ മഹാനദികളുടെ തീരങ്ങളിലും താമസിക്കുന്നവൎക്കു നമ്മേക്കാൾ ശരീരത്തിന്നും ബുദ്ധിക്കും ശക്തി കൂടുന്നതു്, ഇതിലേക്കു വേറെ ഒരു ദൃഷ്ടാന്തമാകുന്നു. മേൽപറഞ്ഞ മഹാനദികൾ ഉത്ഭവിക്കുന്ന അത്യുന്നതങ്ങളായ പൎവ്വതങ്ങളിൽനിന്നു കൊല്ലന്തോറും വിളവിന്നാവശ്യപ്പെട്ട പലതരത്തിലുള്ള വളങ്ങൾ ലോഭംകൂടാതെ കുത്തിയൊലിച്ചു വരുന്നതുകൊണ്ടു് ആ വക ന

ദികളുടെ തീരങ്ങളിലുണ്ടാവുന്ന ധാന്യാദികൾക്കു സമൃദ്ധിയും ഗുരുത്വവും അധികമുണ്ടാവുന്നു. ഇതുതന്നെ ആയിരിക്കാം മഹാനദികൾക്ക് ഒക്കെ മാഹാത്മ്യം ഏറെയുണ്ടെന്നു പറയാനുള്ള ഒരു കാരണം. കടംവാങ്ങി വാങ്ങിയാൽ മൂല്യാദലാഭത്തോടുകൂടി അല്ലെങ്കിൽ മുതലായിട്ടെങ്കിലും, തീക്കാതിരുന്നാൽ പിന്നൊരു സമയം ആവശ്യപ്പെട്ടപ്പോൾ കിട്ടാൻ പ്രയാസപ്പെട്ടന്നതുപോലെ, ഒരു നിലത്തിൽനിന്നു തൽക്കാലം കൃഷിചെയ്യുട്ടുക്കുന്നതു യാതൊന്നോ, അതിനെ മറ്റൊരുവിധത്തിൽ ആ നിലത്തിനു തന്നെ വീട്ടിക്കൊടുക്കാതിരുന്നാൽ സാധാരണയായി നമ്മുടെ യത്നത്തിന് അനുസരിച്ച വിളവുകിട്ടാൻ പ്രയാസപ്പെടുന്നതാശ്ചര്യമല്ല. നമ്മുടെ നാട്ടിൽ ധാരാളമായി വിളയുന്ന നെല്ല്, പരുത്തി, നാളികേരം, കുരുമുളക് മുതലായതിന്നു മുമ്പെത്തെക്കാൾ ദുർഭിക്ഷമുണ്ടാവാനും, അത്രമാത്രം വല്ലതും ഉണ്ടാവുന്നതിന്നു ഗുണം കുറയുവാനും, അന്യരാജ്യങ്ങളിൽ കൊണ്ടുപോയാൽ പണ്ടത്തേപ്പോലെ നല്ല വില കിട്ടാതിരിപ്പാനും മുഖ്യമായ കാരണം, "വാങ്ങിയതു തിരിയെ കൊടുക്കണ" മെന്നുള്ള കൃഷിശാസ്ത്രത്തിലെ ഒന്നാമത്തെ തത്വം അറിഞ്ഞു പ്രവൃത്തിക്കാത്തതുകൊണ്ടു മാത്രമാകുന്നു. അതുകൊണ്ടു കൃഷിപരിഷ്കാരം എത്രയും അത്യാവശ്യമാണെന്നുള്ളതിനു രണ്ടുപക്ഷമില്ലാത്തതാണ്.

ഈ പ്രവൃത്തിയുടെ ഗുരുലഘുത്വത്തെക്കുറിച്ച് അധികം വിസ്തരിച്ചിട്ട് ആവശ്യമുണ്ടെന്നു തോന്നുന്നില്ല. നമ്മുടെ പ്രാണരക്ഷക്കാവശ്യമായ സാധനങ്ങളെ ലഭിക്കേണ്ടതിനുള്ള മാർഗ്ഗം കൃഷിമാത്രമാകകൊണ്ട് ആയത് എല്ലാ ജോലികളിലും വെച്ച് എത്രയും ശ്രേഷ്ഠമായിട്ടുള്ളതാണെന്നു സമ്മതിക്കാത്തവർ വളരെ കുറയും. അവരവരുടെ നിത്യവൃത്തിക്കുവേണ്ടി അദ്ധ്വാനിക്കുന്നതു ലഘുത്വമാണെന്നോ, തങ്ങളുടെ അവസ്ഥക്ക് പോരാ എന്നോ വിചാരിക്കുന്ന ദുരഭിമാനികളെയാകുന്നു സൂക്ഷ്മത്തിൽ അധമന്മാരെന്നു വിളിക്കേണ്ടത്. റോമാരാജ്യത്തിലെ മഹാരാജാക്കന്മാരിൽ ചിലർ രാജ്യഭാരത്തെക്കൂടി ഉപേക്ഷിച്ചു കൃഷിക്കാരായിരുന്നു എന്നു കേൾപ്പാനുണ്ട്. ചീനമഹാചക്രവർത്തി പണ്ടത്തെ സമ്പ്രദായത്തിന്നനുസ

രിച്ച്, ഇപ്പോഴും കൊല്ലത്തിൽ കുറച്ചുസമയമെങ്കിലും കന്നുപൂട്ടുണമത്രെ! സമാധാനതല്പരനെന്ന് പ്രസിദ്ധനായ നമ്മുടെ പരേതനായ ചക്രവർത്തിമഹാരാജാവുകൂടി ബിലാത്തിയിലെ വലിയ കൃഷിക്കാരുടെ മാതിരി, ഇരുന്നൂറ് ഏക്രയിൽ അധികം സ്ഥലം സ്വന്തമായി കൃഷിചെയ്തിരുന്നു. അതുകൊണ്ടു ശാസ്ത്രാനുസരണമായികൃഷിചെയ്യുന്നത് എത്രയോ മാന്യമായ ഒരു പ്രവൃത്തിയാണെന്നുള്ളതിന്നു യാതൊരാക്ഷേപവുമില്ല. വ്യായാമത്തിന്നുപോലും അവരവരുടെ പറമ്പിൽനിന്നു പുറത്തിറങ്ങി നടക്കുന്നതു് തങ്ങളുടെ യോഗ്യതക്കു പോരെന്നു വിചാരിക്കുന്ന വലിയ ജന്മികൾക്കും പ്രഭുക്കന്മാർക്കും വല്ല സംഗതിവശാലും ഈ വിധം കൃഷിചെയ്വാൻ തരമോ അവസരമോ ഇല്ലെന്നു വിചാരിക്കുന്നപക്ഷം, അവരവരു താമസിക്കുന്ന പറമ്പിലെങ്കിലും ഫലപ്രദങ്ങളായ വല്ല വൃക്ഷങ്ങളേയും മനോഹരങ്ങളായ ചെറുചെടികളേയും അനേകവിധ പുഷ്പലതാദികളേയും നട്ടുനനച്ചു വളത്തുന്നതായാൽ, ശരീരസുഖത്തിന്നുവേണ്ടി നേരമുള്ളപ്പോഴൊക്കെ അവനവനു കഴിയുന്ന പ്രവൃത്തി എടുക്കുവാനും, വിജ്ഞാനജനകങ്ങളായ മാർഗ്ഗങ്ങളിൽവെച്ചു പ്രഥമഗണനക്ക് അർഹതയുള്ള സസ്യപ്രകൃതിവിജ്ഞാനശാസ്ത്രത്തിലെ അനേക തത്വങ്ങൾ സ്വാനുഭവംകൊണ്ടുതന്നെ മനസ്സിലാക്കുവാനും, ഓരോന്നിന്റെ ഗുണദോഷങ്ങൾ പരിശോധിച്ചറിഞ്ഞു തങ്ങളുടെ ആലോചനാശക്തിക്കു സൂക്ഷ്മത വരുത്തുവാനും ഇത്ര സൌകര്യം മറെറാരു പ്രവൃത്തിയിലും ഇല്ലെന്നുതന്നെ പറയാം. പണ്ടത്തേ കാലം ഇങ്ങിനെയുള്ള ഉദ്യാനം സർവ്വസാധാരണയായിരുന്നു എന്നു നമ്മുടെ ഏതു കാവ്യം വായിച്ചാലും അറിയാവുന്നതാണ്.

"പൂന്തോട്ടം നട്ടുണ്ടാക്കുന്നവരിഹ
നീന്തിടുന്നില സംസാരസാഗരം"

എന്നു കൃഷിപ്പാട്ടുകാരൻ പറഞ്ഞതു പരമാത്ഥമല്ലെന്ന് അനുഭവസ്ഥന്മാരാരും പറയുന്നതല്ല. എന്നുതന്നെയല്ല, ചെറുപ്പകാലങ്ങളിൽ സ്വയം പരിചയംകൊണ്ടുണ്ടാവുന്ന അറിവു എല്ലായ്പോഴും നിലനില്ക്കുന്നതാകകൊണ്ടു്, ബാല്യത്തിൽതന്നെ ഓരോ പദാർത്ഥത്തിൽ ശ്രദ്ധവെച്ചുനോക്കുവാനുള്ള ശി

ലം ഉണ്ടാക്കേണ്ടതിന്നു, ഗുരുക്കന്മാരുടെ കണ്ണിച്ചൂരലിന്നു ഭയപ്പെട്ടുംകൊണ്ടിരിക്കുന്ന തങ്ങളുടെ കുട്ടികളെ അവസരമുള്ളപ്പോഴൊക്കെയും വിനോദത്തിനുവേണ്ടി, ഈ വക ഉദ്യാനങ്ങളിൽ താന്താങ്ങളുടെകൂടെ കുറെശ്ശ പ്രവൃത്തി എടുക്കുമാറാക്കുന്നതു് അവക്ക് ഉത്സാഹം വൎദ്ധിപ്പാനും, കാരണം ചോദിച്ചറിവാനും, കാരോ വൃക്ഷലതാദികളെ കാണിച്ചു അവകളുടെ ഉപയോഗങ്ങളെയും മററും പറഞ്ഞു മനസ്സിലാക്കുവാനും നല്ലൊരു മാൎഗ്ഗമായിരിക്കുന്നതാണു്. ഇങ്ങിനെ ഉണ്ടാവുന്ന അറിവ്, മേലിൽ അഗണ്യമായ പ്രയോജനമുള്ളതായി തീരുന്നതിനാൽ ഒരു പൂന്തോട്ടം ഉണ്ടാക്കേണ്ടത് എത്രയും ആവശ്യമാണു്. ഒരു ഭവനത്തിൻെറ പൂൎണ്ണത്തിന്ന് ആ പേരു യഥാൎത്ഥമാവണമെങ്കിൽ ചെറിയൊരുദ്യാനംകൂടി അത്യാവശ്യമാണല്ലൊ.

---

## കൃഷിസംബന്ധമായ
## ചില ഐതിഹ്യങ്ങൾ.

അനേകായിരം ജനങ്ങളുടെ പരിചയത്തിൽനിന്നും അനുഭവത്തിൽനിന്നുമുണ്ടായ ജ്ഞാനത്തെ ഒരിക്കലും മറന്നുപോകാത്തവിധത്തിൽ എളുപ്പത്തിൽ ധരിക്കേണ്ടതിന്ന് അൎത്ഥഗൌരവത്തോടുകൂടി ചുരുക്കത്തിൽ സംസമായി വളരെ ലളിതത്തോടുകൂടി കാരോരുത്തർ പറഞ്ഞതായ വാക്യങ്ങളെയാണു് നാം സാധാരണയായി പഴഞ്ചൊല്ലെന്നു പറയുന്നതു്. അതുകൊണ്ടുതന്നെയാണു് പഴഞ്ചൊല്ലിൽ പതിരില്ലെന്നു പറയുന്നതും. ഇങ്ങിനെയുള്ള പഴഞ്ചൊല്ലുകൾ സുലഭമായി എല്ലാ ഭാഷകളിലുമുണ്ടെങ്കിലും മലയാളത്തിലെപ്പോലെ ഇത്രയധികം മററൊരു ഭാഷയിലും കാണില്ല. കൃഷിസംബന്ധമായും ധാരാളം പഴമൊഴികളുണ്ടു്.

1. അമരത്തടത്തിൽ തവള കരയണം—അമര നനയ്ക്കുന്തോറും അധികം നന്നാവും.
2. അരിചിതച്ചാൽ നെല്ലാവില്ല.
3. അഴകുള്ള ചക്കയിൽ ചുളയില്ല.

4. അത്തം കറത്താൽ കാണാം വെളുക്കം—അത്തത്തുന്നാൾ മഴയുണ്ടായാൽ കാണാദിവസം മഴയധികം ഉണ്ടാവില്ല.

5. അകലെ നടണം, അടുത്തുനടണം, ഒത്തു നടണം, ഒരുമിച്ചു നടണം } നല്ല കണ്ടത്തിൽ നരി ദൂരം ദൂരം വെച്ചാൽമതി. സാധാരണ നിലത്ത് ഒരുമാതിരി ഒത്തുനട്ടാൽമതി. ചീത്തകണ്ടത്തിൽ അടുത്തു നട്ടാൽ അത്രയും ലാഭം.

6 {
1 ആയെങ്കിൽ ആയിരം തെങ്ങ്
പോയെങ്കിൽ പത്തു മടല്.
2 ആയെങ്കിൽ ആയിരം തെങ്ങ്
പോയെങ്കിൽ ആയിരംതേങ്ങാ
3 ആയെങ്കിൽ ആയിരം തേങ്ങാ
പോയെങ്കിൽ ആയിരംതൊണ്ട }
തെങ്ങു കൃഷിയുടെ ഗുണത്തെപ്പററിയാണ്. നഷ്ടം അധികമില്ല. ലാഭം വളരെ ഉണ്ടുതാനും.

7. ആരിയൻ വിതച്ചാൽ നവര വിളയുമൊ?

8. ആളേറപോകുന്നതിനേക്കാൾ താനേറപോകുന്നതു നല്ലതു്.

9. ആള്നോക്കി പെണ്ണും, മരംനോക്കി കൊടിയും.

10. ആരിയൻനെല്ലിന്റെ കാല മൂത്താലേ കുങ്കമ്പുണ്ണ് ഉണങ്ങു.

11. അച്ചനോക്കിയെ കൂച്ച കെട്ടാവൂ. അയൽ നോക്കിയേ കൃഷി എല്ലാവൂ.

12. ആട്ട മേഞ്ഞ കാട്ടപോലെ.

13. ആദി, പാതി, ഞാലി, പീററ—നടാനുള്ള കുരു ഒന്നാമതുകായിച്ച പിലാവിന്റെ ചക്കയിൽ നിന്നെടുക്കണം. തേങ്ങ മദ്ധ്യവയസ്സായ തെങ്ങിന്റേതായിരിക്കണം. വെററില കൊടി കുത്തൊട്ടുതാഴന്ന തലയായിരിക്കണം. പീററയായ കഴങ്ങിന്റെ അടക്കയാണ് നടാൻ നല്ലതു്.

14. ഇന്നലപെയ്യ മഴക്കു് ഇന്നുമുളച്ച തകര.

15. ഇടിക്കു കുമിൾ മുളച്ചപോലെ.

16. ഇഞ്ചിനട്ട ലാഭവും മുടികളഞ്ഞ സൈപരവും മലയാള നറിയാ.

17. ഇരുന്നുണ്ടവൻ രുചിയറിയില്ല. കിളച്ചുണ്ടവനേ രുചിയറിയൂ.
18. ഉണ്ടോരൊ ഭാഗ്യം ഉഴതേടം കാണാം.
19. ഉച്ചാറച്ചക്ക് വെള്ളരിനട്ടാൽ വിഷുഉച്ചക്ക് കായപറിക്കാം. } മകരം 27-ാംനു- വെള്ളരിനട്ടാൽ വിഷുവിന്നു വെള്ളരിക്ക പറിക്കാം.
20. ഉടമയുടെ ദൃഷ്ടി ഒന്നാന്തരം വളം.
21. ഉരി നെല്ലുരാൻ പോയിട്ട് പത്തുപറനെല്ല് പന്നിതിന്നു.
22. ഊഴന്ന മാടറിയണമോ വിതയ്ക്കുന്ന വിത്ത്.
23. എള്ളിലെ ലാഭം മുതിരയിൽ ചേതം.
24. എലതൊടഞ്ഞാൽ കുല മലയ്ക്കു മുട്ടും—വാഴ അടുത്തു കുഴിച്ചിടരുത്.
25. എടവത്താൽ പാതിവഷം.
26. എലി പന്നി പെരിച്ചായി കാളിയും മേളയും തഥാ
ഇവരൈവരുമില്ലെങ്കിൽ കൃഷിക്കേററം ഗുണം ഗുണം.
27. എല്ല് മുറിയ പണിതാലേ പല്ല് മുറിയ തിന്നാവൂ.
28. ഏറെ വിളഞ്ഞാൽ വിത്തിനാകാ.
29. ഒന്നു ചീഞ്ഞാലേ മറെറാന്നിനു വളമാവൂ.
30. ഒരു വേനല്ക്ക് ഒരു മഴ.
31. ഒരു വിത്തുവിതച്ചാൽ പലവിത്ത് വിളയാ.
32. ഓത്തില്ലാത്തവൻ ഭൂസുരനല്ല; പോത്തില്ലാത്തവൻ കൃഷിക്കാരനുമല്ല.
33. ഓട്ടക്കാരനു പാട്ടം ചേരില്ല.
34. കടച്ചിചാണം വളത്തിനാകാ.
35. കരിമ്പിനു കമ്പു ദോഷം— സാധാരണ ധരിച്ചുവരുന്ന അൎത്ഥം സ്പഷ്ടമാണല്ലൊ. കരിമ്പു കൃഷിചെയ്യുന്ന ദിക്കിൽ കമ്പു കൃഷിചെയ്യാൽ കരിമ്പത്ര നന്നാവില്ല.
36. കഴങ്ങിന്ന് കുഴിമൂന്ന്—അടക്ക ആദ്യം ഒന്നായി കുഴിച്ചിടണം. പിന്നത്തെ വഷം മുളച്ചതൊക്കെ പറിച്ച് ഒരു തറയിൽ നട്ട് മൂന്നാമത്തെ കൊല്ലമേ പിരിച്ച് വെവ്വേറെ നടാവൂ.

37. കണ്ടംകൊണ്ടവനേ പിണ്ടംവെക്കൂ.
38. കന്നില്ലാ കൃഷിയും കണ്ണില്ലാ പെണ്ണുമാകാ.
39. കണ്ണീരിൽ വിളഞ്ഞ വിദ്യയും തണ്ണീരിൽ (വെണ്ണീരിൽ) വിളഞ്ഞ നെല്ലും.
40. കന്നുള്ളവനേ കണ്ണുള്ളൂ.
41. കടയ്ക്കൽ നനച്ചേ തലയ്ക്കൽ പൊടിക്കൂ.
42. കതിരിൽകൊണ്ടു വളംവെച്ചപോലെ.
43. കന്നിക്കോഴി കയ്യിൽ.
44. കന്നിമാസത്തിലെ വെയില് പാറപൊളിക്കും.
45. കർക്കടകമാസത്തിൽ പത്തുണക്കം.
46. കറയും തലയിൽവെച്ച് കളംചെത്തരുത്.
47. കല്ലടിക്കോടൻ കറുത്താൽ കരകപ്പുഴ നിറഞ്ഞു.
48. കാർത്തിക കഴിഞ്ഞാൽ മഴയില്ല }
കർണ്ണൻപെട്ടാൽ പടയില്ല. }
49. കണ്ടം കണ്ടോണ്ടിരുന്നാൽ കൊണ്ടോണ്ടിരിക്കാം—കൃഷിസ്ഥലത്ത് കൂടക്കൂട പോയി നോക്കിയാൽ കൃഷിക്ക് ഉടവൊന്നും വരില്ല. നല്ല ലാഭമുണ്ടാകും. പിന്നേയും വസ്തു എടുത്തുകൊണ്ടിരിക്കാം.
50. കാറ്റടിക്കുമ്പോഴേ തൂറ്റാവൂ.
51. കാലിക്കുകൊടുക്കുന്നത് വേലിക്കു കൊടുക്കണം — വേലികെട്ടാതിരുന്നാൽ കാലി വെളതിന്ന് നഷ്ടംവരുത്തും.
52. കാലിപൂട്ടുമ്പോൾ കോൽവേണം.
53. കാലത്ത് വിതച്ചേ കതിര് നിറകയുള്ളൂ.
54. കാലംനോക്കി കൃഷി, മേളംനോക്കി ചാട്ടം.
55. കാടരികെ, വീടരികെ, തോടരികെ—കൃഷിക്കു കൊള്ളരുത്.
56. കുമ്പളം നട്ടാൽ കുമ്മട്ടി കായ്ക്കില്ല.
57. കുംഭത്തിൽ മഴപെയ്താൽ കുപ്പയിലും ചോറ് (നെല്ല്).
58. കോരിവിതച്ചാലും വിധിച്ചതേ വിളയൂ.
59. കുളനീർ, പനിനീർ, മലനീർ, വളനീർ—ഇതിൽ ഏതെങ്കിലും കൃഷിക്കു വേണം. പനിനീർ=മഞ്ഞ്.

60. കൊളുന്നകത്തി പണയത്തിലാകൊല്ലം.
61. കൂനലിൽ കെട്ടാൽ കൊററിനാകാം.
62. കാറെട്ടത്ത് വടക്കോട്ടെങ്കിൽ കൂടെടുത്ത് കുന്നത്ത്— കാറെട്ടത്ത് തെക്കോട്ടെങ്കിൽ കൂടെടുത്ത് കുണ്ടില്—വടക്ക് കാറ പിടിച്ചാൽ മഴയുണ്ടാകും.
63. കൊത്തുകഴിഞ്ഞാൽ പത്തൊണക്കം—പൊനകൃഷിക്ക് കാട്ടുവെട്ടി കഴിഞ്ഞാൽ പത്തുദിവസംകൊണ്ട് കണക്കം ശരിയാവും.
64. കൊമ്പുതോറം നനയ്ക്കേണ്ട, വേര് നനച്ചാൽ മതി.
65. കൊട്ടൻ, എറമ്പ്, മുച്ചൻ—തെങ്ങ്, കഴങ്ങ്, പിലാവ് ഇവ നടേണ്ട ക്രമം. ഒരു തെങ്ങിന്മേൽ നിന്ന് ഒരു കൊട്ടൻ തുള്ളിയാൽ (ചാടിയാൽ) മറെറാരു തെങ്ങിന്മേൽ എത്താത്ത ദൂരത്തിൽ തെങ്ങു നടണം. കഴങ്ങ് അടുത്തു നടാം. പിലാവ് വളരെ ദൂരം വിട്ടേ നടാവൂ.
66. കൊന്ന പൂക്കമ്പോൾ ഉറങ്ങിയാൽ, മരുത് പൂക്കമ്പോൾ പട്ടിണി—മീനം മേടമാസത്തിൽ പ്രവൃത്തി എടുക്കാതിരുന്നാൽ കന്നി തുലാമാസത്തിൽ പട്ടിണി.
67. ചുണ്ടങ്ങകൊട്ടുത്ത് വഴതിനങ്ങ വാങ്ങൊല്ലം.
68. ചെറയ്യ്, കറയ്യ് ചണിക്കനല്ല വിരുതൻ—ഇതു കാളലക്ഷണമാണ്.
69. ചിങ്ങംകെട്ട മലയാളമെപ്പോലെ—ചിങ്ങത്തിൽ മഴ അധികമായാലും കുറഞ്ഞാലും കൃഷിക്ക് ഉപദ്രവമെന്നു സൂചിപ്പിക്കുന്നു.
70. ചീരമുരട്ട കാര പൊടിക്കയില്ല. കാരമുരട്ട ചീരപൊടിയില്ല.
71. ചിങ്ങം ഞാററിൽ ചിന്നിങ്ങി ചിന്നിങ്ങി (മഴ).
72. ഞെക്കിപ്പഴുപ്പിച്ച പഴംപോലെ.
73. ഞാറവച്ചാൽ ചോറവച്ചു.
74. ഞാററിൽ പിഴച്ചാൽ ചോററിൽ പിഴയ്ക്കും.
75. തൊണ്ണൂറ് ചാല് പൂട്ടി വെണ്ണീര് കോരി എറിഞ്ഞാൽ കന്നക്കായിരം വിള.

76. തവര നട്ടാൽ തൊവരയുണ്ടാകുമൊ?
77. തിരുവാതിര ഞാററവിലയിൽ തിരിമറിഞ്ഞൊഴുകേണം
78. തുലാപ്പത്തു കഴിഞ്ഞാൽ പിലാപ്പൊത്തിലും പാക്കാം.
79. തുലാപ്പത്ത് കഴിഞ്ഞാൽ പൂപ്പത്ത് — തുലാമാസത്തിലാണ് തോരവുക്കാറ്. പത്താംതിയതി കഴിഞ്ഞാൽ പൂ കുറേശ്ശമാത്രം കാണാം.
80. തെക്കോട്ടുപോയ കറപോലെ — വടക്കോട്ടുപോയ ആളെപ്പോലെ.
81. തേങ്ങയുണങ്ങിയാൽ പിണ്ണാക്ക്. എള്ളുണങ്ങിയാൽ എണ്ണ.
82. തൊട്ടാവാടി നട്ടുവളത്തണമൊ?
83. തോട്ടംതോറം വാഴ, ദേശംതോറം ഭാഷ.
84. ധനുപ്പത്ത് കഴിഞ്ഞാൽ കൊത്താൻ തുടങ്ങാം — പൊന്ന കൃഷിക്ക കാട്ടുകൊത്താൻ തുടങ്ങുന്നതു് ധനു പത്താംതിയതി കഴിഞ്ഞിട്ടേ പാടുള്ളൂ.
85. ധനം നില്പത് നെല്ല്; ഭയം നില്പത് തല്ല്.
86. നാലും കടംകൊണ്ടവൻ കൃഷിചെയ്യണ്ട — വിത്ത്, പോത്ത്, പണം, പണി (കൂലിക്കാര്).
87. നട്ടപ്പോഴും ഒരു കൊട്ട, പറിച്ചപ്പോഴും ഒരു കൊട്ട.
88. നട്ടനനെക്കയും നനെച്ച പറിക്കയും.
89. നന്നമ്പ്ര വെററില, തുളുനാടൻ അടയ്ക്ക, അറപ്പുഴ ചുണ്ണാമ്പ്, ചാപ്പാണം പുകയില.
90. നട്ടിക്ക് മത്തിവളം; കണ്ടത്തിന് കുണ്ടവളം
91. നല്ലമാടെങ്കിൽ തന്നൂരിൽതന്നെ വിലപോകും.
92. നിലമറിഞ്ഞു വിത്തുവിതയ്ക്കണം.
93. നേന്ത്രവാഴ നട്ടുകുലപ്പിപ്പാനും പെണ്ണിനെക്കൊണ്ടുവന്നു പുലത്താനും പണി പെരുത്തുണ്ട്.
94. നെല്ലു പൊലുവിനു കൊട്ടത്തേടത്തുനിന്നു അരി വാങ്ങവാങ്ങല്ല.
95. നീർ നിന്നേടത്തോളം ചേർ കെട്ടും.
96. പത്തിരട്ടിച്ച വാണിഭത്തക്കാൾ, വിത്തിരട്ടിച്ച കൃഷി നല്ല.

97. പണംകൊടുത്ത് കാളയെ വാങ്ങുമ്പോൾ, പൊന്നുകൊടുത്ത് ചെക്കനെ വാങ്ങണം.
98. പഴക്കാൻ മൂത്താൽ പറിക്കണം
99. പിള്ളപ്പണി, തീപ്പണി, തള്ളക്കു രണ്ടാംപണി.
100. പിട്ടൽപത്ത്, വിരിയപത്ത്, വിളയപത്ത്—നെല്ല് പിട്ടലായാൽ ഒരു മാസംകൊണ്ടു വിളയും.
101. പുഞ്ച പുറത്തിട്ടു വേലി കെട്ടരുത്.
102. പുഞ്ചപ്പാടത്തെ കുളംപോലെ.
103. പൂവാഴത്തോട്ടത്തിൽ പേടില്ല.
104. പൂത്തതൊക്കെ മാങ്ങയല്ല, പെററതൊക്കെ മക്കളല്ല, നേടിയതെല്ലാം പണവുമല്ല.
105. പിലാവിൻെറ കീഴിലുള്ള കണ്ടംകൊടുത്ത്, മാവിൻെറ ചുവട്ടിലെ കണ്ടം വാങ്ങണം—പിലാവില വളത്തിനു നന്നല്ല; മാവില വിശേഷമാണ്.
106. പോത്ത് പൂട്ടിയേടം പൊന്ന്, എരുതുപൂട്ടിയേടം നെല്ല്, മൂരിപൂട്ടിയേടം പുല്ല്.
107. പോയാൽ ഒരു തേങ്ങാ, കിട്ടിയാൽ ഒരു തെങ്ങ്.
108. പട്ടമുളകു വളംവേണ്ട.
109. മണ്ണും പെണ്ണും നന്നാക്കിയേടത്തോളമേ നന്നാവു.
110. മൺചിറ ചിറയല്ല, പെൺപട പടയല്ല.
111. മകരത്തിൽ മഴ പെയ്താൽ മലയാളം മുടിഞ്ഞുപോം.
112. മണൽകൊണ്ട് അണകെട്ടുക.
113. മണലിൽപെയ്ത മഴപോലെ.
114. മനോരാജ്യംകണ്ടു വിതച്ചാൽ അരിവാൾകൂടാതെ കൊയ്യാം.
115. മരത്തിനു വേർ ബലം. മനുഷ്യനു ബലം ബന്ധു.
116. മീത്തലെ കണ്ടത്തിൽ ഉറവുണ്ടായാൽ താഴെ കണ്ടത്തിലുംവരും.
117. മുതിരക്കു മൂന്നുമഴ.
118. മൂത്തേടത്തോളമേ കാതൽ ഉണ്ടാകു.
119. മൂന്നാംകൊല്ലം അമ്മിയേറ, നാലാംകൊല്ലം നഗരം വാഴ്—കുരുമുളകു മൂന്നാംകൊല്ലം കായ്ക്കാൻ തുടങ്ങും; നാലാംകൊല്ലം ധാരാളമുണ്ടാകും.

120. മീനത്തിൽ മഴപെയ്താൽ മീനം പൊരയില്ല.
121. മുളയിലറിയാം വിള.
122. മുച്ചിങ്ങം മഴയില്ലെങ്കിൽ അച്ചിങ്ങം മഴയില്ല — ചിങ്ങത്തിലാദ്യം മഴയില്ലെങ്കിൽ ആ മാസത്തിലധികം ഉണ്ടാവില്ല.
123. മൂത്തോരെ വാക്കും മുതുനെല്ലിക്കയും മുമ്പിൽ കയിക്കും പിന്നെ മത്രക്കും.
124. മാടറിയാത്തവൻ മേടകൊള്ളുക.
125. മുണ്ടോൻനട്ടു മുങ്ങണം. വിരിപ്പ് നട്ടു നീങ്ങണം.
126. മുണ്ടോൻ മൂന്നാൽ മൂക്കിനുനേരെ വഴി.
127. മുൻവിള പൊൻവിള.
128. മേടം പത്തിനുമുമ്പു പൊടിവിത കഴിയണം — പൊടിയിൽ വിതെക്കുന്നതും വാളുന്നതും ആദ്യത്തെ രണ്ടു ഞാററുവേലക്കു മുമ്പു കഴിയണം.
129. വളമിടുക, വരമ്പിടുക, വാരംകൊടുക്ക, വഴിതെറവുക.
130. വാരിത്തളിച്ച പണ്ടൻചണം കോരിക്കൊടുത്താലും കിട്ടുകയില്ല.
131. വാഴ നനയ്ക്കുമ്പോൾ ചീരയും നനയും.
132. വിഷുവിൽപിന്നെ വേനൽ ഇല്ല.
133. വിളയും വിത്ത് മുളയിലറിയാം.
134. വീഴുന്ന മൂരിക്ക് ഒരു മുണ്ട കരി.
135. വേലിതന്നെ വിള തിന്നാലോ?
136. വള്ളിക്കേറപ്പ് മരം, പിള്ളക്കേറപ്പ് ജനനി.
137. വഷളത് വളരാൻ വളം വേണ്ട.
138. വെള്ളത്തിൽ പൂട്ടാനും കൂട്ടത്തിൽ പാടാനും ആർക്കാണ് കഴിയാത്തത്?
139. വിത്താഴം ചെന്നാൽ പത്താഴം നിറയും.
140. വെള്ളരി നട്ടാൽ വിളയറിയാം — വെള്ളരി നന്നായാൽ വിളയും നന്നാവുമത്രെ.
141. വേണെങ്കിൽ ചക്ക വേരിന്മേലുണ്ടാകും; വേണ്ടെങ്കിൽ ചക്ക കൊമ്പത്തും ഉണ്ടാകില്ല.

142. വെന്താൽ ബന്ധു—പൂനം കത്തിയാൽ പണി വളരെ ചുരുങ്ങിയെന്നല്ല കൃഷിയും നന്നാവും.
143. വിത്തിരട്ടിച്ച വാരം, പത്തിന് രണ്ടുപോലു, നൂററിനു മൂന്നു പാശി.
144. വേല കപ്പമല്ലെങ്കിലും വെയിലൊപ്പം കൊണ്ടാൽമതി.
145. വിത്തിരട്ടിച്ച വല്ലി.
146. സം. സം. സം. സം. സം. സം. സം. സം. സം. സം. കാലത്തു.

തൈ. തൈ. തൈ. തൈ തൈ. തൈ. തൈ. തൈ. തൈ. തൈ. വെച്ചാൽ.

ആ. ആ ആ. ആ. ആ. ആ. ആ. ആ. ആ. ആ. കാലത്തു.

കാ. കാ. കാ. കാ. കാ. കാ. കാ. കാ. കാ. കാ. പറിക്കാം.

---

## പരമാൎത്ഥം.

എല്ലാററിനും വേണം ഭാഗ്യം.

ഭാഗ്യവന്തം പ്രസൂയേത
മാ ശൂരം മാ ച പണ്ഡിതം.

എന്ന് പാഞ്ചാലിയോടു പണ്ടു കുന്തീദേവി പറഞ്ഞതു പരമാൎത്ഥമാണ്. വളരെ കാലമായി ഒരു നരിയെ വെടി വെച്ചാൽകൊള്ളാമെന്നുള്ള അത്യാഗ്രഹത്തിന്മേൽ നായാട്ടുകാരനായ ഒരു സായ്വും ഞാനും കുറയാതെ പത്തുപതിനഞ്ചു ദിവസം അനവധി കാട്ടിലൊക്കെ നടന്നു. ഞങ്ങൾ പോയ കാട്ടിലെല്ലാം നരി ധാരാളമുണ്ട്. തലേദിവസം ഒരു പോത്തിനെ പിടിച്ചു, അന്നു കാലത്തേയാണ് ഒരു പശുവിനെ കൊന്നത്. എന്നൊക്കെ പറയാനും ലക്ഷ്യലക്ഷണങ്ങൾ കാട്ടിത്തരാനും പെരുത്താളുകളുമുണ്ടായിരുന്നു. ഏതായാലും ആ പതിനഞ്ചു ദിവസം ഞങ്ങൾ ഏറെക്കുറയ വളരെ ബുദ്ധിമുട്ടി

എന്നല്ലാതെ ഒരു നരിയെ കാണാനുംകൂടി തരമായില്ല. സാഹ്ബ് പോയി ഒരു മാസം കഴിയുന്നതിന്നുമുമ്പായി വെറും രണ്ടു വെടിക്ക് അഞ്ചു നരിയെ കിട്ടി എന്നു പറയുമ്പോൾ ശുദ്ധ വെട്ടിയെന്നേ പലരും വിചാരിക്കുള്ളു. പരമാൎത്ഥത്തിലുണ്ടായതാണ്. പക്ഷെ ഇപ്പഴത്തെ രണ്ടരപണത്തിന്റെ നോവലുകൾ വായിക്കുന്നതുകൊണ്ടും, ഓരോ സഭകളിൽ നടന്നു എന്നു ഘോഷിക്കുന്ന സംഗതികളാലോചിച്ചും സത്യം പറഞ്ഞാലും ജനങ്ങൾക്കു വിശ്വാസമില്ലാതെ കണ്ടായിരിക്കുന്നു. അതിരിക്കട്ടെ. നാലഞ്ചുകൊല്ലമായി; മാസം തീയ്യതി ഒന്നും ഓൎമ്മയില്ല. നാളും പക്കവും ഈ സംഭവത്തിന്റെ തെളിവിലേക്കു മതിയായ ഒരു സംഗതിയുമല്ല; ഒരു മേടത്തിലോ എടവത്തിലോ ആണ്. ഉച്ചക്ക് ഊണും കഴിഞ്ഞ് അല്പമൊന്നു വിശ്രമിക്കാനായി ഭാവിക്കുമ്പോൾ വീട്ടിന്റെ വടക്കെ കുന്നിന്നു സമീപത്തുവെച്ചു നമ്മുടെ ഒരു വലിയ കാളയെ നരിപിടിച്ചു എന്നു ഒരാൾ ഓടിവന്നു പറഞ്ഞു. എഴുപത്തഞ്ചുറപ്പികക്കു വാങ്ങിയ കാളയാണത്. സാമാന്യം നല്ല കാള. എന്തായാലും അതിനെ അത്രവേഗം ദൂരെയൊന്നും കൊണ്ടുപോകാൻ തരമില്ലെന്നുവെച്ചു് ഞാൻതന്നെ തോക്കും എടുത്തു പോയി. എരട്ടക്കുഴലാണ്. സ്ഥലത്തുചെന്നു നോക്കിയപ്പോൾ കാള മരിച്ച സന്താപത്തേക്കാൾ വെടിക്കു നല്ല തരമുള്ള ദിക്കാണെന്നറിഞ്ഞു സന്തോഷമാണുണ്ടായത്. ഒരു വലിയ നരിമടയുടെ സമീപമുള്ള മരത്തിന്റെ ചുവട്ടിലാണ് അതിനെ കൊന്നിട്ടിരിക്കുന്നത്. ക്ഷണത്തിൽ മരത്തിന്റെ മുകളിൽ നമുക്കിരിക്കാനായി വേണ്ടുന്നതൊക്കെ കെത്തിക്കെട്ടി ശരിയാക്കി ഞാൻതന്നെ കയറി ഇരുന്നു. നമ്മുടെ സായ്‌വിന്റെ മാതിരി സ്വസ്ഥമായിരിക്കുമ്പോൾ വല്ലതും വായിക്കാൻ പുസ്തകമോ, മുഷിയുമ്പോൾ വലിക്കാൻ ചുരുട്ടോ, സിഗരെറ്റൊ ഒന്നും കരുതിയില്ല. കാളയുടെ ശവം കാണുമ്പഴ് വളരെ വ്യസനം തോന്നി. രാത്രി മഴവന്നേ ഇരുന്നാലും തരക്കേടില്ല. കണ്ടുകിട്ടിയാൽ വെടിവെക്കാൻ ഇത്ര സൌകൎയ്യമുള്ള ഒരു സ്ഥലം കിട്ടാൻ പ്രയാസമാണെന്നുവെച്ചു് ഈച്ചയുടേയും പൃക്കിന്റേയും ഉപദ്രവമൊക്കെ സഹിച്ചു ക്ഷമിച്ചുകൂടി. ഞാൻ ഇരിക്കു

ന്നതിനു താഴെ, ചോട്ടിൽനിന്നു കഷ്ടിച്ച് ഒരാറം എകരത്ത് ആ മരത്തിന്ന് ഒരു വലിയ മൊഴയുണ്ട്. അതിന്മേൽ നില്ക്കാനും ഇരിക്കാനും വളരെ സുഖമുണ്ടെങ്കിലും നരി ഇങ്ങട്ട ക്ഷണത്തിൽ കണ്ടു എന്നുംവരാം. അതുകൊണ്ടു മുമ്പു തെയ്യാറാക്കിയ സ്ഥലത്തുതന്നെ അനങ്ങാതിരുന്നു. ഗ്രഹണം പിടിച്ചാലത്തെ സ്ഥിതിയിൽ ഒരെലപോലും അനങ്ങുന്നില്ല. നെല്ലിച്ചപ്പ വീണാൽകൂടി കേൾക്കാം; അത്ര നിശ്ശബ്ദമായിരുന്നു. അങ്ങിനെ ഒന്നുരണ്ടു മണിക്കൂറ കഴിയുമ്പോൾ കാട്ടിൽനിന്ന് എന്താെന്നനങ്ങുന്നപോലെ തോന്നി. എയിക്ക ബദ്ധപ്പാടായി. മേലാസകലം വിശത്തു നാനാവിധമായി. എങ്കിലും മിണ്ടാതിരുന്നു. പെട്ടെന്ന് കുത്തോട്ടു നോക്കുമ്പഴ് ഒരു പുള്ളിനരി കാളയുടെ മാംസം പഠിച്ചുതിന്നാനുള്ള വട്ടമാണ്! അതേതിലെ കൂടിയാണ് അവിടെ കടന്നു ചാടിയതെന്ന് ഇന്നും മനസ്സിലായിട്ടില്ല. ഈ വക ദുഷ്ടമൃഗങ്ങൾക്ക യാതൊരാളുമറിയാതെ ഇത്രയും സാവധാനത്തിൽ പതുങ്ങി ഒളുങ്ങിവരാൻ കഴിയുന്നതാണൊരത്ഭുതം. ഏതായാലും ഈ പുള്ളിനരിക്ക് ഇത്രവലിയ ഒരു കാളയെ പച്ചപ്പകൽ കടിച്ചുകൊല്ലാനൊന്നും കഴിയുന്നതല്ല. കാച്ചുകൂടെ ക്ഷമിക്കതന്നെ. കഷ്ടിച്ചരനാഴികകൂടി കഴിയുമ്പോൾ രണ്ടാമതും ഒരു ശബ്ദം കേട്ടു. എന്താണെന്നു മനസ്സുകൊടുക്കുമ്പോൾ ആ പുള്ളിനരി അതിവേഗത്തിൽ ഞാനിരിക്കുന്ന പതി(മച്ചാൻ)യുടെ താഴെയുള്ള കൊമ്പിന്മേൽ കടന്നു ചാടി, പൂച്ച പതുങ്ങുംപോലെ, അവിടെത്തന്നെ മിണ്ടാതെ കൂടി. അപ്പഴെയ്ക്കും മറേറ മൂപ്പര് അറേണ്ടോണ്ടു മുറണ്ടോണ്ടു വെളിയിൽ എത്തിക്കഴിഞ്ഞു. അസൂമനസൂയ്യന്റെ പ്രകാശത്തിന് ആ ഭയങ്കരമൃഗത്തെ വനാന്തരം കാട്ടിൽ, തന്നിയെ കാണുമ്പോൾ ഏത്ര ധൈയ്യമുള്ളവനും ഒന്നു ഭയപ്പെട്ട് അന്ധാളിച്ചുപോകും. വന്ന ഉടനെ തേജോമയമായ തന്റെ ശരീരം നഖശിഖാന്തം ഒരു വിറപ്പിച്ചു. വെളുവെളുത്ത മീശരോമങ്ങൾ എളക്കിയും, നീളമുള്ള വാല അതിവേഗത്തിൽ ആട്ടിയുംകൊണ്ടു, കാളയുടെ പുറത്തു രണ്ടടി! എനിയൊട്ടും താമസിക്കയല്ല നല്ലതെന്നുവെച്ചു, ധമ്മദൈവ്വങ്ങളേയും കുലപരദേവതയേയും ഭക്തിപൂവ്വം ഒന്നുകൂടി പ്രാത്ഥിച്ച്, തോക്കിന്റെ

കൊത്തി ക്ഷണത്തിൽ പാറച്ചു. ആ ഒച്ച കേട്ടപ്പോൾ മേലോട്ട് എൻെറ നേരെ ഒരു നോക്കനോക്കി. ഭഗവാനെ—ഞാൻ വല്ലാതെകണ്ടു ഭ്രമിച്ചു ഭഹിച്ചു പരവശനായ്പ്പോയി. അപ്പോഴെക്കും വെടി പൊട്ടിക്കഴിഞ്ഞിരിക്കുന്നു. ആ വലിയ ആൾപിടിയനേയും വെടിയുടെ ഒച്ചയും ഒക്കെകേട്ട് ഞെട്ടി പരിഭ്രമിച്ചു മരത്തിൻെറ മുകളിൽ പേടിച്ചു വിറച്ചുംകൊണ്ടിരിക്കുന്ന സാധു പുള്ളിനരി ഉരുണ്ടുപിരണ്ടതാ താഴേ വീഴുന്നു. ഈ വിദ്വാനാണ് നമ്മളെ പററിച്ചതെന്നു വെടികൊണ്ട നരി വിചാരിച്ചു. നിമിഷമാത്രംകൊണ്ട് അതിനെ ഒരു കടി. രണ്ടും കൂടി കടിച്ചുമറിഞ്ഞു് ഉരുണ്ട് അലറുന്ന ഒച്ചയെല്ലാം കേട്ടപ്പോൾ വരുന്നു മററൊന്നു. വെച്ചു രണ്ടാമത്തെ വെടി. ആ വെടിയോടെ അതവിടത്തന്നെ കിടന്നു ചത്തു. ഒന്നുകൂടെ വെയ്ക്കാമെന്നു വെച്ചാൽ ഉണ്ടയും മരുന്നും ഒന്നും കരുതിയട്ടുമില്ല. ഈശ്വരാധീനംകൊണ്ടു മറേറപ്പരണ്ടും, അരമണിക്കൂറു കഴിയുന്നതിനുമുമ്പെ, വെടിയും കടിയും രക്തപ്രവാഹവും എല്ലാംകൊണ്ടും തളന്ന് ബ്രൈഹമവസ്ത്യമായിപ്പോയിരിക്കുന്നു. വേഗത്തിൽ താഴെ ഇറങ്ങി വളരെ സന്തോഷത്തോടുകൂടി വീട്ടിലേക്കു വരുന്ന വഴിക്കു കാട്ടുപൂച്ച ശബ്ദിക്കുമ്പോലെ ഒരൊച്ച കേൾക്കാനുണ്ട്. എവിടുന്നാണ് ഈ ശബ്ദം കേൾക്കുന്നതെന്നാലോചിക്കുമ്പോൾ നരിമടയിൽനിന്നാണെന്നു മനസ്സിലായി. രണ്ടാമത്തെ വലിയ നരിയുടെ കുട്ടികളായിരിക്കേണമെന്നു സംശയിച്ചു ചെന്നുനോക്കി. സാമാന്യം വലിയ പൂച്ചയോളമുള്ള രണ്ടു നരിക്കുട്ടികൾ, അതിൻെറ തള്ള മരിക്കുമ്പോഴുണ്ടായിരുന്ന ദീനസ്വരം കേട്ടു പരിഭ്രമിച്ചിരിക്കയാണ്. രണ്ടിനേയും ക്ഷണത്തിൽ കടന്നുപിടിച്ചു. അതിലൊന്നാണ് മദിരാശി മൃഗശാലയിലേക്കയച്ചതു്. മറേറതു് ഒന്നുരണ്ടുമാസം കഴിഞ്ഞപ്പോൾ എങ്ങിനെയോ ചത്തുപോയി.

നരിയുടെ കഥ പറയാമെന്നുവെച്ചാൽ എത്രയോ ഉണ്ട്. നമ്മുടെ പുറത്തെ ഈ കല ഒന്നു നോക്കു. ഇപ്പോഴുള്ള ധീരന്മാരുടെ ധൈര്യമൊക്കെ വാക്കിലും, പേനയിലും മാത്രമാണ്. കേമായിട്ടു സംസാരിക്കും—എഴുതും—കഴിഞ്ഞു. ഒരുവിധം വിചാരിച്ചാൽ നമുക്കിപ്പഴത്രയല്ലേ തന്റമുള്ളു എന്നു പറയണം.

നമ്മുടെ വലിയ ആയുധം പേനക്കത്തിയോ സ്റ്റീൽപ്പെനോ ആണല്ലൊ. ക്രമേണ അതിനും ലൈസൻസ് വേണ്ടിവരും. പണ്ടൊക്കെ—കഷണ്ടിയും, കഞ്ഞിപിഴിഞ്ഞ മുണ്ടും, വെടിക്കലം, കുമ്പ, പുറത്തു രോമം—ഇതൊക്കെയാണ് പുരുഷലക്ഷണം. ഇപ്പഴധികവും അദ്ധനാരീശ്വരന്മാരാണല്ലൊ. നെക്ലൈ, കോളർ, ഷട്ട്; കോട്ട്, കോട്ടിന്മേൽകോട്ട് ഇങ്ങിനെയൊക്കെയാണ്. കട്ടിമുണ്ടും, തോത്തും, പിശാങ്കത്തിയും, വടിയും ഒന്നും കാണാനുംകൂടി ഇല്ല. വ്യായാമം വേണമെന്നൊക്കെ ഘോഷിക്കുന്നതല്ലാതെ രണ്ടുനാഴിക നടക്കാൻകഴിയുന്ന യോഗ്യന്മാരായ ചെറുപ്പക്കാര് ചുരുങ്ങും. അവക്കതിനൊന്നും നേരവുമില്ല. കാലത്തെ എഴുനീററ കാപ്പികുടിച്ച കാൽമുഖം കഴുകി, എട്ടെട്ടുമണിക്ക ചായകുടിച്ച; പലഹാരംതിന്നു, ചുരുട്ടുവലിച്ച പിന്നെ മാത്രതോറം സിഗരററായി. പതിനൊന്നുമണിക്ക് ഊണ്. നാലുമണിക്ക് പിന്നേയും ചായ. വൈകുന്നേരം സ്നേഹിതന്മാരോടൊന്നിച്ച് അവസ്ഥാനുസരണം വിസ്കി, സോഡ, രാത്രി ഊണ്. ഇതുതന്നെ ഒരു വലിയ വ്യായാമമാണല്ലൊ. കാരണവന്മാരുകാലത്ത് ഈ വക പ്രോഗ്രാമൊന്നുമില്ല. 'ആയതുപോലെയൊക്കെയായി' എന്നേയുള്ളു. ജനങ്ങളുടെ ഇടയിൽ ഇപ്പഴ് ഒരുമാതിരി അസ്വാസ്ഥ്യവും അസ്ഥാലിത്വവും വിശ്വാസമില്ലായ്മയുമൊക്കെ വന്നുകൂടിയതു, നാട്ടുകാരായ അധികപക്ഷക്കാരുടെ സൌകയ്യം ലേശംപോലുമറിയാതെ, പഠിപ്പുകാരാണെന്നു പറയുന്ന ചുരുക്കംചിലരുടെ അഭിപ്രായത്തിനനുസരിച്ചുള്ള ആക്ട്, കല്പന, ജോററ്, കൃത്യം, പ്രോഗ്രാം മുതലായതുകൊണ്ടു മാത്രമാണ്. അതെല്ലാം വിസ്തരിച്ചു പറയാമെന്നുവെച്ചാൽ വളരെയുണ്ട്. മഹാരാജാക്കന്മാരുടേയും സേനാധിപന്മാരുടേയും പ്രഭുക്കന്മാരായ സായ്പന്മാരുടേയും നായാട്ടുകൂടി പ്രോഗ്രാമിനനുസരിച്ചാണ്. അവരുടെ കല്പനാശക്തിയുടെ വൈഭവം ആശ്ചയ്യം. ഇന്നമാസം ഇത്രാംതിയതി ഇന്നദിക്കിൽ നായാട്ടുണ്ടെന്നുവെച്ചാൽ, ആ കൃത്യസമയത്തിന്ന് അവരാവശ്യപ്പെട്ട മൃഗത്തെ കണ്ടുകിട്ടും! കാട്ടാനയോ, നരിയോ എതിനെയാണ് വെടിവെക്കാൻ ഭ്രമമെന്നറിഞ്ഞാൽ അതൊക്കെ ആ മിനുട്ടിനു തയ്യാറ്! ഈ വക അരമ

നരഹസ്യങ്ങളൊക്കെ അങ്ങാടിയിൽ പരസ്യമാണെങ്കിലും നമുക്കു പറവാൻ പാടില്ല. യോഗ്യന്മാരായ അതിഥികളുടെ സൌകര്യംപോലെ ആ വക മൃഗങ്ങളെല്ലാം ക്ഷണിക്കുന്നവരുടെ വകതിരിവിനും സാമർത്ഥ്യത്തിനും അനുസരിച്ച് കുറഞ്ഞിരിക്കും. വെടിവെച്ചു കഴിഞ്ഞാലത്തെ കഥയൊന്നും പറയാനില്ല. ഈ വക ധീരന്മാരുടെ ധൈര്യവീര്യപരാക്രമങ്ങളെല്ലാം അവസ്ഥാനുസരണം കൊട്ടിഘോഷിക്കാൻ ഒരുവക കൂട്ടര് തെയ്യാറായിരിക്കും. ചിലപ്പോൾ അവരും ഒന്നിച്ചുണ്ടാകും. നമ്മളാൽ ചിലര് എന്തു ധൈര്യം പ്രവൃത്തിച്ചാലും ആരും ഒന്നും പറയില്ല, പറഞ്ഞാലും വിശ്വസിക്കില്ല.

നമ്മുടെ അനുഭവംതന്നെ ഒന്നുകൂടി പറയാം. ആളും ശുദ്ധ വെളിയാണെന്നേ മററുള്ളവര് പറയുള്ളൂ. എങ്കിലും വാസ്തവമാണ്. കാലം കുറയായി. നമ്മുടെ ഗോപാലൻ നായര് അന്നു താസിൽദാരായിരുന്നു. ഞങ്ങൾ തമ്മിൽ ഇന്നും ഇന്നലെയുമായിട്ടുള്ള പരിചയമല്ല. അദ്ദേഹത്തിൻെറ അച്ഛൻകാലത്തെ ഞങ്ങളുടെ തറവാട്ടുമായി വളരെ സ്നേഹവിശ്വാസത്തിലാണ്. പലപ്പോഴും എന്നെ ക്ഷണിച്ചതുകൊണ്ടു് ഒരിക്കൽ മാനന്തവാടിയോളം പോയി. ഒരു ദിവസം ഞങ്ങൾ രണ്ടുപേരും സമീപസ്ഥനായ ഒരു പ്രമാണിയുടെ വിരുന്നുസല്ക്കാരമുണ്ടായിരുന്നു. അന്നത്തെ സദ്യയുടെ വട്ടം പൊടിപൂരമാണ്. അതൊക്കെ ഇന്നലെ കഴിഞ്ഞപോലെ തോന്നുന്നു.

ദിനമപി രജനീ സായം പ്രാതഃ
ശിശിരവസന്തൌ പുനരായാതൌ
കാലഃക്രീഡതി ഗച്ഛത്യായുഃ

എന്നു പറഞ്ഞപോലെ കാലം എത്ര വേഗത്തിൽ കഴിഞ്ഞുപോകുന്നു! അന്നത്തേയും ഇന്നത്തേയും വയനാട്ടുതന്നെ എത്ര ഭേദമായിട്ടുപ്പോയി. അന്ന് ആനക്കൂട്ടിയാൽ കാണാത്ത കാടാണ്. ഇപ്പഴ് മുഴുവനും നാടായിപ്പോയി. കുന്നും മലയും ധാരാളമുള്ള ആ പ്രദേശത്തിനു വയനാട്ട് എന്നും, സാമാന്യം നാഗരികതയുമുള്ള മറെറാരു നാട്ടിനു പാലക്കാടെന്നും പേരുവിളിക്കാനെന്തായിരിക്കും സംഗതി എന്നു പലപ്പോഴും ആലോചിക്കാറുണ്ട് — നമ്മുടെ കഥ മാറിപ്പോയി, എവിടെയാണ് പറഞ്ഞു

വെച്ചത്—ശരി—ഞങ്ങൾ ഊണും കഴിഞ്ഞ് രണ്ട വാല്യക്കാരോടുകൂടി, കിടപ്പിന്ന് താസിൽദാരുടെ വീട്ടിലേക്കതന്നെ യാത്രയായി. മകരമാസം കാലമാണ്. കുപ്പായവും മററും ഇട്ടിരിക്കുന്നു. എങ്കിലും ശീതം സഹിച്ചുകൂട. കഠിമാനൂറിനൊ എന്നു പറഞ്ഞ പാകത്തിലായിരിക്കുന്നു. യാത്രപിരിയുമ്പോൾ ഡോക്ടർ വറഗീസ് ഒരു മരുന്നുകുപ്പിയും ഒരു ശസ്ത്രവും പോലുമോകാതെ, മടക്കത്തിൽ ഹാസ്പത്രിയിൽ കൊടുത്തു, സൂക്ഷിക്കാനായി പറയണമെന്നാവശ്യപ്പെട്ടു. പോകുന്നവഴിക്കാണെങ്കിൽ ഞാൻതന്നെ കൊടുത്തേക്കാമെന്നു ക്ഷണിച്ചപ്പോൾ കുപ്പിയും കുറെ പരുത്തിയും ഒന്നുരണ്ടു ശീലക്കഷ്ണവും വേറെതന്നെ ഒരു ഉറമ്മാലിൽ പൊതിഞ്ഞ് എന്റെ വശം തന്നു. ഞാനതു പോക്കറ്റിൽകൂടി ഇട്ടു കെട്ടി ബന്തോവസ്താക്കി ശസ്ത്രം കീശയിലും വെച്ചപ്പോൾ, എന്താ ലവണം സൂൎയന്റെ പുറപ്പാടാണോ എന്നു ഗോപാലൻനായര് പരിഹാസമായി ചോദിച്ചു. അദ്ദേഹത്തിനു സകലതും നേരംപോക്കാണല്ലൊ.

കരത്തവാവിനു സമീപിച്ചാണ്. മൂക്കോട്ടുക്കു മുട്ടിയാൽ തമ്മിൽ കാണില്ല. അത്രക്കിരുട്ട്. അങ്ങിനെ ഞങ്ങൾ അവിടെനിന്നു പുറപ്പെട്ടു താസിൽദർ താമസിക്കുന്ന വീട്ടിനു സമീപം എത്താറായപ്പോൾ ഗ്രഹപ്പിഴക്ക് ഞങ്ങളുടെ കൈവശമുണ്ടായിരുന്ന പാനീസ്സിലെ തിരിയും കെട്ടു. എന്നി എന്താ നിവൃത്തി എന്നു ചോദിച്ചപ്പോൾ,

ആപദി കിം കരണീയം
സ്മരണീയം ചരണയുഗളമംബായാഃ,

എന്നു താസിൽദാർ ചൊല്ലി. അവിടവിടെ വേണ്ടുന്ന മൊഴികൾ മൂപ്പൎക്ക ക്ഷണത്തിൽ തോന്നുമല്ലൊ. ഞങ്ങൾ കുറെ തപ്പിത്തപ്പി നടന്നപ്പോൾ കാട്ടിന്ന് എന്തൊ ഒന്നനങ്ങുന്നുണ്ടെന്നു തോന്നി. അതെന്താണെന്നു ചോദിക്കാൻ നേരമില്ല, അപ്പഴെക്കും പിൻഭാഗത്തുനിന്ന് എന്നെ ഒരു തള്ളൽ! എന്തു ശക്തി! എനിക്കപ്പഴത്തന്നെ ബോധക്ഷയമുണ്ടായി. മറെറവരെല്ലാം നിലവിളികൂട്ടമ്പഴെക്ക മൂപ്പരു—താസിൽദാരല്ല—എന്നെയും കടിച്ചു തൂക്കിക്കൊണ്ടു നടന്നിരിക്കുന്നു. ആൾ പിടിയനുണ്ടോ ആൾദേഹം, താസിൽദാരു നിലവിളിച്ചാലും

കല്പിച്ചാലും അതിദുർലക്ഷ്യം! പത്തുമിനുട്ടിനകം എന്നെ ഒരു വലിയ ഗുഹയിൽ കൊണ്ടുവെച്ചു. അതിനകത്തെ ഘ്രാണം ഇന്നും വിചാരിച്ചുകൂട. മുൻസിപ്പാലിട്ടിയിൽകൂടി ഇത്ര ദുർഗ്ഗന്ധമില്ല. അത്ര കഠിനം. ഇരുട്ടത്തു പച്ചനിറത്തിൽ തീക്കട്ടപോലെ തിളങ്ങിക്കൊണ്ടിരിക്കുന്ന രണ്ടു കണ്ണിന്റെ പ്രകാശമല്ലാതെ ആ മടയിൽ ലേശംപോലും വെളിച്ചമില്ല. എന്താണ്ട് ഒരു ചെറിയ തളികയോളം വട്ടത്തിലുള്ള അതിന്റെ പരുപരുത്ത കൈരണ്ടും എന്റെ നെഞ്ഞിന്മേൽ അമർത്തിവെച്ചിട്ടുള്ളതുകൊണ്ട് അങ്ങട്ടുമിങ്ങട്ടും അണുമാത്രം അനങ്ങാൻ വഹിയാ. കുറെ നേരം കഴിഞ്ഞപ്പോൾ എനിക്കു 'സുബോധമുണ്ടായി' തല്ക്കാലത്തെ സ്ഥിതിയെല്ലാമോർത്ത്, ഭവിതവ്യം ഭവത്യേവ, എന്നു സമാധാനിച്ചു. പ്രാണവേദനക്കു ഗുരുകൃപാകടാക്ഷംകൊണ്ടു വാരാഹീമന്ത്രം ജപിച്ചു സർവ്വമൃത്യുനിവാരിണിയായ ജഗദംബയെത്തന്നെ നല്ലവണ്ണം ധ്യാനിച്ചു. ജീവൻ പോയോ എന്നു നോക്കാനോ എന്തോ, എന്നെ ഒന്നു രണ്ടുപ്രാവശ്യം ഉരുട്ടിനോക്കിയപ്പോൾ അതിദുസ്സഹമായ വേദനനിമിത്തം, അമ്മെ! എന്നു പതുക്കെ പറഞ്ഞുപോയി. അതു കേൾക്കുമ്പോഴ് നമ്മുടെ പുറത്തു കെട്ടിയിരിക്കുന്ന ഭാണ്ഡം കടിച്ചുതൂക്കി എടുത്തു, പൂച്ചയും മററും എലിയെ കടിച്ചു കുടയുന്ന മാതിരി അങ്ങട്ടുമിങ്ങട്ടും ആട്ടിയപ്പോൾ, എന്തോ അതിന്റെ തൊള്ളയിൽനിന്ന് ഒന്നു പൊട്ടുന്നതു കേട്ടു. ഉടനെ നല്ല ലവണ്ടറിനേക്കാൾ അതിരൂക്ഷമായിട്ടുള്ള ഒരുവക തൈലത്തിന്റെ ഗന്ധമുണ്ടായി. അപ്പഴേ ചൈതന്യനിഹന്തൃകമാണു (Chloroform) ആ കുപ്പിയിൽ ഉണ്ടായിരുന്നതെന്നു ധരിച്ചുള്ളു. കുപ്പി പൊളിഞ്ഞതുകൊണ്ട് ആ തൈലം [illegible]ഴവനെ നരിയുടെ മൂക്കിലും വായിലുമൊക്കെ വ്യാപിച്ചതുനിമിത്തം ക്ഷണനേരംകൊണ്ട് എന്നെ കടിച്ചുതൂക്കിയ പാടുതന്നെ ബോധംകെട്ട് എന്റെ മേൽ വീണു. കാട്ടുപ്രദേശങ്ങളിലും മററും കാണുന്ന വലിയ മിന്നാമിനുങ്ങുയുടെ മാതിരി സദാ കളിഞ്ഞുംകൊണ്ടിരിക്കുന്ന കണ്ണിനും ക്രമേണ പ്രകാശമില്ലാതെ കണ്ടായി. മൂപ്പരുടെ കാര്യം കുറെ തപ്പലാണെന്നു കണ്ടപ്പോൾ, അതിനെ മെല്ലെ ഉന്തി താഴത്തുതള്ളിയിട്ടു കീശയിലുണ്ടായി

ടുന്ന ക്ഷൌരക്കത്തിപോലെ വളഞ്ഞ മൂർച്ചയുള്ള ശസ്ത്രം എടുത്തു പതുക്കെ കടിച്ചുനീർത്തി അതിൻെറ കഴുത്തിനു വെച്ചു കൊടുത്തു. ക്രമത്തിൽ ശ്വാസനാളം മുറിച്ചു രണ്ടു കഷ്ണമാക്കി. എന്നിട്ടും ലേശംപോലും മനങ്ങാൻ ഭാവമില്ല. അറക്കുമ്പോൾ ഒന്നു പിടച്ചതു കൂടിയില്ല. ആ മരുന്നിൻെറ വീര്യം അത്യാശ്ചര്യംതന്നെ. തല്ക്കാലത്തെ ക്ഷീണംകൊണ്ടും ദുർഗ്ഗന്ധംകൊണ്ടും പുലരുന്നവരെ അവിടെത്തന്നെ ശവപ്രായമായി കിടന്നു. പ്രകാശത്തിനു മുമ്പു തോക്കു വടി വാൾ കുന്തം മുതലായ ആയുധങ്ങളോടുകൂടി നായാട്ടുകാരുവന്നു സമീപമുള്ള കാടൊക്കെ പരതി, ആ നരിമടയുടെ സമീപം എത്തിയപ്പോൾ, നമ്മുടെ കാരണവര് അതിനകത്തുണ്ടെങ്കിൽ ഓടിപ്പോയ്ക്കോട്ടെ എന്നു വിചാരിച്ചു കുറയൊക്കെ കൂക്കിവിളിച്ചു ലഹളകൂട്ടി. ഒട്ടക്കം ഒന്നുമില്ലെന്നു കണ്ടപ്പോൾ ഒരു ചൂട്ടുകത്തിച്ചു ഗുഹയിലേക്കു കാണിച്ചു. ഞാനും നമ്മുടെ മൂപ്പരും വലിയ ചങ്ങാതികളുടെ മാതിരി ഒന്നിച്ചു കിടപ്പാണ്. രക്തപ്രവാഹംകൊണ്ടു കാരണവരുടെ കഥ രാത്രിയിൽതന്നെ കഴിഞ്ഞിരിക്കുന്നു. ഞാൻ ആ പരാശക്തിയെത്തന്നെ സ്മരിച്ചു ജപിച്ചുംകൊണ്ടിരിക്കുകയാണ്. അന്നത്തെ തണുപ്പും ക്ഷീണവും കൊണ്ടുകൊണ്ടു കുറെദിവസം പനിച്ചു കുഴങ്ങിപ്പോയി. അന്ന് ആ നരിയുടെ നഖംകൊണ്ടു പൊട്ടിയതാണു പുറത്തുകാണുന്ന ഈ കല.

---

## ശീട്ടുകളി.

അതിഗംഭീരനും വിശാലഹൃദയനും വിശാഖംതിരുനാൾ എന്നു പ്രസിദ്ധനും ഭാഷാത്രയപണ്ഡിതനുമായ ശ്രീ രാമവർമ്മ കുലശേഖരകിരീടപതി മഹാരാജാവിൻെറ കാലത്തുണ്ടായിരുന്ന ഒരു മുറജപകാലത്തു, ബ്രാഹ്മണരെല്ലാവരും പതിവുപ്രകാരം വേദഘോഷം ചെയ്തുകൊണ്ടിരിക്കുന്ന സമയം മഹാരസികനായ ഒരു നമ്പൂതിരി പത്മനാഭക്ഷേത്രത്തിൽ വടക്കെ അമ്പലത്തിൽ വേദവ്യാസനെ പ്രതിഷ്ഠിച്ച ശ്രീകോവിലിൻെറ പടിഞ്ഞാറെ ഭാഗത്തുള്ള ഇരുട്ടറയിൽ ഒരു വിളക്കിൻെറ സമീപത്തിരുന്ന്, ആരും കാണാതെ അലക്ഷ്യമായി, ഒരുകൂട്ടം ശീ

ട്ടമെടുത്തു കശക്കി, താനെതന്നെ രസിച്ചുകൊണ്ടിരിക്കുന്നതു്,
തൃശ്ശൂര വാദ്ധ്യാന്റെ കീഴിലുള്ള ആഴുപ്പാട്ടേരിയോടു, കവിടി
വാദ്ധ്യാന്മാരിൽ ഒരാൾ ചെന്നു പറഞ്ഞു അതു കേട്ട ഉടനെ
ഭട്ടതിരി ക്ഷേത്രത്തിൽവെച്ചു് കളിക്കലും, ഈവക സമയത്തു
വിശേഷിച്ചും, ഇങ്ങിനെയുള്ള വിനോദങ്ങളൊന്നും പാടില്ലാ
ത്തതാണെന്നു വിരോധിച്ചു. നമ്പൂതിരി ലേശംപോലും ഗ
ണ്യമാക്കാതെ പിന്നെയും ശീട്ടു കൈവശംതന്നെ വെച്ചുംകൊ
ണ്ടിരുന്നു. മഹാബ്രാഹ്മണരുടെ സംഘത്തിൽവെച്ചു് ഒരു
നമ്പൂതിരി ആജ്ഞാലംഘനം ചെയ്യുന്നിമിത്തം തനിക്കു വലു
തായ ലാഘവം തോന്നിയതുകൊണ്ടു്, നമ്പൂതിരിയെ വെറുതെ
വിടാൻ പാടില്ലെന്നുവെച്ചു പ്രവൃദ്ധകോപാവേശാൽ കൈവി
രൽ വിറപ്പിച്ചുംകൊണ്ടു് ആ നമ്പൂതിരിയുടെ നേരെ നന്ന ക
ലശൽകൂട്ടി. അദ്ദേഹം പിന്നെയും ലവലേശം കൂട്ടാക്കാതിരു
ന്നപ്പോൾ ഭട്ടതിരി ദേഷ്യപ്പെട്ടു നമ്പൂതിരിയെ വലിയ കൊ
ട്ടാരത്തിൽ തിരുമുമ്പാകെ പിടിച്ചു ഹാജരാക്കി.

നമ്പൂതിരിക്കു ശീട്ടുകളിയിൽ കുറെ ഭ്രമമുണ്ടെന്നല്ലാതെ,
(സംഹിത) പഞ്ചത, പദം, ശാഖ, ആശൌചം, പ്രായശ്ചി
ത്തം മുതലായതൊക്കെ നല്ല ഗ്രാഹ്യമുള്ള കൂട്ടത്തിലാണു്. ഊ
ക്കും ഓജസ്സും രണ്ടും ജലപ്രായമാണു്. അതൊന്നും ആഴുപ്പ
ട്ടേരിയെയൊ കവിടിവാദ്ധ്യാന്മാരെയൊ മനസ്സിലാക്കിയിരുന്നില്ല.
പിച്ചേരിയൊക്കെ ആണെങ്കിലും ശീട്ടുകളിയിൽ തനിക്കു് അ
സാമാന്യമായ ഭ്രമമുള്ളതുകൊണ്ടു സ്വപ്നത്തിൽകൂടി ചില
പ്പോൾ നാലട്ടി മറാസ്സ്-തണി-ഇസ്പേട്ടു് പത്തിനു സലാം-ഭെ
സ്സ് എന്നെല്ലാം പറയും.

വിശാഖം തിരുനാൾ തിരുമനസ്സിലേക്കു് അനവധി ഗു
ണങ്ങളുണ്ടെങ്കിലും, പ്രഥമകോപം ഉണ്ടെന്നുള്ള ആക്ഷേപം
പ്രസിദ്ധമാണല്ലോ. ആ മഹാരാജാവിന്റെ മുമ്പാകെ സാ
മാന്യക്കാരൊന്നും ധൈര്യത്തോടെ പോകുന്നതു വളരെ അപൂ
ർവ്വമായ ഒരു സംഭവമാണു്. നീണ്ട മുഖവും വളരെ ഭംഗി
യിൽ വളഞ്ഞു് [illegible] മൂക്കും, ഭയങ്കരമായ കണ്ണും, ആകപ്പാ
ടെയുള്ള ഘനവും, അവസ്ഥയും, ക്ഷമയില്ലായ്മയും ഒക്കെ കാ
ണുമ്പോൾ ഒരു മാതിരി ധൈര്യമുണ്ടെന്നു നടിക്കുന്നവരുടെ

ഡംഭൊക്കെ ക്ഷണംകൊണ്ടു നിലച്ചുപോകുന്നതാശ്ചൎയ്യവുമല്ല. വിശാഖംതിരുനാൾ മഹാരാജാവിനെ കാണുമ്പോൾതന്നെ രഘുവംശത്തിൽ ദിലീപനെപ്പററി വൎണ്ണിച്ച,

വ്യൂഢോരസ്കോ വൃഷസ്കന്ധഃ
സാലപ്രാംശുൎമ്മഹാഭുജഃ
ആത്മകൎമ്മക്ഷമം ദേഹം
ക്ഷാത്രോ ധൎമ്മ ഇവാശ്രിതഃ

എന്ന ശ്ലോകം യഥാൎത്ഥമാണെന്നു് ആൎക്കും തോന്നിപ്പോകും. നമ്പൂതിരിയെ കണ്ടപ്പോൾ;

മഹാരാജാവു് — എന്തൊന്നാണു് ഈ നമ്പൂതിരിയുടെ സങ്കടം?

ആരുപ്പട്ടേരി — ഇദ്ദേഹത്തിന്റെ മേൽ കുറ്റാക്ഷേപമുണ്ടു്. ഇദ്ദേഹത്തിന്റെ ജപംകുത്താൻ കല്പന ഉണ്ടാവണം.

മഹാരാജാവു — (മുഖമൊന്നു ചെറിച്ചു കണ്ണുരുട്ടി മിഴിച്ചുംകൊണ്ടു്) എന്താണു കാരണം?

പട്ടേരി — ഇദ്ദേഹം പത്മനാഭക്ഷേത്രത്തിൽവെച്ചു ശീട്ടുകളിക്കയുണ്ടായി.

മഹാരാജാവു — (കോപത്തോടുകൂടി ഉച്ചത്തിൽ) അതുവ്വോ? എന്താണു നമ്പൂരി! ഇതു വാസ്തവംതന്നെയോ?

നമ്പൂതിരി — (സാവധാനത്തിൽ) കല്പിച്ചു- ദീൎഘായുസ്സായിരിക്കണം. ഞാൻ പെരിഞ്ചല്ലൂർ ഗ്രാമത്തിലാണു്. ഇദം പ്രഥമമായി ഇവിടെ വന്നിരിക്കയാണു്. വഴി നടന്നു ബുദ്ധിമുട്ടിയതുകൊണ്ടു ക്ഷീണവുമുണ്ടു്.

മഹാരാജാവു — (ദേഷ്യപ്പെട്ടുംകൊണ്ടു്) അതുകൊണ്ടു ചൂതുകളിക്കയാണോ?

നമ്പൂതിരി — കളിച്ചില്ല-തല്ക്കാലം ഒരുകൂട്ടം ശീട്ടു കൈവശമുണ്ടായിരുന്നു. വെറുതെയിരിക്കരുതല്ലോ എന്നുവെച്ചു് ഈശ്വരവിചാരം ചെയ്തുംകൊണ്ടിരിക്കുമ്പോഴാണു്, ആരുപ്പട്ടേരി കടന്നു ദേഷ്യപ്പെട്ടതു്. ഞാൻ നിഷിദ്ധമായിട്ടൊന്നും ചെയ്തില്ല. ദ്യൂതം ഛലയതാമസ്മി-എന്നു ഭഗവാൻതന്നെ പറഞ്ഞിട്ടുണ്ടു്.

മഹാരാജാവു — കളിക്കുന്ന ശീട്ടുകൊണ്ടാണോ ഈശ്വര

വിചാരം ചെയ്യുന്നതു്. ആരവിടെ? എന്നു് ഉച്ചത്തിൽ ചോദിക്കുമ്പോൾ നിത്യപരിചയക്കാരനായ ഭട്ടതിരിയും ഒന്നു വല്ലാതെ കണ്ടു ഭ്രമിച്ചു വട്ടത്തിലായി. സരസനും മഹാധൂർത്തനുമായ നമ്പൂതിരി ഒരു കൂസലുമില്ലാതെ പിന്നെയും കല്പിച്ചു—തിരുവിളക്കേട്ടരുളു്—ഞാൻ— അറിവിക്കാം—കാരോശീട്ടെടുത്തു കാണിച്ചുംകൊണ്ടു്,—ഇതു് ആരസ്സാണു്.

എകോ ദേവസ്സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ
കർമ്മാദ്ധ്യക്ഷഃ സർവ്വഭൂതാധിവാസഃ
സാക്ഷീ ചേതഃ കേവലോ നിർഗ്ഗുണശ്ച.

സർവ്വത്ര പരിപൂർണ്ണനായിരിക്കുന്ന ഈശ്വരൻ കരാൾമാത്രമാണെന്നു് ഇതുകൊണ്ടു ധരിക്കണം.

ശിവശ്ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും
നചേദേവം ദേവോ ന ഖലു കുശലഃ സ്പന്ദിതുമപി.

എന്ന തത്വമാണു് ഈ രണ്ടുകൊണ്ടു മനസ്സിലാക്കേണ്ടതു്.

ത്രിഭിർഗ്ഗുണമയൈർഭാവൈരേഭിസ്സർവ്വമിദം ജഗൽ
മോഹിതം നാഭിജാനാതി മാമേഭ്യഃ പരമവ്യയം.

എന്നാണു മൂന്നിന്റെ സാരം.

ചതുർവ്വിധാ ഭജന്തേ മാം ജനാഃ സുകൃതിനോർജ്ജുന
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച ഭരതർഷഭ. എന്ന ഭഗവദ്വാക്യം നാലുകൊണ്ടു വിചാരിക്കാം. അഞ്ചുകൊണ്ടു,

പഞ്ചാക്ഷരം ഭക്തിപൂർവ്വം ജപന്നാസീത തൽപരഃ

എന്നുമാത്രമല്ല,

ശ്രോത്രം ചക്ഷുസ്സ്പർശനഞ്ച രസനം ഘ്രാണമേവ ച
അധിഷ്ഠായ മനശ്ചായം വിഷയാനുപസേവതേ

എന്നും കാക്കേണ്ടതാണു്, ശിക്ഷാ, കല്പം, വ്യാകരണം, നിരുക്തം, ജ്യോതിഷം, ഛന്ദസ്സ് ഇങ്ങിനെ ആറു വേദാംഗങ്ങളേയും കുറിക്കുന്ന ശീട്ടുകൊണ്ടു്,

ഷണ്ണമാധാരചക്രാണാം സുഷുമ്നായാം സ്ഥിതിഃ ക്രമാൽ

എന്ന തത്വവും ഓർമ്മിക്കാൻ എളുപ്പമുണ്ടു്.

മഹർഷയസ്സപ്ത പൂർവ്വേ ചത്വാരോ മനവസ്തഥാ
മദ്ഭാവാ മാനസാ ജാതാ യേഷാം ലോക ഇമാഃ പ്രജാഃ

ആ സപ്തൎഷികളെയാണ് ഈ ഏഴു കൊണ്ടു സ്മരിക്കേണ്ടതു്.

ഭൂമിരാപോനലോ വായുഃ ഖമ്മനോ ബുദ്ധിരേവ ച
അഹംകാര ഇതീയമ്മെ ഭിന്നാ പ്രകൃതിരഷ്ടധാ.

എന്നു പറഞ്ഞതാണ് ഈ എട്ടു്.

സൂൎയ്യസ്സോമോ മഹീപുത്രഃ സോമപുത്രോ ബൃഹസ്പതിഃ
ശുക്രശ്ശനൈശ്ചരോ രാഹുഃ കേതുശ്ചേതി ഗ്രഹാഃസ്മൃതാഃ.

എന്നിങ്ങിനെ സൂൎയ്യാദിനവഗ്രഹങ്ങളെ സ്മരിക്കുന്നതുകൂടാതെ,

അഹിംസാസത്യമസ്തേയം ശൌചമിന്ദ്രിയനിഗ്രഹഃ
ദാനം ദമോ ദയാ ക്ഷാന്തി സ്സൎവ്വേഷാംധൎമ്മസാധനം.

എന്ന തത്വവും കമ്പതുകൊണ്ടു മനസ്സിലാക്കാം. നവയോഗികളുടെ കഥയും,

നവദ്വാരേ പുരേ ദേഹീ നൈവ കുൎവ്വൻ ന കാരയൻ
ന കൎത്തൃത്വം ന കൎമ്മാണി ലോകസ്യ സൃജതിപ്രഭുഃ

എന്ന ഗീതാസാരവും ഇതുകൊണ്ടുതന്നെ അറിയാൻ മാൎഗ്ഗമുണ്ടു് എന്നുതന്നെയല്ല,

നവദ്വാരവപുഃകുംഭേ ജീവിതാംഭഃ പ്രതിഷ്ഠിതം
തിഷ്ഠതീത്യത്ഭുതം ലോകേ ഗച്ഛതീതി കിമത്ഭുതം.

എന്നുള്ള പരമാൎത്ഥവും കമ്പതുകൊണ്ടറിയേണ്ടതാണ്.

പ്രാണോപാനസ്തഥാവ്യാന ഉദാനശ്ച സമാനകഃ
നാഗഃ കൂൎമ്മശ്ച കൃകലോ ദേവദത്തോ ധനഞ്ജയഃ.

ഇതുകൂടാതെ,

മഹാഭൂതാന്യഹങ്കാരോ ബുദ്ധിരവ്യക്തമേവ ച
ഇന്ദ്രിയാണി ദശൈകഞ്ച പഞ്ചചേന്ദ്രിയഗോചരാഃ.

എന്ന ഗീതാൎത്ഥത്തിന്നും പുറമെ, ഭഗവാൻെറ ദശാവതാരമൂൎത്തികളെ പത്തുകൊണ്ടു വിചാരിക്കാം. സൃഷ്ടിസ്ഥിതിലയത്തെ സൂചിപ്പിക്കുന്നതായ ഈ ശീട്ടുകളികൊണ്ടു ഗുപ്താൽഗുപ്തതരമായിരിക്കുന്ന വേറെയും അനേക സാരങ്ങൾ ഗ്രഹിക്കാനുണ്ടു്. രാമനാമത്തിന്നുള്ള അക്ഷരസംഖ്യ അമ്പത്തുരണ്ടാണല്ലൊ. ഒരു കൂട്ടം ശീട്ടിലും അമ്പത്തുരണ്ടു ശീട്ടുകളാണുള്ളതു്.

രകാരോച്ചാരമാത്രേണ മുഖാന്നിൎയ്യാന്തി പാതകാഃ
പുനഃ പ്രവേശഭീത്യാ ച മകാരസ്തു കവാടവൽ.

എന്ന മഹാമന്ത്രത്തിൻെറ "അധിഷ്ഠാനദേവത" യായ ശ്രീരാമ

നെയാണ് ഈ രാജശീട്ടുകൊണ്ടു ധരിക്കേണ്ടതു്. നരാണാ
ഞ്ച നരാധിപം, എന്നും ഭഗവാൻ പറഞ്ഞിട്ടുണ്ടല്ലോ.

ബ്രാഹ്മണക്ഷത്രിയവിശാം ശൂദ്രാണാഞ്ച പരന്തപ
കർമ്മാണി പ്രവിഭക്താനി സ്വഭാവപ്രഭവൈർഗ്ഗുണൈഃ
ചാതുർവ്വർണ്ണ്യം മയാസൃഷ്ടം ഗുണകർമ്മവിഭാഗശഃ
തസ്യ കർത്താരമപി മാം വിദ്ധ്യകർത്താരമവ്യയം.

എന്നതിനനുസരിച്ച് ഇതിലും ഒരു മാതിരി ചാതുർവണ്ണ്യം ക
ല്പിച്ചിട്ടുണ്ട്.

ഒരുകൂട്ടം ശീട്ടിൽ ആകെ പന്ത്രണ്ടു ചിത്രങ്ങളാണ്. ആ
യതു പന്ത്രണ്ടു രാശികളേയും ദ്വാദശകലകളേയും സൂചിപ്പിക്കു
ന്നു. ഓരോ വർഗ്ഗത്തിൽ പതിമൂന്നു ശീട്ടുള്ളതിന്റെ സാരം
രാഗാദിഷോഡശഗുണങ്ങളുള്ളതിൽ രാവണൻ, മധുകൈടഭ
ൻ മുതലായ അസുരരാജാക്കന്മാർക്ക് അർത്ഥനാശം, പ്രാണഹാ
നി, ഇഹപരലോകങ്ങളിലുള്ള അപകീർത്തിക്കു കാരണമായ
രാഗം ദ്വേഷം, കാമം, ക്രോധം, ലോഭം, മോഹം, മദം, മാ
ത്സര്യം, ഈർഷ്യ, അസൂയ, ഡംഭം, ദർപ്പം, അഹങ്കാരം എന്നി
ങ്ങിനെയുള്ള പതിമൂന്നു ചിത്തവൃത്തികളെ സർവ്വാത്മനാ വി
ടേണ്ടതാണെന്നു മാത്രമാണ്. രാജാ, റാണി, ജാക്കി ഇതുക
ളുടെ രൂപവ്യക്തികൊണ്ടു് ഇച്ഛാ, ഭക്തി, ശ്രദ്ധ എന്ന മൂന്നു
ചിത്തവൃത്തികളായി സ്വീകരിക്കേണ്ടതും അതുനിമിത്തം ആ
നന്ദപ്രാപ്തിക്കു കാരണമായിത്തീരുന്നതുമാണെന്നുകൂടി പ്രത്യ
ക്ഷത്തിൽ കാണിക്കുന്നു. ചുരുക്കിപ്പറയാം. രാജാവിനെ കാ
മരാജനും രാജരാജാർച്ചിതയായിരിക്കുന്ന റാണിയെ ശ്രീലളി
താപരാഭട്ടാരകാംബാദേവിയുമായി സങ്കല്പിക്കേണ്ടതാണ്.

യേ യഥാ മാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം.

അതുകൊണ്ട് ഏതുപ്രകാരമെങ്കിലും ഭഗവാനെ ഉപാസിക്കു
ന്നതായാൽ അവരെ അനുഗ്രഹിക്കാതിരിക്കയില്ല.

യേനകേന പ്രകാരേണ യസ്യകസ്യാപി ദേഹിനഃ
സന്തോഷം ജനയേൽ പ്രാജ്ഞഃ തദേവേശ്വരപൂജനം.

എന്നൊക്കെ യുക്തിയുക്തമായും സരസമായും പറഞ്ഞപ്പോൾ,
മഹാരാജാവു വളരെ സന്തോഷിച്ച് ഉടനെ ഒരു സ്വാദ്ധ്യായ

കിണ്ടിയും രണ്ടു പട്ടുകരയും കല്പിച്ചുകൊടുത്തതുകൂടാതെ, ലക്ഷ
ദ്ദീപത്തിനു പിറേറദിവസം ആറാട്ടുകഴിഞ്ഞു കിഴക്കെ ഗോപു
രത്തിൽവെച്ചു രണ്ടുകിഴിയും വേറെ വിശേഷവിധി ദാനങ്ങളും
കൊടുത്തു സന്തോഷിപ്പിച്ചയച്ചു എന്നു കേട്ടിട്ടുണ്ടു്. വാസ്ത
വം ഏതു വിധത്തിലായാലും യോഗ്യനായ ആ മഹാബ്രാഹ്മ
ണനു രാജകരത്തിങ്കൽനിന്നും കല്പിച്ചുകിട്ടിയ വെള്ളിക്കിണ്ടി
ഇന്നും കൈവശമുണ്ടു്.

## സ്വഭാഷ.

ഇംഗ്ലീഷ് പഠിച്ചു് യോഗ്യന്മാരായ നമ്മുടെ നാട്ടുകാരിൽ
ചിലര് ഈയിടയിൽ ഉണ്ടാക്കിയ കൃതികൾക്കെല്ലാം വലുതാ
യ ദൂഷ്യം പറയുന്നതു് ശുദ്ധമേ നവീനകൃതികളാണെന്നു പറ
യത്തക്കവിധം ആ വക കാവ്യങ്ങളിൽ പുതുതായ മനോധർമ്മങ്ങ
ളൊന്നുമില്ലെന്നാണു്. സൂക്ഷ്മം ആലോചിക്കുന്നതായാൽ ഈ
അഭിപ്രായം ആക്ഷേപാർഹമാണെന്നു സമ്മതിക്കാതിരിപ്പാൻ
നിഴികാണുന്നില്ല. ഭാഷയുടെ പുഷ്ടിക്കുറവുകൊണ്ടോ എഴുത്തു
ന്നാൾക്കു ബുദ്ധിശക്തി പോരാത്തതിനാലോ ആകുന്നു ഈ വി
ധം വരാൻ സംഗതി എന്നും പറഞ്ഞുകൂട. ഇംഗ്ലീഷുവിദ്യാഭ്യാ
സം തുടങ്ങിയതിൽപിന്നെ അത്യാപൽകരമായ പുതിയ പരി
ഷ്കാരഭ്രമം നിമിത്തം ഗുണോല്ക്കൃഷ്ടങ്ങളായ പണ്ടത്തെ ഓരോ
നടവടികളും സമ്പ്രദായങ്ങളും ക്രമേണ നശിച്ചുപോയതിനോ
ടുകൂടി നമ്മുടെ സ്വഭാഷയ്ക്കും വളരെ ന്യൂനത വന്നുപോയിട്ടു
ണ്ടു്. വിദ്യ, ക്രയവിക്രയം ചെയ്തു് അർത്ഥലാഭം ഉണ്ടാക്കേണ്ട
തിന്നുമാത്രമുള്ള ഒരു വാണിജ്യശാലയല്ല; നമ്മുടെ സ്രഷ്ടാവി
ന്റെ അളവില്ലാത്ത മഹിമക്കായുള്ള ഭണ്ഡാരപ്പുരയാണതെ
ന്നു്, ഒരു പാശ്ചാത്യപണ്ഡിതൻ പറഞ്ഞതിന്റെ സൂക്ഷ്മാർത്ഥം
ദുല്ലഭം ജനങ്ങൾ മാത്രമേ ഇപ്പഴും മനസ്സിലാക്കീട്ടുള്ളു. ദ്രവ്യാ
ഗ്രഹംനിമിത്തം രാജഭാഷയായ ഇംഗ്ലീഷു പഠിച്ചു വല്ലവിധ
ത്തിലും ചില പരീക്ഷകൾ ജയിച്ചു് ഉദ്യോഗത്തിൽ ചാടിവീ
ഴണമെന്നല്ലാതെ ജ്ഞാനസമ്പാദ്യത്തിന്നുവേണ്ടിമാത്രം വിദ്യാ

ഭ്യാസം ചെയ്യുന്നവര് ഇപ്പോഴും വളരെ ചുരുക്കമേ ഉള്ളു എന്നു
സമ്മതിക്കാൻ വളരെ ലജ്ജയും വ്യസനവുമുണ്ട്.

അന്യഭാഷയിൽ എത്രതന്നെ നിപുണന്മാരായാലും ന
മ്മൾ ഓരോ വിഷയങ്ങളെപ്പററി ആലോചിക്കുന്നതെല്ലാം അ
വരവരുടെ മാതൃഭാഷയിൽ മാത്രമാണ്. അങ്ങിനെ ചെയ്യു
എങ്കിൽ മാത്രമേ നമ്മുടെ ആലോചനക്കു ശക്തിയും വിചാര
ത്തിന്നു സ്വച്ഛതയും പരിപൂർണ്ണതയുമുണ്ടാവാനെടയുള്ളു. അതു
കൊണ്ടു മാതൃഭാഷയിൽ സാമാന്യമെങ്കിലും നൈപുണ്യമില്ലാ
തെ ഒരിക്കലും നവീനകൃതികൾ ഉണ്ടാക്കാനായി ആക്കും സാ
ധിക്കുന്നതല്ല. ഇപ്പോൾ മലയാളം പഠിക്കുന്നതു് അധികവും
പരീക്ഷക്കുവേണ്ടി മാത്രമാണ്. അതുതന്നെ നാം വിചാരിക്കു
ന്നതിനേക്കാൾ അമാന്തസ്ഥിതിലാണ്. നമ്മളുടെ അക്ഷരക്ര
മത്തിൽതന്നെ അനവധി തത്വങ്ങൾ ഘടിച്ചിരിക്കുന്നത് യാ
തൊന്നും അറിയാതെ കേവലം എ. ബി. സി. ഡി. മാതിരി
യാണെന്നു വിചാരിച്ച് തള്ളി എളുപ്പത്തിനുവേണ്ടി ആദ്യ
മേ, പനനന—നാലാംപാലം, എന്നെല്ലാം പഠിപ്പിക്കുന്നതാ
ണ് യുക്തമെന്നു വിചാരിക്കുന്നത് ശുദ്ധമേ അബദ്ധമാണ്.
നമ്മുടെ പൂർവ്വികന്മാര് അക്ഷരാഭ്യാസം ചെയ്യുന്നതിൽ വെച്ചി
ട്ടുള്ള ഓരോ സൂത്രങ്ങളും പതനങ്ങളും അതാതു കാലത്തിനനു
സരിച്ച് ക്രമേണ പരിഷ്കരിച്ചു നന്നാക്കുന്നതിനു പകരം പെ
ട്ടെന്നു ബഹിഷ്കരിച്ചതു് ഒരിക്കലും നന്നായില്ല. ഈ സംഗ
തിയെപ്പററി വളരെ അധികം പറയാനുള്ളതുകൊണ്ടു വേറെ
തന്നെ സവിസ്തരം പ്രസ്താവിക്കുന്നതാണ് നല്ലതു്.

ഒരാൾ ഇംഗ്ലീഷിൽ സമർത്ഥനാവേണമെങ്കിൽ മലയാള
ത്തിൽ മോശക്കാരനാവേണമെന്നുകൂടിയുണ്ട്! ഈ വക വി
ദ്യാർത്ഥികൾക്കു മലയാളം മുൻഷിയുടെ പേര് കേൾക്കുമ്പോൾ
തന്നെ മുഷിയും. അരംഗ് മുഷിയുമ്പോൾ എട്ടയുടെ നേരം
പോക്കിനും പരിഹാസത്തിന്നുംവേണ്ടി ഒരു വിദൂഷകനും വേ
ണമല്ലോ എന്നുവെച്ചായിരിക്കണം മുൻഷിമാരെ നിശ്ചയി
ച്ചതെന്നു തോന്നിപ്പോകും. കേവലം വിദ്യാർത്ഥികളെത്ത
ന്നെ ദൂഷ്യം പറഞ്ഞിട്ടും ഫലമില്ല. കുരുടന്നു കുരുടൻ വഴി
കാണിക്കുന്നു എന്നു പറഞ്ഞപോലെയാണു മിക്കവാറും മുൻ

ഷിമാരുടേയും സ്ഥിതി. കുറെ ശ്ലോകമോ പാട്ടോ ഉണ്ടാക്കിയാൽ വിദ്വാനായി. ചിലപ്പൾ അതുംവേണ്ട. സാമാന്യം തെററുകൂടാതെ എഴുതാനും ഭാഷാന്തരം ചെയ്യാനും അറിയുന്നതായാലും മുൻഷിയാവാം. പരീക്ഷയടുക്കുമ്പോൾ മുൻകാലങ്ങളിൽ ചോദിച്ച ചോദ്യങ്ങൾക്കനുസരിച്ച് കാരോന്നു പറഞ്ഞുകൊടുക്കും. വലിയവലിയ പരീക്ഷയിൽ വിജയം പ്രാപിച്ചവര് മലയാളത്തിൽ എങ്ങിനെയാണു ജയിച്ചതെന്നു പ്രത്യേകം പരിശോധിക്കുന്നതായാൽ, കഷ്ടിച്ചു ജയിക്കാൻമാത്രം വല്ലതും എഴുതിക്കൂട്ടിയവരായിരിക്കുമെന്നുള്ളതിനു സംശയമില്ല. ഈവക വിദ്വാന്മാർക്ക് സന്ധി, ആദേശം, ശുദ്ധി, വൃദ്ധി, ഋതമാനപദം, ഉൽപ്രേക്ഷ മുതലായതൊക്കെ എന്താണെന്നു കുറച്ചുകാലത്തേക്ക് ഒരു സമയം അറിയാമെങ്കിലും, നാലുവരി തെററുകൂടാതെ എഴുതുവാൻ വശമുള്ളവര് നന്ന കുറയും. സംസാരിക്കുന്നതു് അതിലും മോശമാണ്. മലയാളത്തിൽ പ്രസംഗിക്കുന്നതിരിക്കട്ടെ; കോടതിയിൽനിന്നു കക്ഷിയോടു നേരാംവണ്ണം രണ്ടു ചോദ്യം ചോദിക്കാനുംകൂടി നിശ്ചയമില്ല. വീട്ടിൽനിന്നു സംസാരിക്കുന്നതുതന്നെ പണ്ടാരോ പറഞ്ഞപോലെ 'ക്രിസ്വചിപ്സ്' കൂടാതെ കഴിയില്ല.

നമ്മുടെ കഷ്ടകാലവശാൽ, പലപ്പോഴും ഈവക യോഗ്യന്മാര് ഭാഷാന്തരം ചെയ്യുന്നതു കേൾക്കേണ്ടിവരുന്നതിനേക്കാൾ കഠിനമായ ശിക്ഷ ഒരിക്കലും അനുഭവിച്ചിട്ടില്ലെന്നുതന്നെ പറയാം. 'രണ്ടാം നമ്പ്ര് റോഡിന്മേലുള്ള പതിമൂന്നാം നമ്പ്ര് കൾവട്ടു കേടുവന്നതു റിപ്പേർ ചെയ്യാനും രണ്ടു ഫർലോങ്ങ് മെററൽ ചെയ്യാനും പ്രസിഡേണ്ടവർകൾ ഗന്നുറപ്പിക സാങ്കഷൻ ചെയ്തതു ബഡ്ജററിലുള്ളതാകകൊണ്ടു മെമ്പർമാരെല്ലാരും അപ്രൂവ് ചെയ്യയല്ലെ' എന്നൊക്കെ ഒരു കൂസലുമില്ലാതെ സദസ്സിൽവെച്ചു നില്ലജ്ജം തർജ്ജമ ചെയ്യുന്നതു കേൾക്കുമ്പോൾ ചിരിക്കാതെ കണ്ടെന്താ നിവൃത്തി? ചിലര് ഇംഗ്ലീഷുതർജ്ജമയാണെന്നും പറഞ്ഞു വാക്കിനു വാക്ക് എഴുതി കൂട്ടുന്നതല്ലാതെ അതിന്റെ അർത്ഥമോ ആകപ്പാടെ വന്നുകൂടിയ താല്പര്യമോ എന്താണെന്ന് അവർക്കുതന്നെ മനസ്സിലായിട്ടുണ്ടോ എന്നു വളരെ സംശയമാണ്. അന്യന്മാര് നമ്മുടെ ഭാഷ പഠി

ച്ചു പലപ്പോഴും അവശബ്ദത്തോടുകൂടി ഭട്ടത്വം സംസാരിക്കു
ന്നതിനെപ്പററി പരിഹസിക്കുന്നതൊരിക്കലും ഭംഗിയല്ല. വ
ലിയ ഉദ്യോഗസ്ഥനായ ഒരു സായ്പ് ഒരാഢ്യൻ നമ്പൂതിരി
യോടു 'തന്റെ ബാപ്പയ്ക്കു സുഖംതന്നെയോ' എന്നു കുശലം
ചോദിച്ചപ്പോൾ, നമ്പൂതിരിക്കുണ്ടായ ശണ്ഠനിമിത്തം ക്ഷണ
ത്തിൽ യാത്രപറഞ്ഞു പോയതിരിക്കട്ടെ ശുദ്ധമലയാളികൾ
തന്നെ ചിലപ്പോൾ ഈവിധം ഭട്ടത്വം സംസാരിക്കുന്നതാണാ
ശ്ചര്യം!

പണ്ടൊക്കെ കോടതികളിൽനിന്നും കച്ചേരികളിൽനി
ന്നും ഉണ്ടാവുന്ന വിധികളും റിപ്പോർട്ടുകളും ഒക്കെ മലയാളത്തി
ലായിരിക്കും. അതെല്ലാം വായിച്ചറിവാനും എളുപ്പമുണ്ട്.
ഇപ്പഴ് റവന്യു ഇൻസ്പെക്ടർകൂടി ഇംഗ്ലീഷിലാണു പ്രയോഗം.
വാലും തലയുമില്ലാത്തവിധത്തിൽ വല്ലതും എഴുതിക്കൂട്ടും. അ
തിനെ ആസ്പദമാക്കിയാണല്ലൊ മേലധികാരിയുടെ കല്പന.
ഇംഗ്ലീഷിൽ എഴുതാൻ പ്രയാസപ്പെടുന്നതാശ്ചര്യമല്ല. മജി
സ്ട്രേട്ടായി നിശ്ചയിച്ച ഒരു വിദ്വാൻ, ഇംഗ്ലീഷിൽ വിധി
എഴുതാൻ വശമില്ലാത്തതുകൊണ്ടു, മുമ്പാരോ എഴുതിയ നാല
ഞ്ചുതരം വിധികൾ മാതൃകയായി 'കാണാപാഠം പഠിച്ചു' ത
രംപോലെ നാളും പേരും മാററി വിധി കല്പിക്കുന്നതായി നമു
ക്കുതന്നെ പരിചയമുണ്ട്. ഇദ്ദേഹത്തിനു മലയാളം നല്ലവ
ണ്ണം എഴുതാനറിയാം. തന്റെ യോഗ്യതയ്ക്കും കാലാവസ്ഥ
യ്ക്കും അതു പോരെന്നുവെച്ച് ഇംഗ്ലീഷിൽ എഴുതേണ്ടിവന്നതു
നിമിത്തം നേരും മര്യാദയുമുള്ള അദ്ദേഹത്തിന്റെ ന്യായാനു
സരണമായ വിധി പലപ്പോഴും അപ്പീൽ കോടതിയിൽനിന്നു
മാററിയതായും അറിയും. കീഴ്ക്കോടതികളിൽ ഇംഗ്ലീഷാ
ക്കിയതു വളരെ തെററിപ്പോയിരിക്കുന്നു. ഇതുകൊണ്ടു കക്ഷി
കൾക്കു പലവിധത്തിലും നഷ്ടകഷ്ടങ്ങൾ സംഭവിക്കാറുണ്ട്.
ഈവക സംഗതികളെല്ലാം വിചാരിച്ച് അധികജനങ്ങളുടെ
ക്ഷേമമോർത്തു ഭാഷാപോഷണാർത്ഥമെങ്കിലും കീഴ്ക്കോടതിക
ളിലും കച്ചേരികളിലും സ്വഭാഷതന്നെ ഉപയോഗിക്കേണ്ടതാ
ണെന്നു ഞങ്ങൾ തീർച്ചയായും അഭിപ്രായപ്പെടുന്നു.

---

# കഥയൊന്നുമല്ല:

ഇപ്പഴധികവും അനാത്മവാദികളാകകൊണ്ടു് അവരവര് കണ്ടതും അനുഭവിച്ചതുമല്ലാതെ മററാരെന്തു സത്യം പറഞ്ഞാലും അവൎക്ക വിശ്വാസമാവുന്നില്ല. സകലതും തെളിവു ശാസ്ത്രത്തിന്നനുസരിച്ചിരിക്കണം. പ്രഭുക്കന്മാരൊ സാധുക്കന്മാരൊ പ്രസ്താവിക്കുന്ന സംഗതി അസംഭവ്യമായാലും ക്ഷണത്തിൽ വിശ്വസിക്കുന്ന വകക്കാരാണധികം. ഈ ഉള്ളോൻ പറഞ്ഞതെത്ര പരമാൎത്ഥമായാലും, ഉണ്ടായതൊന്നുമല്ല, ശുദ്ധ സൊള്ളാണെന്നേ വിചാരിക്കുള്ളു. നമുക്കതുകൊണ്ടു വൈരാഗ്യവുമില്ല. മഹാത്മാക്കളായ പരമഹംസന്മാരുടെ സ്വാനുഭവം പറഞ്ഞാൽകൂടി വിശ്വാസമില്ലാത്തവൎക്ക നമ്മളാൽ ചിലരുടെ വാക്കിൽ അവിശ്വാസം തോന്നുന്നതത്ഭുതമാണോ? ഞാനിപ്പറയുന്ന സംഭവം ഉണ്ടായിട്ടേറെയൊന്നുമായിട്ടില്ല, മംഗലാപുരത്തേക്ക തീവണ്ടി നടപ്പായതിന്നുശേഷമാണ്. പക്ഷേ മാസം തീയതി കുന്നും നിശ്ചയമില്ല. അന്നിങ്ങിനെ കുന്നെഴുതേണ്ടിവരുമെന്നു വിചാരിച്ചിരുന്നു എങ്കിൽ സകലതും ശരിയായി കുറിച്ചുവെച്ചു മതിപ്പെട്ട രണ്ടു സാക്ഷികളെക്കൊണ്ടു പേരെഴുതി ഒപ്പിടീക്കുമായിരുന്നു. എന്നാലെന്താ ഗുണം? ചുരണ്ടോപ്പും മുദ്രയുമൊക്കെ വെച്ചു റജിസ്റ്റാക്കിയതും തെളിവില്ലാതെ കളവാണെന്നു വെച്ചു തള്ളുന്നില്ലേ? അതൊന്നും സാരമില്ല. കഥാസരിത്സാഗരത്തിൽനിന്നൊ അറബിനിശീഥിനി നമ്മകഥാവലിയിൽനിന്നൊ എടുത്തു ഭാഷാഭേദം ചെയ്യെഴുതുന്നതൊന്നുമല്ല. പരമാൎത്ഥത്തിലുണ്ടായതാണ്. വിശ്വസിക്കുന്നവര് വിശ്വസിക്കട്ടെ.

നമ്മുടെ ദിവാൻ ബഹദൂർ കൃഷ്ണൻ നമ്പ്യാൎജ്ജി കോഴിക്കോട്ട പോകയായിരുന്നു—എന്തൊരു മനുഷ്യനാണ്—പല വിധത്തിലും ഇത്ര പരമയോഗ്യനായ ഒരു പുരുഷനെ കാണാൻ പ്രയാസമാണ്—സകലതും ഗ്രാഹ്യമുണ്ട്—സാധു—മരിച്ചുപോയി.

ഓരൊ ഇദമ മേ തദായാ ഇദമേ മേ
ഗൃഹാ ഇദമേ മേ പശവസ്സ്വിമേ മേ

ഏവം ജനാ മേഷവരത്രാ മേ മേ
ശബ്ദേന കംബലാഖ്യവ്യകേന നഷ്ടാഃ.

മനുഷ്യരുടെ കാര്യം അത്രയല്ലേ ഉള്ളു—ഈശ്വരൊ രക്ഷതു. എന്താ പറഞ്ഞതു്— സബ്ജഡ്ജി കോഴിക്കോട്ടെക്കു പോകുന്നുണ്ടു്. അദ്ദേഹത്തെ നേരിട്ടുകണ്ടു പരിചയമില്ലാത്ത ഒരു തീവണ്ടിക്കള്ളനോടു സബ്ജഡ്ജിയുടെ കയ്യിലുള്ള തോൽസഞ്ചി വല്ലവിധത്തിലും പററിക്കണം. കോഴിക്കോട്ടു സ്റ്റേഷനിൽ കൊറെ വില്ലുന്നുണ്ടാകും. ആ വിദ്വാനെക്കണ്ടാൽ ക്ഷണത്തിൽ അറിയേണ്ടതിന്നു ചില ലക്ഷണങ്ങളും പറഞ്ഞുകൊട്ടു. ഏതു ള്ളനിറത്തിൽ കറുത്ത ഒരു ചെറുപ്പക്കാരനാണ്; മേൽമീശയുണ്ടു്, ഒരു മാതിരി മഞ്ഞനിറത്തിലുള്ള കുപ്പായമിട്ടിരിക്കും, തുക്കിത്തൊപ്പിയാണ്. സബ്ജഡ്ജി വണ്ടി എറങ്ങുമ്പോൾ അദ്ദേഹത്തിന്റെ സമീപം വന്നുനില്ക്കുന്നതു കാണാം. മാററം ചെയ്യു സഞ്ചി അദ്ദേഹത്തിനു കൊടുത്താൽ സത്യമായിട്ടും ഉടനെ പത്തുപവൻ—നൂററമ്പതുറപ്പിക—കയ്യിൽവെച്ചുതരും. വിങ്ങൾ തമ്മിൽ ഒന്നും സംസാരിക്കരുതു്. പോലീസുകാൎക്കു സംശയം തോന്നാനും ഇടയാകരുതു്. അവൎക്കിതൊന്നും കണ്ടുപിടിക്കാൻ സാമൎത്ഥ്യമില്ല. എങ്കിലും സൂക്ഷിക്കുന്നതാണു നല്ലതു്. കുപ്പായവും ഇട്ടു തലക്കെട്ടുംവെച്ചു് അവസ്ഥയിൽ തെക്കവൎക്കു നടക്കാനും സ്നേഹിതന്മാരെ കണ്ടുപിടിക്കാനും സഖാം വെക്കാനുമല്ലാതെ കന്നിനും കൊള്ളരുതു്. സധ്യുക്കളെ ഉപദ്രവിക്കാൻ മാത്രം പോരും.

സഞ്ചി ക്ഷണത്തിൽ മറെറയാൾക്കു കൊടുത്തു പവനും വാങ്ങി വെളിയിൽ പോകാനൊട്ടും താമസിക്കരുതു്. സമീപമൊന്നും നില്ക്കുകയും ചെയ്യരുതെന്നെല്ലാം പറഞ്ഞു ചട്ടംകെട്ടി. കള്ളൻ അതൊക്കെ സമ്മതമായി സമ്മതിക്കുകയും ചെയ്തു. ഗ്രഹചാരത്തിനും തനിക്കു സബ്ജഡ്ജിയെ ഒരു നോക്കു് കണ്ട പരിചയംകൂടി ഇല്ല. കുഴങ്ങിയില്ലെ കാൎയ്യം?

പക്ഷേ അദ്ദേഹത്തിനെ കണ്ടാലറിയാൻ അത്രയൊന്നും പ്രയാസമില്ല. കുറെ ഉരുണ്ട മുഖമാണ്. വളരെ വെളുത്തിട്ടല്ല, കണ്ണടവെച്ചിരിക്കും, സ്വൎണ്ണംകൊണ്ടു കെട്ടിച്ചതാണു്, ക്ഷൌരം ചെയ്തിരിക്കും. ശരീരം അല്പം സ്ഥൂലിച്ചിട്ടാണ്.

തലക്കെട്ടും കുപ്പായവുമുണ്ട്. നല്ല രണ്ടു പാവുമുണ്ട് ഉടുത്തിരിക്കും. രണ്ടാം ക്ലാസ്സിലാണു കയറുക. ഏതാണ്ട് ഈ മാതിരി ചെറിയൊരു തോൽസഞ്ചി, ഇതേ നിറമായിരിക്കും, ഒന്നു കൈവശമുണ്ടാകും. അദ്ദേഹം കയറുന്ന മുറിയിൽതന്നെ കയറാൻ ശ്രമിക്കണം. ലവലേശം സംശയം തോന്നാനിടയാകരുത്. എങ്ങിനെയെങ്കിലും ഈ സഞ്ചി അവിടെവെച്ച് ഒരാളുമറിയാതെ അദ്ദേഹത്തിൻേറതു് ഇങ്ങട്ടു പററിക്കണം. അതാണു സാമർത്ഥ്യം. അതിനാണു പത്തുപവൻ തരുന്നതെന്നു പ്രത്യേകം ഓർമ്മവേണമെന്നെല്ലാം പറഞ്ഞു സഞ്ചി കള്ളൻെറ വശം കൊടുത്തേല്പിച്ചു. വഴിച്ചിലവിലേക്ക വല്ലതും വേണൊ എന്നു ചോദിച്ചപ്പോൾ രണ്ടൊ മൂന്നൊ ഉറപ്പികയ്ക്കുവേണ്ടി സംശയമൊന്നും തോന്നാനെടയാക്കരുതെന്നുവെച്ചു തല്ക്കാലം വേണ്ടെന്നു പറഞ്ഞതുകൊണ്ട് ഒന്നും കൊടുത്തതുമില്ല.

അങ്ങിനെ ഒരു വെള്ളിയാഴ്ച വൈകുന്നേരം—ശനിയാഴ്ചയാണല്ലൊ ഡിസ്ത്രിക്ട്ബോർഡ്മീററിങ്ങ്—സബ്ജഡ്ജിയുടെ യാത്രയും കാത്ത്, നമ്മുടെ രസികൻ കുറെ നേരത്തെതന്നെ തലശ്ശേരി തീവണ്ടി ആപ്പീസിലെത്തി അങ്ങട്ടുമിങ്ങട്ടും ലാത്തിക്കൊണ്ടിരുന്നു.

മീററിങ്ങിന് സബ്ജഡ്ജി കോഴിക്കോട്ടുപോകാൻ ഭാവമുണ്ടെന്നും മൂപ്പരുടെ സഞ്ചിയിൽ കുറെ പണങ്ങളും നോട്ടുകളും ഉണ്ടാവാൻ സംഗതിയുണ്ടെന്നും കള്ളനെ പറഞ്ഞ് ചട്ടംകെട്ടിയാൾക്ക് എങ്ങിനേയൊ മുൻകൂട്ടി അറിവുണ്ട്. അത് തട്ടിപ്പറിക്കാനുള്ള വിദ്യയാണിതൊക്കെ. വണ്ടി ബ്ലാക്കായി. മണി അടിച്ചു. ടിക്കററ് കൊടുത്തുതുടങ്ങി. ജനങ്ങളും ധാരാളം വരുന്നുണ്ട്. കൂട്ടത്തിൽ പല യോഗ്യന്മാരെ കാണുന്നുണ്ടെങ്കിലും കണ്ണടക്കാരാരുമില്ല. കുറനേരം കഴിഞ്ഞപ്പോൾ അതാ ജട്ക്ക ഓടിച്ചുംകൊണ്ടു വരുന്നു.

ഒരുത്തനെത്തന്നെ നിനച്ചിരുന്നാൽ
വരുന്നതെല്ലാമവനെന്നുതോന്നും

എന്നതു പലക്കും അനുഭവമാണല്ലൊ. വണ്ടി സ്റ്റേഷൻെറ ഉ

മ്മറത്തെത്തിയ ഉടനെ ഒരു കണ്ണടക്കാരൻതന്നെ, ക്ഷണത്തിൽ വണ്ടിതുറന്നു പുറത്തു ചാടുന്നുണ്ടു്. ആവു:—അല്പം സമാധാനമായി. വണ്ടിയിൽനിന്നു് ഏറങ്ങിയ ഉടനെ ആ കള്ളഭാസ്കരൻ നേരത്തെ വിവരിച്ചമാതിരി സഞ്ചിയും തൂക്കി മെല്ലെ ഉരുണ്ടുംകൊണ്ടു വരുന്നുണ്ടു്. കണ്ണടയുണ്ടെന്നു പറഞ്ഞുവല്ലൊ. സ്വർണ്ണം കെട്ടിച്ചതുതന്നെയാണ് സംശയമില്ല. ക്ഷൌരവും ചെയ്യിച്ചിട്ടുണ്ടു് എന്തിനധികം പറയുന്നു, മുമ്പുപറഞ്ഞ ലക്ഷണങ്ങളൊട്ടുമുക്കാലും തികഞ്ഞിരിക്കുന്നു. അദ്ദേഹം വേഗത്തിൽ ടിക്കറ്റകൊടുക്കുന്ന മുറിയിൽപോയി കോഴിക്കോട്ടെക്കുതന്നെ രണ്ടാംക്ലാസ്സ് ടിക്കറ്റവാങ്ങുന്നതും കണ്ടു. പിന്നെ സംശയിക്കാൻ വല്ലതുമുണ്ടോ? താനും ഒരു ടിക്കറ്റവാങ്ങി, രണ്ടാളും ക്ഷണത്തിൽ വണ്ടിയിൽകയറി. ഈശ്വരാധീനംകൊണ്ടു തല്ക്കാലം ആ മുറിയിൽ ആരുമുണ്ടായിരുന്നില്ല. എന്നി മൂപ്പരറിയാതെ സഞ്ചിമാറണമല്ലൊ. എപ്പഴാണ് തരം, എന്താ വഴി എന്നിങ്ങിനെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ നമ്മളുടെ കൊറ്റ്യത്തു രാമുണ്ണിവക്കീൽ വണ്ടിയുടെ അടുക്കൽ വന്നു. അദ്ദേഹത്തോടെന്തൊ സ്വകാര്യം സംസാരിക്കാനായി സഞ്ചി വണ്ടിയിൽതന്നെ വെച്ചു മൂപ്പരു താഴെ എറങ്ങി. ദൈവാധീനമെന്നു വിചാരിച്ചു നിമിഷമാത്രംകൊണ്ടു സഞ്ചി മാറി എടുത്തു് ഒന്നും അറിയാത്തനിലയിൽ ഒരു സിഗററ്റുംവലിച്ചു് ഒരു മൂലക്കു പോയിരുന്നു. കുറേനേരം കഴിഞ്ഞപ്പോൾ ആദ്യത്തെ മണിമുട്ടി. വണ്ടി എളകാറായി. സ്റ്റേഷനിൽ തിരക്കോട്ടതിരക്കു്. ആളുകൾ അങ്ങട്ടുമിങ്ങട്ടും ഓടിത്തുടങ്ങി. വണ്ടിയിൽ പണ്ടു കയറാത്ത പെണ്ണുങ്ങളൊക്കെ ഭ്രമിച്ചുനില്ക്കുന്നുണ്ടു്. പോർട്ടർമാക്കു സാമാന്യം ഭേദമായിട്ടുള്ളവരോടു രണ്ടും നാലും അണ വാങ്ങുന്ന തിരക്കായി. സ്റ്റേഷന്മാസ്റ്റർ പച്ചക്കൊടി ആട്ടാൻ ഭാവിക്കുമ്പോൾ കാണാം ഒരു യോഗ്യൻ, തലക്കെട്ടും കുപ്പായവും ഒക്കെ ഉണ്ടു്, കണ്ടാലും ഒരു ഗംഭീരൻ, അമ്പതു് അമ്പത്തഞ്ചുവയസ്സു മതിക്കും, സ്വർണ്ണംകെട്ടിച്ച കണ്ണടതന്നെ, എടത്തെ കയ്വശം ഒരു സഞ്ചിയുമുണ്ടു്. നേരത്തെ

പറഞ്ഞ ലക്ഷണങ്ങൾക്കൊന്നും കുറവില്ല. ആകപ്പാടെ നമ്മുടെ കള്ളന്റെ വലിയ പരുങ്ങലായി. ആദ്യത്തെ വിദ്വാനല്ല, ഇതുതന്നെയാണ് സബ്ബ്ജഡ്ജി; സഞ്ചിമാറിയും വശായി. പിന്നത്തെ കഥയെന്താ വിസ്തരിച്ചിട്ടാവശ്യം. കള്ളൻ വളരെ വഷളായി മിണ്ടാതെകണ്ട് ആ മൂലക്കുതന്നെ കൂടി. സബ്ബ്ജഡ്ജി ലോകാലോകത്തിലുള്ള പക്ഷിമൃഗങ്ങളെപ്പററിയും വൃക്ഷലതാദികളെക്കുറിച്ചും പരിണാമവാദത്തെപ്പററിയും പലതും സരസമായി പറയാനും തുടങ്ങി. ഞാനും ഏടയെടെ ചില പൊടിക്കൈകളൊക്കെ പ്രയോഗിച്ചു. അപ്പഴെക്കു വണ്ടി കോഴിക്കോട്ടെത്തിക്കഴിഞ്ഞു. സബ്ബ്ജഡ്ജി മഹാ സത്യവാനാണെല്ലോ. മൂപ്പരുടെ മുതലൊന്നും പോയില്ല.

അന്യഥാ ചിന്തിതം കാൎയ്യം
ദൈവമന്യത്ര ചിന്തയേൽ

എന്നു പറഞ്ഞതു വാസ്തവമാണ്. അന്ന് ആ കള്ളന്മാരാലോചിച്ചതുപോലെ സഞ്ചി മാറിപ്പോയിരുന്നു എങ്കിൽ ആയിരം ആയിരത്തഞ്ഞൂറ് ഉറുപ്പികയുടെ നഷ്ടം വന്നുപോകുമായിരുന്നു. മുമ്പുപറഞ്ഞപ്രകാരം സ്റ്റേഷനിൽ ആ മിശക്കാരൻ വന്നു കാത്തുനില്ക്കുന്നുണ്ട്. സഞ്ചി ക്ഷണത്തിൽ ആയാൾക്കു കൊടുത്ത് കടലാസ്സിൽ ഒരു സാധനം ചുരുട്ടിപ്പൊതിഞ്ഞതു പത്തു പവനാണെന്നും പറഞ്ഞിങ്ങട്ടും വാങ്ങി, പുറത്തുപോയി പരിശോധിക്കുമ്പോൾ എന്തുപവൻ! ഭ്രാന്ത്! വെറും പത്ത് തഴഞ്ഞ മുക്കാൽ! സഞ്ചിയുംകൊണ്ട് ഓടിപ്പോയവൾ തുറന്നുനോക്കുമ്പോൾ എട്ടണയുടെ ഒരു നോവലും ഒരു കൂട്ടം മുണ്ടും മാത്രമുണ്ട്. അതു നമുക്കും പോയി അത്രയല്ലേ പോയുള്ളൂ എന്നു വിചാരിച്ചു സന്തോഷിച്ചു.

---

